# കലാകൗമുദി

ജൂൺ 30, 1996 **1085** വില: 7 രൂപ





മുഖചിത്രം- പ്രധാനമന്ത്രി ശ്രീ. ദേവഗൗഡ
ഫോട്ടോ : ശ്രീ. പി.ജി. ഉണ്ണികൃഷ്ണൻ, ന്യൂഡൽഹി
ഡിസൈൻ : ശ്രീ. ഭട്ടതിരി


# ക്രിക്കറ്റും കേരളവും



**വേ**നൽക്കാലത്ത് കേരളത്തിൽ യാത്ര ചെയ്തിട്ടുള്ളവർക്ക് കാണാതിരിക്കാൻ വയ്യാത്ത ഒരു കാഴ്ച ഉണ്ടായിരുന്നു – കൊയ്തൊഴിഞ്ഞ പാടശേഖരങ്ങളിൽ മൂന്നു കമ്പും കുത്തി റബർ പന്ത് കൊണ്ട് ക്രിക്കറ്റു കളിക്കുന്ന കുട്ടികളുടെ കൂട്ടം. മൂന്നാല് കൊല്ലം മുമ്പ് ഇതായിരുന്നില്ല കാഴ്ച. ക്രിക്കറ്റിന്റെ സ്ഥാനത്ത് ഫുട്ബോളായിരുന്നു. ചിലേടങ്ങളിൽ വോളീബോളും. അതെല്ലാം കുട്ടികളും മറന്നു, മുതിർന്നവരും മറന്നു.

ബ്രിട്ടനിൽ നിന്നും ബഡാ സാഹിബുമാർ കോമൺവെൽത്ത് രാജ്യങ്ങളിൽ കൊണ്ടുവന്ന ക്രിക്കറ്റ് ഇന്ത്യയിലെ മെട്രോപോളിറ്റൻ സംസ്കാരത്തിന്റെ ഭാഗമാണ്. സ്വന്തംമണ്ണിൽ വേരുകളില്ലാത്തവരാണല്ലോ, പരദേശി സംസ്കാരത്തിന്റെ വിളറിയ പതിപ്പായ മെട്രോപോളിറ്റൻ സംസ്കാരക്കാർ. അവർക്ക് ക്രിക്കറ്റും നിശാക്ളബ്ബും ഡേറ്റിംഗുമെല്ലാമാകാം. പക്ഷേ, ഈ കൊച്ചുനാടിന് അതൊന്നും വേണ്ട. ഈ മണ്ണിനുള്ളത് ഒരു പ്രത്യേക സുഗന്ധമാണ്. പാവപ്പെട്ടവന്റെ മണം.

ടെലിവിഷനാണ് ക്രിക്കറ്റിനെ നമ്മുടെ കുട്ടികളിലെത്തിച്ചിരിക്കുന്നത്. തെണ്ടുൽക്കറും കാംബ്ളിയുമൊക്കെ ആകാൻ അവർക്ക് മോഹം തോന്നുന്നത് സ്വാഭാവികം. എന്നാൽ കേരളത്തിന് ഫുട്ബോളും വോളീബോളും മതി. കാരണം ആ ഗെയിമുകളിലാണ് കേരളത്തിന് എന്തെങ്കിലും പ്രാവീണ്യം പ്രദർശിപ്പിക്കാൻ സാധിച്ചിട്ടുള്ളത്. മുമ്പൊക്കെ കേരളത്തിൽ താലൂക്കുതോറും ഫുട്ബോൾ ക്ളബ്ബുകളും വോളീബോൾ ക്ളബ്ബുകളും ഉണ്ടായിരുന്നു. ആ ക്ളബ്ബുകളിൽ പയറ്റിത്തെളിഞ്ഞ പലരും ദേശീയവും അന്തർദ്ദേശീയവുമായ അംഗീകാരങ്ങൾ നേടുകയും ചെയ്തിട്ടുണ്ട്. പഴയ ആ രീതി പുതുക്കിയെടുക്കാൻ ശ്രമിക്കണം. അതിന് ഗവൺമെന്റ് ഒരു വിരൽ അനക്കിയാൽ മതി. പേരിന് ഇവിടെയും ഒരു സ്പോർട്സ് മന്ത്രിയും, ആ വകുപ്പിന് കുറെ ഉദ്യോഗസ്ഥന്മാരും ഉണ്ടല്ലോ. ആത്മാർത്ഥമായി അവർ വിചാരിച്ചാൽ, നമ്മുടെ കുട്ടികളെ ക്രിക്കറ്റു കമ്പത്തിൽ നിന്നും രക്ഷിക്കാൻ കഴിയും. ഒന്നും ചെയ്യാനായില്ലെങ്കിലും, സ്കൂളുകളിൽ കുറെ ഫുട്ബോളെങ്കിലും വാങ്ങിക്കൊടുക്കണം. അത് തട്ടി അടിച്ച് കുട്ടികൾ ഒഴിവുസമയം ചെലവാക്കട്ടെ. ഏതായാലും മൂന്നുകമ്പും കുത്തി റബർ പന്ത്കൊണ്ടുള്ള ഈ ക്രിക്കറ്റ് ഭ്രമം നമുക്ക് വേണ്ട.

**– രാഷ്ട്രീയലേഖകൻ**

### ചെമ്മനം ചാക്കോയുടെ കവിത

കലാകൗമുദിയിൽ ശ്രീചെമ്മനം എഴുതിയ പദ്യമാണ് ഈ കത്തെഴുതുവാൻ എന്നെ പ്രേരിപ്പിച്ചത്. കുറച്ചുകാലമായി ഞാൻ ശ്രീശങ്കരാചാര്യ സംസ്കൃത സർവ്വകലാശാലയിൽ പഠിപ്പിക്കുന്നു. ആ സ്ഥാപനത്തിനു നേരെ വാരിയെറിയുന്ന ചളി എന്റെ മേൽ തെറിക്കുന്നു എന്നതുകൊണ്ടാണ് പ്രതികരിക്കുന്നത്. അഴിമതി, സ്വജനപക്ഷപാതം, വിദ്യാഭ്യാസക്കച്ചവടം തുടങ്ങിയവയ്ക്കെതിരേ വ്യക്തി എന്ന നിലയിലും കവി എന്ന നിലയിലും ചെമ്മനത്തിന് പ്രതികരിക്കാൻ അവകാശമുണ്ട്. കവി എന്ന നിലയിൽ പ്രതികരിക്കുമ്പോൾ, രചന കവിത ആവണം എന്നുമാത്രം. കുറെ നല്ല കവിതകളുമായി പരിചയമുള്ള വ്യക്തി എന്ന നിലയിൽ തന്റെ ഈ രചനയുടെ വൈകൃതം, പിന്നീട് അതു വായിക്കാനുളള ദൗർഭാഗ്യം ഉണ്ടായിട്ടുണ്ടെങ്കിൽ അദ്ദേഹത്തിനു തന്നെ ബോധ്യപ്പെട്ടിട്ടുണ്ടാവും എന്നു ഞാൻ കരുതുന്നു.

ഹാസ്യത്തിന് ബന്ധമില്ലാത്ത



മനോഭാവങ്ങളാണ് വ്യക്തിവിദ്വേഷവും പരപീഡനേച്ഛയും. ഉള്ളിലിരുന്നു നുരകുത്തി പുഴുത്ത ഈ തിന്മകൾ പുറത്തുവരുന്നത് പരിഹാസത്തിലൂടെയാണ്. ഹാസ്യമെന്ന മട്ടിൽ ചെമ്മനം പരിഹാസത്തെ മുറുകെപ്പിടിക്കുന്നതു കണ്ടപ്പോൾ എനിക്ക് ദു:ഖം തോന്നി. ഹാസ്യം എന്നത് ഈശ്വരാനുഗ്രഹമാണ്: നർമ്മം ആത്മാവിന്റെ മന്ദഹാസമാണ്. അത് തെരുവിലിട്ടു വലിച്ചിഴയ്ക്കാനുള്ളതല്ല. അത് 'അങ്ങാടിക്കള്ളന്റേയും കവലച്ചട്ടമ്പിയുടേയും' വാക്കുകൾ അല്ല എന്ന് മാരാർ ആണ് നമ്മെ പഠിപ്പിച്ചിട്ടുള്ളത്. ചീത്തവാക്ക് കേൾക്കുന്നവന്റെ കാതിനെയല്ല, പറയുന്നവന്റെ നാവിനെയാണ് ആദ്യം ദുഷിപ്പിക്കുക എന്ന കാര്യം ചെമ്മനം ഓർക്കാതിരുന്നത് കഷ്ടമായി. നാടൻ ശൈലിയിൽ പറഞ്ഞാൽ ഇത് പട്ടിയുടെ കാഷ്ടം കടിച്ചുചവച്ച് ശത്രുവിന്റെ മുഖത്തു തുപ്പുന്നതുപോലെയായി!!

**എസ്.കെ. വസന്തൻ.**
വൃന്ദാവനം,
കാലടി.



### ചരിത്രം മറക്കുന്നു

രാഷ്ട്രീയ ലേഖകന്റെ "ഇടതുകക്ഷികളുടെ പിന്മാറ്റം" എന്ന കുറിപ്പ് ഇടതുപക്ഷ ആഭിമുഖ്യമുള്ളവരുടെ മൊത്തത്തിലുള്ള അഭിപ്രായത്തിന്റെ പ്രതിഫലനമാണ്. സ്വാതന്ത്ര്യസമരം മുതൽ ഒട്ടേറെ തെറ്റായ രാഷ്ട്രീയ നിലപാടുകൾ എടുത്തിട്ടും ഇടതുപക്ഷത്തിന് അഖിലേന്ത്യാ രാഷ്ട്രീയത്തിൽ നിർണ്ണായകമായ സ്വാധീനം ചെലുത്താൻ കഴിഞ്ഞത് മറ്റു പാർട്ടികളെ അപേക്ഷിച്ച് സത്യസന്ധമായ, അഴിമതിയില്ലാത്ത രാഷ്ട്രീയ പാരമ്പര്യം ഉള്ളതുകൊണ്ടാണ്. എന്നാൽ സ: ഇ.എം.എസ് ഇടതുപക്ഷത്തിന്റെ ഈ സ്വാധീനത്തെ വിലയിരുത്തുന്നത് സ്വാതന്ത്ര്യത്തിനു മുമ്പുള്ള സാഹചര്യങ്ങളിൽ കമ്മ്യൂണിസ്റ്റു പാർട്ടിക്ക് എടുക്കേണ്ടിവന്ന പാർലമെന്ററി ജനാധിപത്യത്തോടുള്ള നിലപാടുകളിൽത്തന്നെ ഉറച്ചുനിന്നുകൊണ്ടാണ്. സി. അനൂപുമായുള്ള അഭിമുഖത്തിൽ ഇ.എം.എസ് പറയുന്നു "....പാർലമെന്റ് വേദിയിൽ നടക്കുന്ന കൂടിയാലോചനകളിലൂടെ ഇന്ത്യൻ രാഷ്ട്രീയം കൈകാര്യം ചെയ്യാമെന്ന വ്യാമോഹം ഞങ്ങൾക്കില്ല." തുടർന്ന് അദ്ദേഹം പറയുന്നു തൊഴിലാളി കർഷകാദി ജനവിഭാഗങ്ങളുടെ സംഘടിത പ്രക്ഷോഭ സമരങ്ങളാണ് രാഷ്ട്രീയ മാറ്റങ്ങൾ വരുത്തുന്നതെന്നും അതുകൊണ്ടുതന്നെ ഈ ബഹുജന പ്രസ്ഥാനങ്ങളെ കൂടുതൽ മുന്നോട്ടു കൊണ്ടുപോകുന്നതിനാണ് പാർലമെന്ററി പ്രവർത്തനം അംഗീകരിക്കുക എന്നുമാണ്. ഈ നിലപാടിൽ നിന്നുകൊണ്ടാണ് ജ്യോതിബസുവിന്റെ നേതൃത്വത്തിൽ ഒരു ഗവൺമെന്റ് ഉണ്ടാക്കാനുള്ള അവസരം നഷ്ടപ്പെടുത്തിയത്. ബഹുജന പ്രസ്ഥാനങ്ങളെ മുന്നോട്ടു കൊണ്ടുപോകാൻ ഒരു ഗവൺമെന്റിനെത്തന്നെ വേദിയാക്കാമായിരുന്നില്ലേ? പാർലമെന്ററി രാഷ്ട്രീയത്തെ അംഗീകരിക്കുന്ന പൊതുധാരാ രാഷ്ട്രീയത്തിൽനിന്നും വേറിട്ട് എത്ര വലിയ ബഹുജന പ്രക്ഷോഭങ്ങൾ നടത്തിയിട്ടും കാര്യമില്ലെന്ന് തീവ്രവാദ-നക്സലൈറ്റ് പാർട്ടികളുടെ അവസ്ഥ വ്യക്തമാക്കുന്നില്ലേ. സി.പി.എം. സി.പി.ഐ അടക്കമുള്ള ഇടതുപക്ഷത്തിന്റെ വളർച്ച പാർലമെന്ററി രാഷ്ട്രീയം അംഗീകരിച്ചതുകൊണ്ടുകൂടിയാണ്. ഇടതുപക്ഷത്തിന്റെ പാർലമെന്ററി രാഷ്ട്രീയത്തിലെ ഇടപെടൽ കൊണ്ടുകൂടിയാണ് പ്രാദേശിക പാർട്ടികളും കോൺഗ്രസ്സ് ഉൾപ്പെടെയുള്ള മറ്റ് മതേതര പാർട്ടികളും സി.പി.എം-ന്റെ നേതാവിനെ പ്രധാനമന്ത്രിയായി തിരഞ്ഞെടുക്കാൻ സന്നദ്ധമായത്.

ക്വിറ്റിന്ത്യാ സമരം മുതൽ ഇന്ത്യയിലെ ഇടതുപക്ഷങ്ങൾ അനുവർത്തിച്ചുപോരുന്ന തെറ്റുകൾ ഒഴിവാക്കണമെങ്കിൽ ഏറെ മാറ്റങ്ങൾക്ക് ഇടതുപക്ഷം വിധേയമാകണം. ലോക രാഷ്ട്രീയരംഗത്ത് എന്താണു സംഭവിച്ചുകൊണ്ടിരിക്കുന്നതെന്ന് വിലയിരുത്തുകയും അതിനനുസരിച്ച് നിലപാടുകൾ തിരുത്തുകയും വേണം. വിപ്ളവത്തിലൂടെ അധികാരത്തിൽ വന്ന എല്ലാ ഏകാധിപത്യ സോഷ്യലിസ്റ്റ് ഭരണകൂടങ്ങളും ജനങ്ങളാൽ അട്ടിമറിക്കപ്പെടുകയും തിരിച്ച് തിരഞ്ഞെടുപ്പിലൂടെ അവരോധിക്കപ്പെടുകയും ചെയ്യുന്നതായാണ് കണ്ടുവരുന്നത്. റഷ്യയിൽ നിന്നുള്ള സൂചനകളും വ്യത്യസ്തമല്ല. കേരളത്തിനും ബംഗാളിനും പുറമേ ഒട്ടേറെ വൈരുദ്ധ്യങ്ങളും വൈവിധ്യങ്ങളുമുള്ള വലിയൊരു ജനവിഭാഗം ഇന്ത്യയിൽ ഉണ്ടെന്നും അവരെ രാഷ്ട്രീയമായി നയിക്കാൻ വർഗ്ഗ ന്യൂനീകരണത്തിലധിഷ്ഠിതമായ സാമ്പത്തിക വിശകലനം മാത്രമുപയോഗിച്ച് കഴിയില്ലെന്ന ചരിത്രപാഠം ഉൾക്കൊള്ളാനുള്ള ആർജ്ജവം ഇടതുപക്ഷങ്ങൾക്ക് ഉണ്ടാവുകയാണുവേണ്ടത്.

**ജോൺസൺ**
സമൂഹിക പഠന കേന്ദ്രം,
ആലപ്പുഴ

### ഹായ്, എത്ര സുഖപ്രദം

കലാകൗമുദിയുടെ 1084 ലക്കത്തിലെ നായനാരെ പുകഴ്ത്തിക്കൊണ്ടുള്ള മുഖപ്രസംഗം കസറി എന്നു പറയാതിരിക്കാൻ കഴിയില്ല. കഴിഞ്ഞ ഒരു ലക്കം തന്നെ പാർട്ടിയുടെ പുനരാഗമനപ്പതിപ്പായി മാറ്റിയിരുന്നല്ലോ. അതിനു മുൻപ് ആന്റണിയെ "ഇസ്പേട്" ഏഴാംകൂലിയായി ചിത്രീകരിച്ചിരുന്നു. എത്ര അരസികനായ മാർക്സിസ്റ്റ് അനുയായിക്കും രോമാഞ്ചമുണ്ടാകുന്ന പരിപാടി. ദേശാഭിമാനിക്ക് ഇനി ധൈര്യമായി അടച്ചുപൂട്ടാം. കലാകൗമുദി അവരെ തികച്ചും കടത്തിവെട്ടിയിരിക്കുന്നു. ഗുരുദേവൻ പറഞ്ഞതുപോലെ തൊഴിക്കുന്ന കാലിൽ നക്കുക വീണ്ടും തൊഴി വാങ്ങുക. ഹായ്, എത്ര സുഖപ്രദമായ അനുഭവം!

**കെ. എസ്. രാമചന്ദ്രൻ**
റോസ് ഹൗസ്,
തേവര.



# ഒരു ടൂറിസ്റ്റ് കമ്പനിയുടെ വളം കച്ചവടം

ഡൽഹി ലേഖകൻ

അങ്കാറ (തുർക്കി)യിലെ ഒരു ടൂറിസ്റ്റു കമ്പനിയാണ് കർസൺ ലിമിറ്റഡ്. രാസവളവുമായി ആ കമ്പനിക്ക് എന്ത് ബന്ധമെന്ന് നാം വിസ്മയിച്ചു പോകും. എന്നാൽ ഉന്നതങ്ങളിൽ സ്വാധീനമുണ്ടെങ്കിൽ ആർക്കും എന്തുമാകാമെന്നാണ് കർസൺ സംഭവം കാണിക്കുന്നത്. നാഷനൽ ഫെർട്ടിലൈസർ ലിമിറ്റഡ് എന്ന ഇന്ത്യൻ സ്ഥാപനം രണ്ടു ലക്ഷം ടൺ യൂറിയ എന്ന രാസവളം ഇറക്കുമതി ചെയ്യുന്നതിനായി കർസൺ ലിമിറ്റഡുമായി ഒരു കരാർ ഉണ്ടാക്കി. ഇങ്ങനെയൊരു കരാർ ഉണ്ടാക്കുന്നതിന് മുൻകൂറായി ടെൻഡർ വിളിക്കുകയെന്ന ഔപചാരികതകൾക്കൊന്നും ബന്ധപ്പെട്ടവർ തയാറായില്ല എന്നു മാത്രമല്ല, വളത്തിന്റെ വില മുൻകൂറായി കൊടുക്കുകയും ചെയ്തു. വെള്ളരിക്കാപ്പട്ടണങ്ങളിൽപ്പോലും കേട്ടുകേഴ്വിയില്ലാത്ത ഈ ഇടപാടിന്റെ മുന്നിലും പിന്നിലും മുൻ പ്രധാനമന്ത്രി നരസിംഹറാവുവിന്റെ സ്വന്തമാളുകൾ ആയിരുന്നു എന്നതാണ്. ഖജനാവിന് നൂറ്റിമുപ്പത്തിമൂന്നു കോടി രൂപയുടെ നഷ്ടമുണ്ടാകാൻ കാരണം. ഭീമമായ ഈ തുക ആരുടെയൊക്കെ കീശയിലേക്കാണ് ഒഴുകിച്ചെന്നതെന്നതിനെപ്പറ്റി അന്വേഷണം നടത്തിയ സി.ബി.ഐ വിരൽചൂണ്ടിയിരിക്കുന്നതു നരസിംഹറാവുവിന്റെ മകൻ പ്രഭാകർ റാവുവിന്റെയും, മുൻകേന്ദ്രമന്ത്രി രാജേഖന്റെ മകൻ പ്രകാശ് ചന്ദ്ര യാദവിന്റെയും നേർക്കാണ്.

പതിനായിരക്കണക്കിന് കോടികളുടെ കുംഭകോണങ്ങളായിരുന്നല്ലോ നരസിംഹറാവുവിന്റെ ഭരണനേട്ടങ്ങളിലൊന്ന്. അതിലെ അവസാനത്തെ കണ്ണിയാണോ യൂറിയ കുംഭകോണമെന്ന് ആർക്കെങ്കിലും തീർത്തു പറയാനാവില്ല. പുറത്തുവന്ന കുംഭകോണങ്ങളിൽ ഒന്ന് എന്ന് മാത്രമേ ഇതെപ്പറ്റി പറയാനാവൂ.



പ്രഭാകർ റാവു

ഈ ഇടപാടിലെ പ്രധാനകഥാപാത്രം സാംബശിവറാവു എന്ന മുപ്പത്തഞ്ചുകാരനാണ്. "അയാളുടെ ഓർമ്മശക്തി അസാധാരണമാണ്. പത്തുപന്ത്രണ്ടും അക്കങ്ങളുള്ള ഇന്റർനാഷണൽ ടെലഫോൺ നമ്പരുകൾ പോലും വളരെ നിസ്സാരമായി അയാൾക്ക് ഓർമ്മിക്കാൻ കഴിയും." ഒരു അന്വേഷണ ഉദ്യോഗസ്ഥൻ സാംബശിവറാവുവിനെ വിശേഷിപ്പിക്കുന്നു. ഗുണ്ടൂർകാരനായ ഇയാളുടെ കുടുംബം കള്ളുചെത്തുകാരുടേതാണ്. കൃഷി ശാസ്ത്രത്തിൽ ബി. എസ്സി ബിരുദം നേടിയ റാവുവിന് 1983-ൽ സിബ - ഗിഗിയിൽ സെയിൽസ്മാനായി ജോലികിട്ടി. നാല് കൊല്ലത്തിനു ശേഷം ഹിന്ദുസ്ഥാൻ ഇൻസെക്ടിസൈഡിൽ ജോലിക്കുകയറിയ റാവു 1992 വരെ ഒരു ജൂനിയർ സെയിത്സ് ഓഫീസറായി തുടർന്നു. "ലളിത ശീലനായിരുന്നു റാവു. എല്ലാവരോടും മാന്യമായി പെരുമാറിയിരുന്ന അയാൾക്ക് പ്രതിമാസം അയ്യായിരം രൂപയായിരുന്നു വരുമാനം." ഹിന്ദുസ്ഥാൻ ഇൻസെക്ടിസൈഡിലെ അയാളുടെ സീനിയർ ഓഫീസറായ മധുസൂദനറാവു പറയുന്നു. "ഇൻകം ടാക്സ് ബ്രാക്കറ്റിൽപ്പോലും അയാളുടെ പേരുണ്ടാവില്ല. നല്ലൊരു സെയിത്സ്മാൻ ആയിരുന്ന അയാളുടെ സർവീസ് റിക്കാർഡ്ക്ലീനാണ്." റാവു കൂട്ടിച്ചേർത്തു.



സാംബശിവറാവു

കുറച്ചുകാലം ഖമ്മത്തു ജോലി ചെയ്തിരുന്ന സാംബശിവറാവു 1992ലാണ് ഡൽഹിയിലേക്ക് സ്ഥലം മാറ്റപ്പെട്ടത്. അതോടെ അയാൾ ജോലി ഉപേക്ഷിച്ചു. ജോലിവിട്ട അയാൾ മദ്യക്കച്ചവടം തുടങ്ങിയെങ്കിലും മദ്യനിരോധനം പ്രാബല്യത്തിലായതോടെ മറ്റുവരുമാനമാർഗ്ഗങ്ങൾ ആരായാൻ അയാൾ നിർബന്ധിതനായി. ഹൈദരാബാദിലെ ഒരു ചെറുവ്യവസായിയായ മല്ലേശ് ഗൗഡുമായി ചേർന്ന്. ഈയവസരത്തിലാണ് സാംബശിവറാവു സായികൃഷ്ണ ഇംപെക്സ് എന്ന കമ്പനി തുടങ്ങുന്നത്. വിദേശസ്ഥാപനങ്ങൾക്കുവേണ്ടി ബ്രോക്കർ പണിയായിരുന്നു പുതിയ കമ്പനിയുടെ പ്രവർത്തനമേഖല. 1989-ൽ തുടങ്ങിയെങ്കിലും 1995ലാണ് ഇത്

# കഥാപാത്രങ്ങളും കോഴപ്പണവും

**എം.സാംബശിവ റാവു**: സായികൃഷ്ണ ഇംപെക്സിന്റെ ഉടമയായ സാംബശിവ റാവു ആയിരുന്നു യൂറിയ ഇറക്കുമതി ചെയ്യുന്നതിന്റെ ഇടനിലക്കാരനായി പ്രവർത്തിച്ചത്. നരസിംഹ റാവുവിന്റെ കുടുംബവുമായി ഗാഢബന്ധമുള്ള ഇയാളെ സി ബി ഐ അറസ്റ്റു ചെയ്ത് ഡൽഹിയിൽ കൊണ്ടുവന്നിരിക്കയാണ്: ചോദ്യം ചെയ്യുന്നതിനായി.

**സഞ്ജീവറാവു**:-നരസിംഹ റാവുവിന്റെ ബന്ധുവായ ബിസിനസ്സുകാരൻ. പെട്രോൾ പമ്പ് അപവാദത്തിലും പഞ്ചസാര കുംഭകോണത്തിലും പങ്കുണ്ടായിരുന്ന ഇയാൾക്ക് സാംബശിവ റാവുവുമായി അടുത്ത ബന്ധമുണ്ട്. ആന്ധ്രയിലെ ഖമ്മം ജില്ലാക്കാരനായ ഇയാളെ സി ബി ഐ ചോദ്യം ചെയ്തുവരുന്നു.

**പി.വി. പ്രഭാകർ റാവു**: നരസിംഹറാവുവിന്റെ മകൻ. ഗോൾഡ് സ്റ്റാർ ലിമിറ്റഡിലെ ഡയറക്ടർ. ഓഹരി കുംഭകോണത്തിൽ പങ്കുണ്ടായിരുന്ന സാംബശിവറാവു, സഞ്ജീവറാവു എന്നിവരുടെ അടുത്ത സ്നേഹിതൻ. പ്രഭാകർറാവുവിനെ ഡൽഹിയിൽ വിളിച്ചുവരുത്തി സി.ബി.ഐ ചോദ്യം ചെയ്തു.

**പ്രകാശ് ചന്ദ്രയാദവ്**: മുൻ കേന്ദ്രമന്ത്രി രാംലഖൻ യാദവിന്റെ മകൻ. റിയാ ബ്രദേഴ്സ് എന്ന ഒരു സ്ഥാപനം വഴിയാണ് യൂറിയ ഇടപാടുവഴി കിട്ടിയ രണ്ടുലക്ഷം ഡോളർ ഇയാൾ വിദേശത്ത് നിക്ഷേപിച്ചിട്ടുള്ളത്. സി ബി ഐ ചോദ്യം ചെയ്തുവരികയാണ്. എൺപതുകളിൽ കൽക്കത്തയിലെ ഒരു വേശ്യാലയത്തിൽ വച്ച് ഇയാളെ പൊലീസ് പിടിച്ചു.

## ഇടപാടിന്റെ സ്വഭാവം

1995 ഒക്ടോബറിൽ നാഷണൽ ഫെർട്ടിലൈസർ ലിമിറ്റഡ് ഒരു ടെൻഡർ പുറപ്പെടുവിച്ചു. സായികൃഷ്ണ ഇംപെക്സായിരുന്നു ടെൻഡർ കൊടുത്തത്. പക്ഷെ അത് നിരാകരിക്കപ്പെട്ടു. എന്നാൽ സാംബശിവ റാവു എൻ. എൽ. എഫ് ചെയർമാൻ സി.കെ. രാമകൃഷ്ണനെക്കണ്ടു സംസാരിച്ചു. അതോടെ, ആ ടെൻഡർ സ്വീകരിച്ചു. തുർക്കിയിലെ ഒരു സ്ഥാപനമായ കർസൻ ലിമിറ്റഡുമായി 38 മില്യൺ ഡോളറിനുള്ള കരാറിൽ എൻ. എൽ. എഫ് ഒപ്പുവച്ചു. ടെൻഡർ തുക സി ബി ഐ വഴി ജനീവയിലെ പിക്ടെറ്റ് ബാങ്കിൽ നിക്ഷേപിക്കുകയും, അവിടെനിന്നും ആ തുക പലവട്ടം പിൻവലിക്കുകയും ചെയ്തു. ഇതുസംബന്ധിച്ച് സി ബി ഐ ഒരു കേസ് ചാർജ്ജ് ചെയ്തു. അതുമായി ബന്ധപ്പെടുത്തി സാംബശിവ റാവുവിനെയും രാമകൃഷ്ണനെയും അറസ്റ്റു ചെയ്തു. നാലു മില്യൺ ഡോളർ ഹവാല വഴി സഞ്ജീവ റാവുവിനു നൽകിയെന്ന് സി ബി ഐ ചോദ്യം ചെയ്തപ്പോൾ സാംബശിവ റാവു പറഞ്ഞു. ആ തുകയിലൊരു ഭാഗം പ്രഭാകർ റാവുവിനും കിട്ടി. കർസൺ ഉദ്യോഗസ്ഥന്മാരെയും, ദുബായിലുള്ള ഹവാല ഇടപാടുകാരെയും കണ്ടെത്താൻ ഇന്റർപോളിന്റെ സഹായം സി ബി ഐ തേടി. കൂടുതൽ ചോദ്യം ചെയ്യുന്നതിനായി പ്രകാശ് ചന്ദ്രയാദവിനെയും പ്രഭാകർ റാവുവിനെയും ഡൽഹിയിലേക്ക് വിളിച്ചു.

## ഇടപാടുതുക

ഇടപാടിൽനിന്നും കിട്ടിയ കോഴപ്പണമായ രണ്ടുലക്ഷം ഡോളർ സായികൃഷ്ണ ഇംപെക്സിനായി ഹൈദരബാദിലെ ഗ്രിൻലേസ് ബാങ്കിൽ നിക്ഷേപിച്ചു. ആ ഇടപാടിലെ മറ്റൊരു വിഹിതമായ രണ്ടുലക്ഷം ഡോളർ റിയാ ബ്രദേഴ്സിനുവേണ്ടി ന്യൂയോർക്കിലെ സ്റ്റാൻഡേർഡ് ചാർട്ടേർഡ് ബാങ്കിൽ നിക്ഷേപിച്ചു.

ദുബായിയിലെ സ്റ്റാൻഡേർഡ് ചാർട്ടേർഡ് ബാങ്കിൽ എഡിബിൾ ഫുഡ് സ്റ്റഫ്സ് ലിമിറ്റഡിനുവേണ്ടി നാലു മില്യൺ ഡോളർ നിക്ഷേപിച്ചെങ്കിലും, പിന്നീട് അത് പിൻവലിക്കുകയും ചെയ്തു.

കർസനുവേണ്ടി യാതൊരു ബാങ്ക് ഗ്യാരന്റിയുമില്ലാതെ മുപ്പത്തിനാല് മില്യൺ ഡോളർ ജനീവയിലെ പിക്ടെറ്റ് ബാങ്കിൽ നിക്ഷേപിച്ചു. പക്ഷെ ആ പണം എവിടെപ്പോയെന്നതിന് യാതൊരു തുമ്പുമില്ല.


സി.കെ.രാമകൃഷ്ണൻ

രജിസ്റ്റർ ചെയ്ത്.

ലെറ്റർ ഹെഡ്ഡു മാത്രമുള്ള ഒരു കമ്പനിയായിരുന്ന ഇത് പല പ്രാവശ്യം ഇതിന്റെ ഓഫീസ് മാറ്റുകയുണ്ടായി. മുൻ എം. എൽ. എ നരസി റെഡ്ഡിയുടെ ഹൈദരാബാദിലുള്ള ഒരു കെട്ടിടത്തിലായിരുന്നു കമ്പനി ഓഫീസ് . വാടക കുടിശ്ശിക വന്നപ്പോൾ അവിടെ നിന്നും ഇറക്കിവിട്ടു. ലിംഗപ്പള്ളിയിലെ ഹയർ ഇൻകം ഗ്രൂപ്പ് ഫ്ളാറ്റായിരുന്നു അടുത്ത കാലം വരെ ഈ കമ്പനിയുടെ ഔദ്യോഗിക വിലാസം. കമ്പനി തുടങ്ങിയെങ്കിലും ബിസിനസ്സൊന്നുമില്ലാതിരുന്ന സാംബശിവറാവുവും. ഗൗഡും ക്രമേണ പി.വി. പ്രഭാകരറാവുവിന്റെ ഒരു കമ്പനിയുമായും. പി.വി. രാജേശ്വരറാവുവിന്റെ മരുമകനുമായും അവർ ബന്ധം സ്ഥാപിച്ചു. ഈ ബന്ധമാണ്, രാസവള ഇടപാടിലേക്ക് അവരെ നയിച്ചതെന്ന് സി.ബി. ഐ കരുതുന്നു.

കർസൺ ലിമിറ്റഡ് കരാർ അനുസരിച്ച് രാസവളം എത്തിക്കാത്തതിനെപ്പറ്റിയുള്ള സി. ബി. ഐയുടെ അന്വേഷണം. പ്രസ്തുത കമ്പനിയുടെ പ്രതിനിധിയായ സാംബശിവറാവുവിന്റെ മേൽ കേന്ദ്രീകരിക്കപ്പെട്ടതോടെയാണ് ഉന്നതങ്ങളിലുള്ളവരുടെ പേരുകൾ പുറത്തുവന്നത്. അറസ്റ്റിലായ സാംബശിവറാവു ചോദ്യം ചെയ്യലിനിടയിൽ ഈ കരാറിന്റെ പിന്നിൽ പ്രവർത്തിച്ചിരുന്ന



മുൻപ്രധാനമന്ത്രി നരസിംഹറാവുവിന്റെ മകൻ പ്രഭാകർറാവുവും, പി.വി. രാജേശ്വരറാവുവിന്റെ മരുമകൻ സഞ്ജീവറാവുവും , മുൻ കേന്ദ്രമന്ത്രി രാംലഖൻ യാദവിന്റെ മകൻ പ്രകാശ് ചന്ദ്രയാദവും ആയിരുന്നുവെന്ന് സി. ബി. ഐ മനസ്സിലാക്കി. അതിന്റെ അടിസ്ഥാനത്തിൽ സി. ബി. ഐ തയാറാക്കിയ ചാർജ്ജ് ഷീറ്റിൽ ഇങ്ങനെ പറയുന്നു. മെസ്സേഴ്സ് കർസൺ ലിമിറ്റഡും തമ്മിൽ കരാറുണ്ടാക്കുന്നതിനായി എൻ. എഫ്. എൽ മാനേജിംഗ് ഡയറക്ടർ സി. കെ. രാമകൃഷ്ണനെ കാണണമെന്ന് സഞ്ജീവ് റാവു തന്നോട് ആവശ്യപ്പെട്ടതായി ഹൈദരാബാദിലെ സായികൃഷ്ണ ഇംപെക്സിന്റെ സാംബശിവറാവു മൊഴി നൽകി. അതനുസരിച്ച് സി. കെ. രാമകൃഷ്ണനെയും ഡി. എസ്. കൻവാറിനെയും താൻ സന്ദർശിച്ചതായും, അതിന്റെ അടിസ്ഥാനത്തിൽ മുൻകൂറായി വില നൽകിക്കൊണ്ടുള്ള കരാർ ഒപ്പു വയ്ക്കാനുള്ള അനുമതി ലഭിച്ചതായും അയാൾ വ്യക്തമാക്കി. " ഈ കരാറിന്റെ അടിസ്ഥാനത്തിലാണ് 133 കോടിരൂപ (38 മില്യൺ ഡോളർ) മുൻകൂറായി കർസൺ ലിമിറ്റഡിനു നൽകിയത്. ഈ തുകയിൽ നാല് മില്യൺ ഡോളർ ഇടനിലക്കാരായ സാംബശിവറാവുവും പ്രഭാകർറാവുവും കൈപ്പറ്റിയതായി സി. ബി. ഐ സംശയിക്കുന്നു. ഹൈദരാബാദിന്റെ ഹൃദയഭാഗത്തുള്ള നാം പള്ളിയിൽ ഭൂമി വാങ്ങാനാണ് ഈ കോഴപ്പണം സഞ്ജീവറാവുവും പ്രഭാകർറാവുവും ഉപയോഗിച്ചതെന്ന് അന്വേഷണത്തിൽ സി. ബി. ഐ മനസ്സിലാക്കി. സഞ്ജീവറാവുവം, പ്രഭാകർ റാവുവും ചേർന്ന് മുപ്പത്തിയേഴുലക്ഷം രൂപ സാംബശിവറാവുവിന് നൽകി. ഗുണ്ടൂരിൽ കുറെ സ്ഥലം വാങ്ങിയതിനു പുറമെ എയർ കണ്ടീഷൻ ചെയ്ത ഒരു കൊണ്ടസ്സ കാറും സാംബശിവറാവു വാങ്ങി. കർസൺ ലിമിറ്റഡിന്റെ ഏജന്റു കൂടിയായിരുന്നു സാംബശിവറാവു. അതിന്റെ അടിസ്ഥാനത്തിൽ കർസൺ ലിമിറ്റഡ് രണ്ടുലക്ഷം ഡോളർ സാംബശിവറാവുവിനു നൽകി. ഹൈദരാബാദിലെ സെൻട്രൽ ബാങ്കിൽ ഭാര്യയുടെ പേരിലും , അവിടെയുള്ള ഗ്രിൻഡ് ലേസ് ബാങ്കിൽ സ്വന്തം പേരിലും ആ തുക അയാൾ നിക്ഷേപിച്ചു. രാമകൃഷ്ണനെയും കൻവാറിനെയും ചോദ്യം ചെയ്തപ്പോൾ കർസൺ ലിമിറ്റഡിൽ നിന്നും രണ്ടുലക്ഷം ഡോളർ പ്രകാശ്ചന്ദ്രയാദവിന് കിട്ടിയതായി സി.ബി.ഐയ്ക്ക് അറിവു കിട്ടി. ദുബായിയിലെ റിയാ ബ്രദേഴ്സ് എന്ന സ്ഥാപനം വഴി ആ തുക അക്കരെ കടത്തിയിരുന്നു.


ഡി.എസ്. കൻവാർ


പ്രകാശ്ചന്ദ്രയാദവ്

ഈ വിവരങ്ങളുടെ അടിസ്ഥാനത്തിൽ പ്രകാശ്ചന്ദ്രയേയും പ്രഭാകറാവുവിനെയും സി.ബി. ഐ ചോദ്യം ചെയ്യുകയുണ്ടായി. ഇനിയും അവർ ഈ ഇടപാടിലുള്ള പങ്ക് സമ്മതിച്ചിട്ടില്ല.

## തട്ടിപ്പ്: കഥഇതുവരെ

രണ്ടുലക്ഷം യൂറിയ ഇറക്കുമതി ചെയ്യുന്നതിനായി ടർക്കിയിലെ ചെറിയൊരു സ്ഥാപനമായ കർസൺ ലിമിറ്റഡിന് ബാങ്ക് ഗ്യാരന്റിയോ. ലെറ്റർ ഓഫ് ഇന്റൻറ്റോ ഇല്ലാതെ 133 കോടി രൂപ ( 38 മില്ല്യൺ ഡോളർ) നാഷനൽ ഫെർട്ടിലൈസർ ലിമിറ്റഡ് ( എൻ. എഫ്. എൽ) അഡ്വാൻസായി നൽകി.

1995 ഡിസംബർ അഞ്ചാം തീയതി വില മുഴുവൻ നൽകുന്നതോടെ ഇരുപത്തയ്യായിരം ടൺ വീതം രണ്ടു കപ്പൽ യൂറിയ എൻ. എഫ്. എല്ലിന് അയയ്ക്കുമെന്ന് കർസൺ ലിമിറ്റഡ് ഉറപ്പു നൽകിയിരുന്നു.

കരാർ അനുസരിച്ച് യൂറിയ എത്താത്തതിനെത്തുടർന്ന് രാസവളവകുപ്പിലെ നാല് ഉദ്യോഗസ്ഥന്മാർ അങ്കാറയിൽ പോയി. കർസൺ ലിമിറ്റഡ് പ്രശസ്തമായ ഒരു കമ്പനി അല്ലെന്നും. അതൊരു ടൂറിസ്റ്റ് കമ്പനിയാണെന്നും അവർ കണ്ടെത്തി.

യൂറിയ അയയ്ക്കാത്തതിനു കർസൺ പലതരം ന്യായങ്ങൾ കണ്ടെത്തി. പ്രതികൂലമായ കാലവസ്ഥയായിരുന്നു അവർ ഉന്നയിച്ച പ്രധാനകാരണം.

യൂറിയ എത്താത്തതിനെത്തുടർന്നു നാഷനൽ ഫെർട്ടിലൈസർ ലിമിറ്റഡിലെ താഴെക്കിടയിലുള്ള ഏഴു ഉദ്യോഗസ്ഥന്മാർക്ക് കാരണം ബോധിപ്പിക്കൽ നോട്ടീസ് നൽകിയെങ്കിലും എൻ. എഫ്. എൽ. ചീഫ് എക്സിക്യൂട്ടീവും എക്സിക്യൂട്ടീവ് ഡയറക്ടറും (മാർക്കറ്റിംഗ്) ആയ ഡി. എസ്. കൻവാറുടെ മേൽ യാതൊരു നടപടിയുമെടുത്തില്ല.

കരാറിന്റെ കാലാവധി അവസാനിക്കുന്നത് 1996 മേയ് നാലാം തീയതിയായിരുന്നു. അതിനുമുമ്പ് യൂറിയ എത്താനുള്ള യാതൊരു സാദ്ധ്യതയുമില്ലെന്ന് എൻ. എഫ്. എൽ വിജിലൻസ് ഡയറക്ടർ ഗവൺമെന്റിന് റിപ്പോർട്ടു ചെയ്തു.

യൂറിയാ ഇടപാടിനെപ്പറ്റി സി. ബി. ഐ അന്വേഷണം തുടങ്ങി.

ചെയർമാനും മാനേജിംഗ് ഡയറക്ടറുമായ സി. കെ. രാമകൃഷ്ണയും എക്സിക്യൂട്ടീവ് ഡയറക്ടർ ഡി. എസ്. കൻവാറിനെയും മറ്റു ആറുജീവനക്കാരെയും സസ്പെന്റു ചെയ്യണമെന്ന് ഗവൺമെന്റിനോട് എൻ. എഫ്. എൽ ഡയറക്ടർ ബോർഡ് ശുപാർശ ചെയ്തു.

സി. കെ. രാമകൃഷ്ണനെയും ഡി. എസ്. കൻവാറിനെയും അറസ്റ്റു ചെയ്തു. തുടർന്നു എൻ. എഫ്. എല്ലിന്റെ ആസ്ഥാനവും മറ്റ് ഓഫീസുകളും. ഉദ്യോഗസ്ഥന്മാരുടെ വീടുകളും റെയ്ഡ് ചെയ്ത് രേഖകൾ പിടിച്ചെടുത്തു.

യൂറിയ കരാറിന്റെ ഇടനിലക്കാരനായി പ്രവർത്തിച്ച സായികൃഷ്ണ ഇംപെക്സ് ലിമിറ്റഡിന്റെ ഉടമകളിലൊരാളായ സാംബശിവ റാവുവിനെ സി.ബി. ഐ അറസ്റ്റു ചെയ്തു. കർസന് അഡ്വാൻസായി നൽകിയ 133 കോടി രൂപ സ്വിറ്റ്സർലാന്റിലെ പിക്ടറ്റ് ബാങ്കിൽ നിക്ഷേപിച്ചതായി അറിവുകിട്ടി.

പ്രഭാകർറാവുവിനും അദ്ദേഹത്തിന്റെ സഹപ്രവർത്തകനായ സഞ്ജീവറാവുവിനും ഈ ഇടപാടിൽ നിന്നും നാല് മില്യൺ ഡോളർ കിട്ടിയതായി സി. ബി. ഐ ഒരു പെറ്റിഷൻ കോടതിയിൽ സമർപ്പിച്ചു. മുൻ കേന്ദ്രമന്ത്രി രാംലഖൻ സിംഗ് യാദവിന്റെ മകൻ പ്രകാശ്ചന്ദ്രയ്ക്ക് ഈ ഇടപാടിൽ രണ്ടുലക്ഷം ഡോളർ കിട്ടിയതായി സി.ബി. ഐയ്ക്ക് അറിവുകിട്ടി. റിയാബ്രദേഴ്സ് എന്ന ദുബായ് കമ്പനിയിൽ ഈ പണം നിക്ഷേപിച്ചിരുന്നു. അതിന്റെ അടിസ്ഥാനത്തിൽ പ്രകാശ്ചന്ദ്രയെ ചോദ്യം ചെയ്യാൻ സി. ബി. ഐ തയാറായി.

ഡൽഹി ലേഖകൻ

# സമന്വയത്തിന്റെ ഭാഷ

**പതിമൂന്നു പാർട്ടികൾ ചേർന്ന ഒരു ഐക്യമുന്നണിയുടെ നേതാവായാണ് ദേവഗൗഡ ഡൽഹിയിലെത്തിയിരിക്കുന്നത്. പ്രത്യയ ശാസ്ത്രപരമായ യോജിപ്പിനേക്കാൾ, രാഷ്ട്രീയമായ അതിജീവനമാണ് ഈ കക്ഷികളെ ഒന്നിച്ചുനിറുത്തിയിരിക്കുന്നത്. കോൺഗ്രസ്സിന്റെ ബാക്ക്സീറ്റ് ഡ്രൈവിംഗുമായി ആരംഭിച്ചിരിക്കുന്ന ഭരണം സുഗമമായി മുന്നോട്ടു കൊണ്ടുപോകാൻ പ്രധാനമന്ത്രി ദേവഗൗഡയ്ക്ക് സാധിക്കുമോ? രാഷ്ട്രീയത്തിലെ എല്ലാ ഊടുവഴികളും നല്ല നിശ്ചയമുള്ള അദ്ദേഹത്തിന് അതിനാകും എന്ന് രാഷ്ട്രീയ നിരീക്ഷകർ കരുതുന്നു. എതിരിട്ടല്ല, സമന്വയമാണ് തന്റെ വഴിയെന്ന് ഗൗഡ വിശ്വസിക്കുന്നു**

രണ്ടാഴ്ചയ്ക്കുള്ളിൽ രണ്ടു വിശ്വാസപ്രമേയം ലോക്സഭയുടെ തീരുമാനത്തിനെത്തി. ഒന്ന് വാജ്പേയിയുടെ നേതൃത്വത്തിലുള്ള ബി. ജെ.പിയുടേത്. അസാധാരണമായ വാഗ്മിതയോടെ തന്റെ ഗവൺമെന്റിന്റെ നിലപാട് ലോക്സഭയിൽ അവതരിപ്പിച്ച അദ്ദേഹം. പക്ഷേ പ്രമേയം വോട്ടിനിടാതെ രാഷ്ട്രപതിക്ക് രാജി സമർപ്പിച്ച് ഭരണം ഒഴിഞ്ഞു. അതിനുശേഷം ലോക്സഭയിൽ അവതരിപ്പിക്കപ്പെട്ടത് പതിമൂന്നുപാർട്ടികളുടെ നേതൃത്വം ഏറ്റെടുത്തു മന്ത്രിസഭ രൂപീകരിച്ച ദേവഗൗഡയുടെ വിശ്വാസപ്രമേയമായിരുന്നു. ഏതുമുന്നണി ഭരണത്തിൽ തുടരുമെന്ന് തീരുമാനിക്കാനുള്ള അവകാശം. തിരഞ്ഞെടുപ്പിൽ ദയനീയമായി പരാജയപ്പെട്ടിട്ടും. കോൺഗ്രസ്സിന്റെ കൈയിലായതിനാൽ. നേരത്തേ തന്നെ അവർ ദേവഗൗഡ മന്ത്രിസഭയ്ക്ക് പിന്തുണ പ്രഖ്യാപിച്ച സാഹചര്യത്തിൽ വിശ്വാസപ്രമേയം ശബ്ദവോട്ടോടെ ലോക്സഭ അംഗീകരിച്ചു.

രാഷ്ട്രീയത്തിന്റെ എല്ലാ ഊരാക്കുടുക്കുകളെപ്പറ്റിയും നല്ല നിശ്ചയമുണ്ടായിരുന്നെങ്കിലും. ദേശീയ രാഷ്ട്രീയത്തിലേക്ക് ഉയർത്തപ്പെട്ട ദേവഗൗഡ തന്റെ പുതിയ റോളിൽ എങ്ങനെ ശോഭിക്കുമെന്ന ശങ്കയ്ക്ക് യാതൊരു അടിസ്ഥാനവുമില്ലെന്ന് അദ്ദേഹം തെളിയിച്ചിരിക്കുകയാണ്. " ഏതു റോളും തനിക്ക് ഇണങ്ങും" എന്ന് ഏവരേയും അദ്ദേഹം ബോദ്ധ്യപ്പെടുത്തി. നല്ല ഇംഗ്ലീഷിൽ മൂർച്ചയോടെ സംസാരിക്കുന്നതിലോ കവിതാത്മകമായി ഹിന്ദിയിൽ പ്രഭാഷണം നടത്തുന്നതിലോ വലിയ മിടുക്കൊന്നും വേണ്ടെന്നും അദ്ദേഹം തെളിയിച്ചു. മറിച്ച് പ്രതിയോഗികളുടെ വീക്ഷണങ്ങളെയും ആദരിക്കാനും. അതേസമയം തന്റേതായ നിലപാടിൽ നിന്നും ഒരിഞ്ചുപോലും വ്യതിചലിക്കാതിരിക്കാനും തനിക്ക് കഴിയുമെന്ന് അദ്ദേഹം തന്റേതായ രീതിയിൽ വ്യക്തമാക്കി. " ഞാനൊരു കൃഷിക്കാരനാണ്. എന്റെ മനസ്സും ഹൃദയവും ഇന്ത്യയുടെ ദരിദ്രമായ ഗ്രാമങ്ങളിലാണ്" അദ്ദേഹം പ്രഖ്യാപിച്ചു. വിശ്വാസപ്രമേയ ചർച്ചയ്ക്കുമുമ്പായി പ്രധാനമന്ത്രിയെന്ന നിലയ്ക്ക് ദേവഗൗഡ നൽകിയ സുദീർഘമായ ഇന്റർവ്യൂവിൽ നിന്നുള്ള പ്രസക്തഭാഗങ്ങളാണ് ചുവടെ-

●

*?പ്രധാനമന്ത്രിയെന്ന നിലയ്ക്ക് താങ്കൾക്ക് എന്തുതോന്നുന്നു*

എം. എൽ. എയും എം.പിയും മുഖ്യമന്ത്രിയുമായിരുന്നതിൽ നിന്നും വ്യത്യാസമൊന്നും തോന്നുന്നില്ല. മുമ്പുണ്ടായിരുന്ന തോന്നൽത്തന്നെ ഇപ്പോഴും. എന്നാൽ. തീർച്ചയായും പ്രധാനമന്ത്രി എന്ന നിലയ്ക്ക് എനിക്ക് കൂടുതൽ ചുമതല ഉണ്ടായിട്ടുണ്ട്. ഞാൻ ഈ രാജ്യത്തിൽ. പ്രധാനമന്ത്രി ആകുമെന്ന് വിചാരിച്ചിരുന്നില്ല. തീർത്തും. അപ്രതീക്ഷിതമായൊരു സംഭവവികാസമാണിത്. ആ ചുമതല ഏറ്റെടുക്കാൻ സുഹൃദ്പ്പാർട്ടികൾ ആവശ്യപ്പെട്ടപ്പോൾ. ആ ചുമതല ഏറ്റെടുക്കുന്നതിൽ നിന്നും ഒഴിഞ്ഞു മാറാനോ രംഗത്തുനിന്നും ഓടി ഒളിക്കാനോ ഞാൻ ആഗ്രഹിച്ചില്ല. എന്നേക്കാൾ സീനിയറായ, വളരെയേറെ പാകതയുള്ള നേതാക്കൾ പാർലമെന്റിലുണ്ട്. അവർക്ക് ഈ ചുമതല ഏറ്റെടുക്കാമായിരുന്നു. ഏതായാലും അക്കാര്യം അവസാനിച്ചു കഴിഞ്ഞു. സീനിയർ നേതാക്കളുടെ മാർഗ്ഗനിർദ്ദേശത്തോടും ഉപദേശത്തോടും എന്നിൽ അർപ്പിതമായ ഉത്തരവാദിത്തം ഞാൻ നിർവഹിക്കുന്നതാണ്. പുതിയ ഉത്തരവാദിത്വത്തിൽ പ്രത്യേകമായൊരു ആഹ്ളാദമോ ആവേശമോ എനിക്കു തോന്നുന്നില്ല.

*?ആഹ്ളാദവും ഇല്ല. ആവേശവും ഇല്ല, അല്ലേ.*

ഇല്ല. ജനങ്ങളുടെ പ്രതീക്ഷക്കനുസരണമായി ഉയരാൻ സാധിക്കണമേയെന്ന ഒരാഗ്രഹം മാത്രമേ എനിക്കുള്ളൂ. ഈ രാജ്യത്തെ പ്രധാനമന്ത്രിയെന്ന പദവിക്ക് താങ്കളെ അർഹനാക്കിയത് എന്തു യോഗ്യതയാണ്.

അങ്ങനെ പ്രത്യേകമായ യോഗ്യതകളൊന്നും എനിക്കില്ല. എന്നെ ഏല്പിക്കുന്ന ചുമതല ഏതാണെങ്കിലും അത്. എം. എൽ.എ എന്ന നിലയ്ക്കായാലും. പ്രതിപക്ഷ നേതാവ് എന്ന നിലയ്ക്കായാലും മന്ത്രിയോ മുഖ്യമന്ത്രിയോ എന്ന നിലയ്ക്കായാലും. എന്റെ മനഃസാക്ഷിയനുസരിച്ച് പൂർണ്ണതൃപ്തിയോടെ അത് ചെയ്തുതീർക്കുന്നതിലാണ് എനിക്കു താത്പര്യം. കഴിഞ്ഞ നിരവധി കൊല്ലങ്ങളായി ഞാൻ വളർത്തിയെടുത്തതാണ് ആ ശീലം.

കഠിനമായി ജോലി ചെയ്യുന്ന ഒരു വ്യക്തിയെന്നതിനു പുറമെ. സംശുദ്ധവും സുതാര്യവുമായ ഒരു വ്യക്തിത്വത്തിന്റേയും ഉടമയെന്ന നിലയ്ക്ക് വരുംദിനങ്ങളിൽ അതു താങ്കൾക്ക് പ്രയോജനകരമായിത്തീരുകയില്ലേ.

എന്റെ പ്രവർത്തനശൈലി സമൂഹം അംഗീകരിക്കുമോയെന്നൊന്നും എനിക്കറിഞ്ഞുകൂട. ജനങ്ങളാണ് അതിൽ തീർപ്പുകല്പിക്കേണ്ടത്. ചിലർ അതിനെ വിമർശിക്കുമ്പോൾ മറ്റു ചിലർ സ്വാഗതം ചെയ്യുന്നു. അഭിപ്രായം രൂപീകരിക്കുന്ന അത്തരക്കാരെ ആലോചിച്ച് ഞാൻ ബേജാറാകാനൊന്നും പോകുന്നില്ല. രാജ്യം നേരിടുന്ന പ്രശ്നങ്ങൾ പരിഹരിക്കുന്നതിനായി, എനിക്കു കിട്ടിയ സമയം എങ്ങനെ ഉപയോഗിക്കാമെന്നതിനെപ്പറ്റിയാണ് ഞാനിപ്പോൾ ആലോചിക്കുന്നത്. ഈ ലക്ഷ്യം മുൻനിറുത്തിയായിരിക്കും ഞാൻ മുന്നോട്ടു നീങ്ങുക. 'എ' എന്ന അംഗീകരിക്കുന്നോ. 'ബി' അംഗീകരിക്കുന്നോ എന്നൊന്നും ഞാൻ കാര്യമാക്കുന്നില്ല. എന്റെ മനസാക്ഷിയെ തൃപ്തിപ്പെടുത്തുന്നതിലാണ് എനിക്കു താത്പര്യം. ഞാൻ ഏറ്റെടുത്തിരിക്കുന്ന സ്ഥാനം, എന്നെ സംബന്ധിച്ചിടത്തോളം പുതിയ തരത്തിലുള്ളതാണ്. പ്രധാനമന്ത്രിപദം കൈകാര്യം ചെയ്യുന്നതിൽ നിന്നും വ്യത്യസ്തമാണ് മുഖ്യമന്ത്രിപദം കൈകാര്യം ചെയ്യുന്നത്. ഇക്കാര്യത്തിൽ ഞാൻ പലരുടെയും മാർഗ്ഗനിർദ്ദേശം സ്വീകരിക്കും. ഉപദേശങ്ങളും ഞാൻ സ്വാഗതം ചെയ്യും.

*?മാർഗ്ഗനിർദ്ദേശത്തിനും ഉപദേശത്തിനും താങ്കൾ ആരെയൊക്കെയാണ് സമീപിക്കുക.*

ജീവിതത്തിലെ ഏതുതുറയിൽപ്പെട്ടവരേയും ഞാൻ അതിനായി സ്വാഗതം ചെയ്യുന്നതാണ്. അവർ ധനതത്വശാസ്ത്രജ്ഞരോ. പത്രപ്രവർത്തകരോ. ശാസ്ത്രജ്ഞരോ. കലാകാരന്മാരോ ആരോ ആയിക്കൊള്ളട്ടെ. എന്തെങ്കിലും സംഭാവന ചെയ്യാൻ കെല്പുള്ള ആരായാലും. ഞാൻ അവരുടെ സംഭാവനകളെ വിനീതനായി സ്വാഗതം ചെയ്യും. എല്ലാ വിഷയങ്ങളിലും ഞാനൊരു കേമനൊന്നുമല്ല. പരസ്യമായി അത് പറയാനും എനിക്ക് വിഷമമില്ല. പക്ഷേ കാര്യങ്ങളെല്ലാം എനിക്കറിയണം. രാജ്യത്തിന്റെ ക്ഷേമം മുൻനിറുത്തി. അതെപ്പറ്റിയൊക്കെ കൂടുതൽ അറിവും പരിചയവും ഉള്ളവരുടെ ഉപദേശം ഞാൻ സ്വാഗതം ചെയ്യുന്നു.

*?ജീവിതത്തിൽ എന്തെങ്കിലും പ്രധാനസ്ഥാനം അലങ്കരിക്കാനാകുമെന്ന് താങ്കൾ പ്രതീക്ഷിച്ചിരുന്നുവോ? വിധിയാണ് ഇതെന്ന് താങ്കൾ കരുതുന്നുണ്ടോ.*

പ്രധാനമന്ത്രിയാകുമെന്ന് ഞാനൊരിക്കലും വിചാരിച്ചിരുന്നില്ല. തീർച്ചയായും ഇത് വിധി തന്നെയാണ്. നിങ്ങൾ അതിനെ ഈശ്വരനെന്ന് വിളിച്ചാലും. (ഈശ്വരനുണ്ടെന്ന് ചിലർ വിശ്വസിക്കുമ്പോൾ മറ്റുചിലർ ഈശ്വരനില്ലെന്ന് വിശ്വസിക്കുന്നു, ഞാൻ അത്തരം വിവാദങ്ങളിൽ ഇടപെടാൻ ആഗ്രഹിക്കുന്നില്ല) ഒരു കാര്യം ഞാൻ പറയാം, ഇതെല്ലാം വിധിയാണെന്ന്.

റിലയൻസ് വക വിമാനത്തിൽ ബാംഗ്ളൂരിൽ യാത്ര ചെയ്തതുവഴി ഒരു വിവാദം ഇളക്കിവിട്ടുകൊണ്ടാണല്ലോ പ്രധാനമന്ത്രിയുടെ ചുമതലയുമായി താങ്കൾ തുടങ്ങിയത്.

അന്ന് ഞാൻ പ്രധാനമന്ത്രിയായിരുന്നില്ല. എല്ലാത്തിനുമുപരി. എനിക്ക് ബാംഗ്ളൂരിൽ പോകേണ്ടതുണ്ടായിരുന്നു.

ഞാനൊരു വ്യത്യസ്ത ചോദ്യമാണ്ഉന്നയിക്കുന്നത്. രാഷ്ട്രീയക്കാരിലും, രാഷ്ട്രീയ സംവിധാനത്തിലും വ്യവസായികൾ ചെലുത്തുന്ന സീമാതീതമായി സ്വാധീനം ചെലുത്തുന്നതായി താങ്കൾക്ക് തോന്നുന്നുണ്ടോ?

എന്നെ സംബന്ധിച്ചാണെങ്കിൽ, ആർക്കും എന്നെ സ്വാധീനിക്കാനാവില്ല. ഒരു പ്രശ്നത്തിന്റെ ഗുണവശം മാത്രമേ എന്നെ സ്വാധീനിക്കാറുള്ളൂ. തൊണ്ണൂറുകോടി ജനങ്ങളോട് ഉത്തരം പറയാൻ ഞാൻ ബാദ്ധ്യസ്ഥനാണ്. വീഴ്ച വരുത്തിയാൽ. അവർക്കെന്നെ തൂക്കിലേറ്റാം. ഈ സ്ഥാനത്തെ ഞാൻ ഭയക്കുന്നില്ല. ഈ കസേരയിൽ എത്രകാലം ഇരിക്കാമെന്നതിനെപ്പറ്റിയും എനിക്ക് ഉൽക്കണ്ഠയില്ല. ആർക്കും എന്നെ സ്വാധീനിക്കാനാവില്ല. എന്റെ പ്രവർത്തനശൈലി ഞാൻ വ്യക്തമാക്കിയിട്ടുണ്ട്. കസേരയെക്കുറിച്ച് ഉൽക്കണ്ഠ ഉണ്ടെങ്കിൽ മാത്രം എല്ലാവരേയും അനുരഞ്ജിപ്പിക്കാൻ ഞാൻ തയാറാകണം. പ്രധാനമന്ത്രിയാകാനായി ഞാനിവിടെ വന്ന് ഉപജാപമൊന്നും നടത്തിയിട്ടില്ല. സാഹചര്യങ്ങളാണ് എന്നെ ഇവിടെ എത്തിച്ചത്. സ്നേഹിതന്മാരുടെയും അഭ്യുദയകാംക്ഷികളുടെയും ആശിസ്സുകളോടെ ഞാൻ ഈ കസേരയിലിരിക്കുമ്പോൾ. സമൂഹത്തിലെ സമ്പന്നർക്കുവേണ്ടിയല്ല പാവപ്പെ



*എനിക്ക് എന്നെ അറിയാം - ദേവഗൗഡ*

ട്ടവർക്കായി ഞാൻ എന്തെങ്കിലും ചെയ്യുമെന്ന് അവർ പ്രതീക്ഷിക്കുന്നു. എന്റെ ഫിലോസഫിയും അതാണ്. അതുകൊണ്ടാണ് ഞാൻ പറയുന്നത്. എന്തെങ്കിലും വീഴ്ച ഉണ്ടായാൽ എന്നെ കുറ്റക്കാരനാക്കുമെന്ന് വിശ്വാസപ്രമേയ വോട്ടെടുപ്പു കഴിഞ്ഞതോടെ, എന്റെ അറിവില്ലാതെ ഉത്തരവൊന്നും പുറപ്പെടുവിക്കരുതെന്ന് സെക്രട്ടറിമാരോട് ഞാൻ ആവശ്യപ്പെട്ടിട്ടുണ്ട്.

നൈരന്തര്യം ഉറപ്പാക്കാനും എല്ലാ മതേതരശക്തികളെ ഒന്നിപ്പിക്കാനും പൊതുവായ അഭിപ്രായസമന്വയം വഴിതെളിക്കുമെന്നാണ് വി.പി. സിംഗ് പറയുന്നത്. ഈ സീനോറിയായിൽ. ഒരു വശത്ത് കോൺഗ്രസ്സും മറുവശത്ത് ഇടതുപാർട്ടികളുമായി താങ്കളെ കുരുക്കിലാക്കിയിരിക്കുകയല്ലേ. ആ നിലയ്ക്ക് സ്വന്തംനിലയിൽ ഭരണം എങ്ങനെ നടത്താൻ താങ്കൾക്കാവും.

വർഗ്ഗീയശക്തികളെ തടഞ്ഞുനിറുത്തുകയാണ് സി. പി. ഐ ഉൾപ്പെടെയുള്ള എല്ലാ മതേതരശക്തികളുടെയും പ്രാഥമികമായ ഉന്നം. അക്കാര്യത്തിൽ കോൺഗ്രസ്സിനും ഇടതിനും അത്രവലിയ അകൽച്ച ഉണ്ടെന്നു തോന്നുന്നില്ല.

*?തീരുമാനങ്ങളിൽ ഏതൊക്കെയായിരിക്കും താങ്കളുടേത്. ഏതൊക്കെ തീരുമാനങ്ങളായിരിക്കും. താങ്കളെ പിന്തുണയ്ക്കുന്നവരെ സന്തോഷിപ്പിക്കാനായി കൈക്കൊള്ളുക.*

ഞങ്ങളുടെ പാർട്ടിയുടെ പരിപാടി പുറത്തിറക്കിയിട്ടുണ്ട്. ഐക്യമുന്നണിയുടെ പരിപാടിയാണ് അത്. കൂട്ടായാണ് ആ തീരുമാനമെടുത്തത്. അഭിപ്രായവ്യത്യാസമുള്ള കാര്യങ്ങൾ കൂട്ടായി ആലോചിച്ച് പരിഹാരമുണ്ടാക്കും.

*?ഐക്യമുന്നണിയുടെ പരിപാടി വായിച്ചാൽ അതൊരു കോൺഗ്രസ് മാനിഫെസ്റ്റോ ആണെന്ന് തോന്നും. സാഹചര്യങ്ങളുടെ സമ്മർദ്ദങ്ങൾകൊണ്ടാണോ അങ്ങനെ ആയത്.*

ആരും തന്നെ ഞങ്ങളെ സ്വാധീനിച്ചിട്ടില്ല. ഒരൊറ്റ കോൺഗ്രസ്സുകാരനും ഇതിൽ ഇടപെട്ടിട്ടുമില്ല. ഈശ്വരനെ വിചാരിച്ച് ഇതിൽ കോൺഗ്രസ്സുകാരെ വലിച്ചിഴയ്ക്കരുത്. ഞങ്ങളാണ് നയരേഖ ആവിഷ്ക്കരിച്ചത്. ഭരണകൂടത്തിന് ഉറപ്പുവരുത്താൻ കഴിഞ്ഞ അഞ്ചുകൊല്ലമായി കോൺഗ്രസ് ഗവൺമെന്റ് മാറ്റിവച്ച അഴിമതി പോലുള്ള പ്രധാനപ്രശ്നങ്ങളിൽ വിട്ടുവീഴ്ച ചെയ്യുകയോ ത്യാഗം അനുഷ്ഠിക്കുകയോ ചെയ്യേണ്ടിവരുമോ.

ദയവായി ഞാൻ പറയുന്നത് കേൾക്കൂ. അഴിമതി ഈ രാജ്യം നേരിടുന്ന ഇന്നത്തെ പ്രശ്നമല്ല. ജ്യോതിർമയി ബാസുവിനെപ്പോലൊരാൾ, ഈ സഭയിൽ വച്ച് പരേതയായ പ്രധാനമന്ത്രി നോക്കി പറഞ്ഞു, താങ്കൾ അഴിമതിയുടെ വിളനിലമാണെന്നു അഴിമതി ഒരു ആഗോള പ്രതിഭാസമാണെന്നായിരുന്നു അതിന് ശ്രീമതി ഗാന്ധി നൽകിയ മറുപടി. അഴിമതിക്കാര്യത്തിൽ വിവാദമൊന്നും വേണ്ട. അഴിമതി പ്രശ്നത്തിന് പരിഹാരമുണ്ടാക്കണമെങ്കിൽ തിരഞ്ഞെടുപ്പിൽ പ്രധാനപങ്കുവഹിക്കുന്ന കള്ളപ്പണം ഉൾപ്പെടെയുള്ള കാര്യങ്ങൾക്ക് പരിഹാരമുണ്ടായി എല്ലാ രാഷ്ട്രീയ കക്ഷികളും ഒന്നിച്ചിരിക്കണം. ഈവക കാര്യങ്ങളെല്ലാം കീറിമുറിച്ച് ചർച്ച ചെയ്തുവേണം പരിഹാരമുണ്ടാക്കേണ്ടത്. എന്തെങ്കിലും പറഞ്ഞ് എയോ ബിയെയോ കുറ്റപ്പെടുത്തുകയല്ല വേണ്ടത്.

*?കഴിഞ്ഞ അഞ്ചുകൊല്ലമായി റാവു ഗവൺമെന്റിന്റെ വീഴ്ചകൾ പ്രധാനപ്രശ്നമാക്കിയല്ലേ, താങ്കളുടെ പാർട്ടിയും ഇപ്പോൾ ഭരണത്തിലുള്ള താങ്കളുടെ സഖ്യകക്ഷികളും പ്രചരണം നടത്തിയിരുന്നത്.*

അതൊന്നും പറഞ്ഞ് ഞാനിപ്പോൾ തലപുണ്ണാക്കാൻ പോകുന്നില്ല. നിയമം അതിന്റെ വഴിയേ പോകട്ടെ. ഏതെങ്കിലും ഒരു കേസ്സെടുത്തുവച്ച് അതിനെപ്പറ്റി ചർച്ച നടത്താനും പോകുന്നില്ല. നിയമത്തിന്റെ വഴി തടസ്സപ്പെടുത്തുകയുമില്ല. രാഷ്ട്രീയമായി യക്ഷിവേട്ട നടത്തുന്നതിനുവേണ്ടി ഏതെങ്കിലും തരത്തിലുള്ള പ്രതികാരനടപടിക്കും ഞാൻ ഒരുക്കമല്ല. കർണ്ണാടകത്തിൽ മുഖ്യമന്ത്രി ആയപ്പോഴും ഇതുതന്നെയായിരുന്നു എന്റെ നിലപാട്. പഴയ ചരിത്രത്തിലേക്ക് മടങ്ങിപ്പോവുകയല്ല എന്റെ ലക്ഷ്യം. സമയം ഹ്രസ്വവും അമൂല്യവുമാണ്. കഴിഞ്ഞകാലത്ത് എന്തുനടന്നുയെന്നു പരിശോധിക്കാനോ അതെപ്പറ്റി പോസ്റ്റുമോർട്ടം നടത്താനോ ഏതായാലും ഞാൻ ഒരുക്കമല്ല. കഴിഞ്ഞ നിരവധി കൊല്ലങ്ങളായി സി. ബി. ഐ വിവാദച്ചുഴിയിൽ പ്പെട്ടിരിക്കുയാണല്ലോ. ആഭ്യന്തരവകുപ്പിന്റെ കീഴിലായിരുന്നു ആദ്യം അത്. പിന്നീട് പെഴ്സണൽ വകുപ്പിന്റെ കീഴിലാക്കി. അന്വേഷണം നീതിപൂർവമായി നടത്തുന്നതിനുവേണ്ടി സി. ബി. ഐയെ സ്വയംഭരണസ്ഥാപനമാക്കണമെന്നതാണ് ഇപ്പോഴത്തെ ആവശ്യം. അതിനോട് താങ്കൾ യോജിക്കുന്നുണ്ടോ.



ഗവൺമെന്റു വേണം ഈവക കാര്യങ്ങൾ തീരുമാനിക്കേണ്ടത്. ഗവൺമെന്റിന്റേയും. സി.ബി. ഐയുടെയും പ്രവർത്തനവും, പ്രതിഛായയും എത്രമാത്രം മെച്ചപ്പെടുത്താൻ കഴിയുമെന്ന് പരിശോധിക്കണം.

*?സി. ബി. ഐയ്ക്ക് സ്വയംഭരണം നൽകുന്നതിനോട് യോജിക്കുന്നുണ്ടോ.*

നമുക്ക് നോക്കാം. എന്താണ് ചെയ്യാൻ പോകുന്നതെന്ന് എനിക്കിപ്പോൾ പ്രഖ്യാപിക്കാനാവില്ല. എനിക്കത് ചർച്ച ചെയ്യണം. അതോടൊപ്പം മന്ത്രിസഭാംഗങ്ങളുടെ വിശ്വാസവും ആർജ്ജിക്കണം. ഇതൊരു കൂട്ടുകക്ഷി മന്ത്രിസഭയാണ്. ഓരോ ചുവടുവയ്പിലും മന്ത്രിസഭയെ വിശ്വാസത്തിലെടുക്കണം.

*?ഉയർന്ന ജാതിക്കാരിൽനിന്നും ആരെയും ഉൾപ്പെടുത്താത്ത സ്ഥിതിക്ക് മന്ത്രിസഭയ്ക്ക് പൂർണ്ണപ്രാതിനിധ്യം*





*അധികാരമേറ്റ ദേവഗൗഡയെ പ്രധാനമന്ത്രിസ്ഥാനമൊഴിഞ്ഞ വാജ്പേയി അഭിനന്ദിക്കുന്നു*

*ഉണ്ടെന്ന്. താങ്കൾക്ക് അവകാശപ്പെടാൻ കഴിയുമോ?*

ഫൈനൽ ലിസ്റ്റല്ല ഇത് വിശ്വാസപ്രമേയവോട്ടെടുപ്പിനുശേഷം മന്ത്രിസഭ വികസിപ്പിക്കും.

*?സി. പി. എം മന്ത്രിസഭയിൽ പങ്കാളികളാകുമെന്ന് താങ്കൾ കരുതുന്നുണ്ടോ.*

സി.പി. ഐ ഇതിനകം തീരുമാനിച്ചിട്ടുണ്ട്. സി. പി. എം ഇനിയും തീരുമാനിച്ചിട്ടില്ല.

*?കൂടുതൽ ഉറപ്പുണ്ടാക്കാൻ കോൺഗ്രസ് മന്ത്രിസഭയിൽ ചേരണമെന്ന അഭിപ്രായക്കാരനാണോ താങ്കൾ.*

ഉറപ്പിന്റെ അടിസ്ഥാനത്തിൽ കോൺഗ്രസ് ഭരണപങ്കാളികളാകുന്നതായിരുന്നു ഉചിതം. പക്ഷേ തീരുമാനമെടുക്കേണ്ടത് അവരാണല്ലോ.

*?മന്ത്രിസഭയുടെ പരിഗണനയ്ക്ക് സമർപ്പിക്കുന്നതിനുമുൻപ് , തർക്കവിഷയങ്ങൾ ചർച്ച ചെയ്യുന്നതിനായി ബംഗാളിലെ ഇടതുപക്ഷ ഗവൺമെന്റിന് ഒരു കോ ഓർഡിനേഷൻ കമ്മിറ്റിയുണ്ട്. കൂട്ടുകക്ഷി രാഷ്ട്രീയത്തിന്റെ സുഗമമായ പ്രവർത്തനത്തിനും ഐക്യമുന്നണിയിലെ ഘടകകക്ഷികളുടെ താത്പര്യങ്ങൾ സംരക്ഷിക്കുന്നതിനും അത്തരമൊരു കമ്മറ്റി രൂപീകരിക്കുന്നതിനെപ്പറ്റി താങ്കൾ ആലോചിക്കുന്നുണ്ടോ.*

ഇപ്പോൾ തന്നെ ഒരു സ്റ്റിയറിംഗ് കമ്മിറ്റി ഉണ്ട്. ഭരണ സംവിധാനത്തിന്റെ ഭാഗമായി പലതരം കമ്മറ്റികൾ ഇപ്പോൾത്തന്നെ നിലവിലുണ്ട്.

*?മന്ത്രിസഭയുടെ അംഗീകാരത്തിനു സമർപ്പിക്കുന്നതിനുമുൻപായി വിവാദപ്രശ്നങ്ങൾ ചർച്ച ചെയ്യുന്നതിന് ഒരു സൂപ്പർ കാബിനറ്റിന്റെ മാതൃകയിൽ....*

സാധാരണ പ്രവർത്തനം തന്നെ വിവാദപരമാണ്. ഏതെങ്കിലും പ്രധാന പ്രശ്നം വരുമ്പോൾ സ്റ്റിയറിംഗ് കമ്മറ്റി അക്കാര്യം ചർച്ച ചെയ്യും. പ്രവർത്തനങ്ങൾ സംബന്ധിച്ച ഏർപ്പാടുകളെപ്പറ്റി പറയുകയാണെങ്കിൽ. പ്രശ്നമൊന്നുമില്ല.

*?താങ്കളെ പരിഷ്കാരങ്ങൾക്ക് അനുകൂലിയായും. ആഗോളവൽക്കരണത്തിന്റെ പിന്തുണക്കാരനായും വിശേഷിപ്പിക്കാറുള്ളതാണ്. ഇക്കാര്യങ്ങളിൽ വ്യത്യസ്ത അഭിപ്രായക്കാരായ ഇടതുപക്ഷ സഹപ്രവർത്തകരുമായി താങ്കൾ ഇതെപ്പറ്റി ചർച്ച ചെയ്തിട്ടുണ്ടോ.*

കഴിഞ്ഞദിവസം പുറപ്പെടുവിച്ച പൊതുപരിപാടിയിൽ ഇതുസംബന്ധിച്ച് വിശാലാടിസ്ഥാനത്തിലുള്ള ചില സൂചനകൾ നൽകിയിട്ടുണ്ട്. ബജറ്റ് രൂപപ്പെടുത്തട്ടെ. ലഭ്യമായ സൂചനകൾ കൂടി കണക്കിലെടുത്തശേഷം , എന്താണ് ചെയ്യേണ്ടതെന്ന് വ്യക്തമായി തീരുമാനിക്കാം. എല്ലാവരേയും ഒന്നിച്ചു കൊണ്ടുപോകാനാണ് ഞങ്ങളുടെ ഉദ്യമം. അതുപ്പോലെത്തന്നെ, കൂടുതൽ അർഹമായ വിഭാഗങ്ങൾക്ക് അതു ഉറപ്പാക്കുന്നതുമാണ്.

**മന്ത്രി സഭയ്ക്ക് പുറത്തുനിന്നും പിന്തുണ നൽകുമെന്ന് കോൺഗ്രസ് വ്യക്തമാക്കിയിട്ടുണ്ടെങ്കിലും, അവർ കൂടി ഭരണപങ്കാളികളാകുന്നതാണ് ഭരണസ്ഥിരതയ്ക്ക് നല്ലതെന്ന് പ്രധാമന്ത്രി ദേവഗൗഡ വിശ്വസിക്കുന്നു**

*?പ്രതിരോധം, വാണിജ്യം തുടങ്ങിയ ചില പ്രധാനവകുപ്പുകൾ ഭരണപരിചയമില്ലാത്തവരെ ഏല്പിച്ചിരിക്കുകയാണല്ലോ.*

പ്രധാനമന്ത്രിയാകാൻ തക്കപ്രാപ്തിയുള്ള ആളാണ് ദേവഗൗഡ എന്നാണോ താങ്കൾ വിചാരിക്കുന്നത്.

*?കർണ്ണാടകത്തിൽ കാര്യപ്രാപ്തി തെളിയിച്ചതാണല്ലോ.*

കാര്യപ്രാപ്തിയും കഴിവും തെളിയിക്കാൻ ഓരോരുത്തർക്കും അവസരം നൽകണം. അതുവരെ ഒരു വിധിക്ക് തുനിയരുത്. രാഷ്ട്രം നേരിടുന്ന പ്രശ്നങ്ങൾ പരിഹരിക്കുന്നതിന് ഞങ്ങളെപ്പോലുള്ള രാഷ്ട്രീയക്കാരേക്കാൾ കഴിവുള്ളവർ ഈ നാട്ടിലുണ്ട്. പക്ഷേ അവർക്ക് അതിനുള്ള അവസരം കിട്ടുന്നില്ല. രാഷ്ട്രത്തിന്റെ പ്രശ്നങ്ങൾ കൈകാര്യം ചെയ്യുകയെന്നത് രാഷ്ട്രീയക്കാരുടെ കുത്തകാവകാശമൊന്നുമല്ല.

*?ഓരോവകുപ്പും കൈകാര്യം ചെയ്യുന്ന മന്ത്രിമാർക്ക് താങ്കൾ പൂർണ്ണസ്വാതന്ത്ര്യം നൽകുമോ.*

ഞാനൊരിക്കലും ഇടപെടുകയില്ല. എന്നാൽ തീരുമാനങ്ങൾ അവധാനപൂർവമേ കൈക്കൊള്ളാവൂയെന്ന് ഞാൻ നിർദ്ദേശിക്കും.



നരേന്ദ്രൻ, ഡൽഹി

# ദേവഗൗഡ മന്ത്രിസഭ എത്രനാൾ

**രാ**ഷ്ട്രീയത്തിലെ രണ്ടാമത്തെ ഭൂകമ്പത്തിന് തുടക്കമായി. ഇന്ത്യയുടെ തലസ്ഥാനം ചിന്താക്കുഴപ്പത്തിന്റെയും ആകാംക്ഷയുടെയും വിനാഴികകൾ പിന്നിടുമ്പോൾ. അസാധാരണമായ ചില സംഭവ വികാസങ്ങളും ഉടലെടുക്കുകയാണ്. ഝാർഖണ്ഡ് മുക്തിമോർച്ച എം.പിമാരെ വിലയ്ക്കെടുത്ത കേസിൽ പ്രതികളിലൊരാളായ മുൻ പ്രധാനമന്ത്രി നരസിംഹറാവു മുൻകൂർ ജാമ്യത്തിന്റെ അഭയം തേടാനുള്ള ആലോചനയിലാണ്. ഒരു മുൻ പ്രധാനമന്ത്രിക്ക് ഇത്തരമൊരു നിർഭാഗ്യം മുൻകാലത്തൊന്നും ഉണ്ടായിട്ടില്ല. യൂറിയ അപവാദത്തിൽ, റാവുവിന്റെ മകൻ പ്രഭാകർ റാവുവും വെട്ടിലായിരിക്കയാണ്.

റാവു നേരിടുന്ന പ്രതിസന്ധിയും കോൺഗ്രസ്സിലുണ്ടായിരിക്കുന്ന ഉരുൾപൊട്ടലുമെല്ലാം പ്രധാനമന്ത്രി ദേവഗൗഡയുടെ ഉറക്കമാണു കെടുത്തുന്നത്. കോൺഗ്രസ്സിന്റെ കലവറ കൂടാതുള്ള പിന്തുണ ഉണ്ടെങ്കിൽ മാത്രമേ തുടരാനാവൂ യെന്ന് ദേവഗൗഡയ്ക്ക് നന്നായറിയാം. ആകസ്മികമായി കോൺഗ്രസ്സ് നേതൃത്വത്തിൽ നിന്നും റാവു പുറത്താവുകയും കോൺഗ്രസ്സ് പിളരുകയും ചെയ്താൽ ഗൗഡയുടെ സ്ഥാനം ആടിത്തുടങ്ങും. അതെല്ലാം അറിയാമെന്നതുകൊണ്ടുതന്നെയാണ് പ്രധാനമന്ത്രിയെന്ന നിലയ്ക്ക് ഗൗഡ അസ്വസ്ഥനായിരിക്കുന്നത്. മുൻകൂർ ജാമ്യമെന്ന നിലയ്ക്ക്, അദ്ദേഹമിപ്പോൾ കോൺഗ്രസ്സുകാരെ വ്യക്തിപരമായിക്കണ്ട് ആശയവിനിമയം നടത്താൻ തുടങ്ങിയിട്ടുണ്ട്.

നരസിംഹറാവുവിനെയോ അദ്ദേഹത്തിന്റെ കൂട്ടുകാരെയോ പരസ്യമായി പിന്താങ്ങാൻ ഗൗഡയ്ക്ക് സാധിക്കുകയില്ല. വിശ്വാസപ്രമേയമെന്ന കടമ്പ അദ്ദേഹം കടന്നുകഴിഞ്ഞു. പ്രമേയ ചർച്ചാവേളയിൽ അസാധാരണമായ വിനയമാണ് ഗൗഡ പ്രദർശിപ്പിച്ചത്. അദ്ദേഹം പ്രദർശിപ്പിച്ച ആത്മാർത്ഥത എല്ലാവരാലും പ്രശംസിക്കപ്പെടുകയും ചെയ്തു. വാജ്പേയിയെപ്പോലെ അദ്ദേഹം ഒരു വാഗ്മി അല്ലായിരിക്കാം. എന്നാൽ തന്റെ പ്രവർത്തനശൈലി ഫലപ്രദമായി അവതരിപ്പിക്കാൻ അദ്ദേഹത്തിന് കഴിഞ്ഞു.

വിശ്വാസവോട്ട് നേടിക്കഴിഞ്ഞെങ്കിലും ഗൗഡയ്ക്ക് നിരവധി വെല്ലുവിളികൾ വരും ദിവസങ്ങളിൽ നേരിടേണ്ടിവരുമെന്നുറപ്പാണ്. പതിമൂന്നു പാർട്ടികൾ ഉൾപ്പെടുന്ന ഒരു സഖ്യത്തെ കൂടെ കൊണ്ടുപോകുക അത്ര വലിയ എളുപ്പമൊന്നുമല്ല. മന്ത്രിസഭയുടെ രണ്ടാംഘട്ട വികസനംപോലും പ്രശ്നങ്ങൾ നിറഞ്ഞതായിരിക്കയാണിപ്പോൾ. എല്ലാവരേയും തൃപ്തിപ്പെടുത്തുക ദുഷ്കരവുമാണല്ലോ. ജനതാദളിലും മറ്റു ഘടക കക്ഷികളിലും പൊട്ടലും ചീറ്റലും തുടങ്ങിയിട്ടുണ്ട്.

ഏതെങ്കിലും പ്രത്യയ ശാസ്ത്രമല്ല, ഐക്യമുന്നണിക്കുള്ള ആധാരം. രാഷ്ട്രീയ അതിജീവനമാണ്. എല്ലാവരേയും ഒന്നിച്ചു കൊണ്ടുവന്നിരിക്കുന്നത്. ബി.ജെ.പിയെ അകറ്റി നിറുത്താൻ അവരെല്ലാം ആഗ്രഹിക്കുന്നുണ്ട്. അഴിമതി ആരോപണ വിധേയരായ കോൺഗ്രസ്സുകാരുടെ പിന്തുണ സ്വീകരിക്കുന്നത് ആത്മഹത്യാപരമായിരിക്കുമെന്ന് അറിഞ്ഞുകൊണ്ടുതന്നെ. അതിനവർ നിർബന്ധിതരായതും ഇതുകൊണ്ടാണ്. നൂറ്റിനാല്പത്തി ഒന്ന് അംഗങ്ങളുള്ള കോൺഗ്രസ്സിനാകട്ടെ മന്ത്രിസഭയുടെ നിലനില്പിനെ എപ്പോൾ വേണമെങ്കിലും ഉലയ്ക്കാവുന്നതുമാണ്. കോൺഗ്രസ്സ് പിളർന്നാലും ശല്യം തന്നെയായിരിക്കും.

നിരവധി സാദ്ധ്യതകൾ നിറഞ്ഞതാണ് ഭാവി. നരസിംഹറാവുവിനെ നേതൃസ്ഥാനത്ത് നിർത്തിക്കൊണ്ടുള്ള കോൺഗ്രസ്സിലെ സംഭവവികാസങ്ങളുമായി ബന്ധപ്പെട്ടു നിൽക്കുന്നതാണ് ഇത്. റാവുവിനെ തഴയാൻ ഭൂരിപക്ഷം സന്നദ്ധമാകുമോ? അതു സംഭവിച്ചാൽ കോൺഗ്രസ്സ് ഇനിയും ദുർബലമാകും. അതോടൊപ്പം ഗൗഡ മന്ത്രിസഭയ്ക്കുള്ള പിന്തുണയെപ്പറ്റിയും കോൺഗ്രസ്സിൽ പുനരാലോചന തുടങ്ങും. മറിച്ച് നേതൃസ്ഥാനം കൈയിൽ വയ്ക്കാൻ റാവുവിനു സാധിച്ചാൽ, ദേവഗൗഡയ്ക്ക് സ്വസ്ഥമായി മുന്നോട്ടുപോകാനാകും.

നിരവധി ക്രിമിനൽ കേസ്സുകളാണ് റാവുവിനും കൂട്ടുകാർക്കുമെതിരേ ചാർജ്ജു ചെയ്യപ്പെട്ടിരിക്കുന്നത്. ഇതിന്റെ ഫലമായി റാവുവിന്റെ വിശ്വാസ്യത പരിപൂർണ്ണമായി തകർന്നിരിക്കുകയാണ്. അഴിമതി ആരോപണ വിധേയനായ ഒരു നേതാവുമായി ഭാവിയെ എങ്ങനെ നേരിടാനാവുമെന്നാണ് പല കോൺഗ്രസ്സുകാരും ചോദിക്കുന്നത്. നേതാവ് കുഴപ്പത്തിലാകുമ്പോൾ, ആ നേതാവിനെ തഴയുക കോൺഗ്രസ്സിന്റെ പാരമ്പര്യമാണ്. 1969-ലെ പിളർപ്പുകാലത്തും 1977-ലെ തിരഞ്ഞെടുപ്പു പരാജയകാലത്തും ഇന്ദിരാഗാന്ധിക്ക് ഉണ്ടായത് ഇത്തരമൊരനുഭവമാണ്. ആ കാലഘട്ടത്തിൽ സഹപ്രവർത്തകരിൽ ഭൂരിപക്ഷവും അവരെ ഉപേക്ഷിക്കുകയുണ്ടായി. രാജീവ്ഗാന്ധിക്കും അത്തരമൊരനുഭവം ഉണ്ടായി. വി.പി.സിംഗും അരുൺ നെഹ്റുവുമെല്ലാം അപ്പോൾ രാജീവിനെ വിട്ടൊഴിഞ്ഞു. നരസിംഹറാവുവിന്റെ സ്ഥിതിയും അത്തരത്തിലൊന്നാണ്.

പുതിയതായി ഉരുത്തിരിയുന്ന സംഭവഗതികളെ ബി.ജെ.പി ശ്രദ്ധാപൂർവം വീക്ഷിച്ചുകൊണ്ടിരിക്കുകയാണ്. ഒരു തിരഞ്ഞെടുപ്പാണ് അവർക്കാവശ്യം. ഗോവിന്ദാചാര്യ, വാജ്പേയി, അദ്വാനി എന്നീ നേതാക്കൾ കരുതുന്നത് ഐക്യമുന്നണി ഗവൺമെന്റ് ഒരുകൊല്ലം പൂർത്തിയാക്കുകയില്ലെന്നാണ്. അതിന് അവർക്ക്, അവരുടേതായ ന്യായങ്ങളുണ്ട്. റാവുവും, മകനും കേസുകളിൽ കുരുങ്ങുകയും, കോൺഗ്രസ്സിലെ തമ്മിലടി രൂക്ഷമാവുകയും ചെയ്യുന്നതോടെ മന്ത്രിസഭയും ആടിത്തുടങ്ങുമെന്നാണ് അവർ കരുതുന്നത്.

താൻ നേരിടാൻ പോകുന്ന വൈഷമ്യങ്ങളെ മുന്നിൽ കണ്ടുകൊണ്ട്, കോൺഗ്രസ്സിനെ ഭരണപങ്കാളിയാക്കാൻ ദേവഗൗഡ ശ്രമങ്ങളാരംഭിച്ചിട്ടുണ്ട്. അതിൽ അദ്ദേഹം വിജയിച്ചാൽ മന്ത്രിസഭയ്ക്ക് ഭദ്രതയുണ്ടാകും. അങ്ങനെ സംഭവിച്ചാൽ ഉണ്ടാകുന്നത് മറ്റു ചില പ്രശ്നങ്ങളായിരിക്കും. കോൺഗ്രസ്സിനെ ഭരണപങ്കാളികളാക്കുന്നതിനോട് ഇടതുകക്ഷികളും, മറ്റു ഘടക കക്ഷികളും യോജിക്കാൻ പോകുന്നില്ല. ആരോപണവിധേയരായ ആരെയും മന്ത്രിസഭയിൽ ഉൾപ്പെടുത്തുകയില്ലെന്ന് ദേവഗൗഡ മുൻപ് വ്യക്തമാക്കിയിട്ടുള്ളതാണ്. ഇനിയിപ്പോൾ ആ വാക്കുകൾ വിഴുങ്ങാൻ അദ്ദേഹത്തിനാകുമോ? രാഷ്ട്രീയ അതിജീവനത്തിന്റെ പ്രശ്നമാണ് അതൊക്കെ.

കഴഞ്ഞുമറിഞ്ഞുകൊണ്ടിരിക്കുന്ന രാഷ്ട്രീയ സംഭവവികാസങ്ങൾ വിലയിരുത്തുന്ന അമേരിക്കയിൽനിന്നുള്ള ചില വിദഗ്ദ്ധന്മാരുടെ അഭിപ്രായത്തിൽ രണ്ടു വർഷമെങ്കിലും ദേവഗൗഡ മന്ത്രിസഭ തുടരുമെന്നാണ്. മുൻ കൂട്ടുകക്ഷി പരീക്ഷണങ്ങളിൽ നിന്നും വ്യത്യസ്തമായാണ് ഇതിനെ അവർ കാണുന്നത്. ഒരു കൂട്ടുമന്ത്രിസഭ രൂപീകരിക്കാൻ പതിമൂന്നു പാർട്ടികൾ മുന്നോട്ടുവന്ന സാഹചര്യത്തിൽ അതിന്റെ നിലനില്പ് കൂടുതൽ ശോഭനമാണെന്നാണ് അവർ കരുതുന്നത്. സ്വതസ്സിദ്ധമായ രാഷ്ട്രീയ സാമർത്ഥ്യം, വിവിധ തരക്കാരെ ഒന്നിച്ചുനിറുത്താൻ ദേവഗൗഡയ്ക്ക് തുണയാകുമെന്നും പ്രതീക്ഷിക്കുന്നു.





ടി.കെ. സജീവ്കുമാർ



*സാംപ്രസിനെ തോല്പിച്ച യവ്ഗനി കഫൽനിക്കവ് ഫ്രഞ്ച് ഓപ്പൺ ചാമ്പ്യനായി*

# ടെന്നീസിന് നവതാരുണ്യം

**പു**തിയ ചാമ്പ്യൻമാർ ഉദയം കൊള്ളാറുള്ള റൊളാങ്ങ് ഗാരോയിൽ ഇപ്രാവശ്യവും പതിവ് തെറ്റിയില്ല. സൂപ്പർ താരങ്ങളെ വീഴ്ത്തിക്കൊണ്ട് ഫ്രഞ്ച് ഓപ്പൺ പുരുഷവിഭാഗത്തിൽ പുതിയ ചാമ്പ്യൻ പിറവികൊണ്ടു. റഷ്യയുടെ യവ്ഗനി കഫൽനിക്കവ്.

ഫ്രഞ്ച് ഓപ്പണിൽ ഇങ്ങനെയൊരു താരോദയം പുത്തിരിയല്ല. റോളാങ്ങ് ഗാരോയിലെ ചുവന്ന കളിമൺ കോർട്ടിൽ സൂപ്പർ താരങ്ങളും ക്ളേ കോർട്ട് വിദഗ്ദ്ധരും തമ്മിലുള്ള പോരാട്ടമാണ് എന്നും അരങ്ങേറാറുള്ളത്. 1990-ൽ അധികമാരും കേൾക്കാത്ത ആൻഡ്രീസ് ഗോമീസ് കിരീടം നേടി. ഗ്രാസ്സ് കോർട്ട് ഗ്രാൻഡ് സ്ളാം ടൂർണമെന്റുകളിൽ നാലാം റൗണ്ട് മറികടന്നിട്ടില്ലാത്ത സ്പാനിഷ്താരം സെർഗ്യേബ്രുഗേര ആയിരുന്നു 1993-ലും 1994-ലും ഫ്രഞ്ച് ചാമ്പ്യൻ. 1995-ൽ ആസ്ട്രിയയുടെ തോമസ് മുസ്റ്ററും. ലോക ടെന്നീസിൽ രണ്ടാം നിരക്കാരായിരുന്നപ്പോഴാണ് ഇവരൊക്കെ ഫ്രഞ്ച് ഓപ്പണിൽ കിരീടം ചൂടിയത്. ഇവരിൽ നിന്ന് ഒട്ടും വ്യത്യസ്തനല്ല കഫൽനിക്കവ്. മൂന്നു വർഷം മുൻപ് ലോക റാങ്കിംഗിൽ കഫൽനിക്കവ് 104-ാം സ്ഥാനക്കാരനായിരുന്നു. ഇന്ന് ഫ്രഞ്ച് ചാമ്പ്യനും.

ഫ്രഞ്ച് ഓപ്പൺ തുടങ്ങുന്നതിനുമുൻപ് യു.എസ്സിന്റെ ആന്ദ്രെ അഗാസിയും പീറ്റ് സാംപ്രസ്സും ആസ്ട്രിയയുടെ തോമസ് മുസ്റ്ററും ആയിരുന്നു കപ്പ് ഫേവിറിറ്റ്സ്. രണ്ടാം റൗണ്ടിൽ അഗാസി വീണതോടെ ഫേവറിറ്റ്സ് സാംപ്രാസ്സും മുസ്റ്ററുമായി. നാലാം റൗണ്ടിൽ ക്ളേ കോർട്ടിൽ റെക്കാർഡ് പെർഫോമൻസുള്ള മുസ്റ്റർ ജർമ്മനിയുടെ മൈക്കൽ സ്റ്റിഷിനോട് തകർന്നു. അപ്പോഴും 22-കാരനായ കഫൽനിക്കവ് കപ്പ് നേടുന്നവരുടെ ലിസ്റ്റിൽ സ്ഥാനം നേടിയില്ല. സെമിഫൈനലിൽ ലോകത്തിലെ ഒന്നാം റാങ്കുകാരനായ പീറ്റ് സാംപ്രാസ്സിന്റെ കിരീടസ്വപ്നം തകർത്തു തരിപ്പണമാക്കിയിട്ടും കഫൽനിക്കവ് കിരീടം നേടുമെന്ന പ്രതീക്ഷ അധികമാർക്കും ഉണ്ടായിരുന്നില്ല. രണ്ടര മണിക്കൂർ നീണ്ടുനിന്ന പൊരിഞ്ഞ പോരാട്ടത്തിൽ ജർമ്മനിയുടെ മൈക്കൽ സ്റ്റിഷിനെ 7-6 (7-4), 7-5, 7-6 (7-4) ന് മുട്ടുകുത്തിച്ചപ്പോൾ കഫൽനി



*സ്റ്റെഫി ഗ്രാഫ് : തടസ്സമില്ലാത്ത ജൈത്രയാത്ര*

ക്കവിന് പോലും ആ ചരിത്രവിജയം ഒരു നിമിഷം വിശ്വസിക്കാൻ കഴിഞ്ഞില്ല. ഈ ചെറുപ്രായത്തിൽ ഒരു ഗ്രാൻഡ്സ്ലാം ടൂർണമെന്റിൽ വിജയം നേടാൻ കഴിയുമെന്ന് തനിക്ക് പ്രതീക്ഷയുണ്ടായിരുന്നില്ലെന്ന കഫൽനിക്കവിന്റെ വാക്കുകൾ അതാണ് സൂചിപ്പിക്കുന്നത്.

ടെന്നീസ് ഉന്നതവർഗ്ഗത്തിന്റെ കളിയാണെന്നു പറഞ്ഞു പുച്ഛരിച്ചു തള്ളുന്ന റഷ്യയിൽ നിന്നാണ് പുതിയ ഫ്രഞ്ച് ചാമ്പ്യൻ ജന്മം കൊണ്ടതെന്നത് ഇവിടെ ശ്രദ്ധേയമാണ്. ഒരു ഗ്രാൻഡ്സ്ലാം ടൂർണമെന്റിൽ കിരീടം നേടുന്ന ആദ്യ റഷ്യാക്കാരനെന്നത് കഫൽനിക്കവിന്റെ കീർത്തി വർദ്ധിപ്പിക്കുന്നു. ലോകത്തിലെ മികച്ച കളിക്കാരിലൊരാളാകണമെങ്കിൽ ടാലന്റ് മാത്രം പോരാ. നാട്ടുകാരുടെ പ്രോത്സാഹനവും വേണം. വിരലിലെണ്ണാവുന്ന റഷ്യക്കാരുടെ കൈയ്യടി വാങ്ങി കഠിനാദ്ധ്വാനത്തിലൂടെ ലോകത്തിലെ മികച്ച പത്ത് കളിക്കാരുടെ ലിസ്റ്റിൽ സ്ഥാനം നേടിയ താരമാണ് കഫൽനിക്കവ്. ബേസ്‌ലൈൻ പ്ളേയറായ കഫൽനിക്കവിന് കളിമൺ കോർട്ടിൽ തിളങ്ങാൻ ആവശ്യമായ പടക്കോപ്പുകൾ ഉണ്ട്. വമ്പൻ സർവ്. കൃത്യതയാർന്ന ഗ്രൗണ്ട് ഷോട്ടുകൾ. ലോങ് റാലികൾക്ക് ആവശ്യമായ ക്ഷമ ഇതൊക്കെയാണ് കഫൽനിക്കവിന്റെ കളിയുടെ പ്രത്യേകത. നിർണ്ണായകമായ ക്വാർട്ടർ - സെമി - ഫൈനൽ മത്സരങ്ങളിൽ ഈ റഷ്യൻ താരത്തിനു സ്ഥിരതയുള്ള പ്രകടനവും കാഴ്ചവയ്ക്കാൻ കഴിഞ്ഞു. ഫ്രഞ്ച് ഓപ്പൺ നേടുന്ന ആദ്യറഷ്യക്കാരൻ എന്നതിലുപരി മറ്റൊരു റെക്കാർഡിന് കൂടി കഫൽനിക്കവ് ഉടമയായി. 28 വർഷത്തിനുശേഷം സിംഗിൾസിലും ഡബിൾസിലും കിരീടം നേടുന്ന ആദ്യതാരമെന്ന ബഹുമതിയാണ് കഫൽനിക്കവിനെ തേടിയെത്തിയത്.

കുട്ടിക്കാലത്ത് പഠിത്തത്തിലാണ് കഫൽനിക്കവ് കൂടുതൽ ശ്രദ്ധ ചെലുത്തിയത്. കഫൽനിക്കവിന്റെ ബുക്കിൽ ടെന്നീസിന് അന്ന് രണ്ടാം സ്ഥാനമേ ഉണ്ടായിരുന്നുള്ളൂ. എന്നിട്ടും പതിമൂന്നാമത്തെ വയസ്സിൽ കഫൽനിക്കവ് സോവിയറ്റ് ജൂനിയർ ടീമിൽ അംഗമായി. സൺഷൈൻ കപ്പിൽ കളിക്കാൻ പാരീസിലെത്തിയ കഫൽനിക്കവിനെ കോച്ച് കളിപ്പിക്കുകയുണ്ടായില്ല. ഈ സംഭവം കഫൽനിക്കവിനെ ശരിക്കും വേദനിപ്പിച്ചു. അന്നു മുതലാണ് കഫൽനിക്കവ് ടെന്നീസിനെ ഗൗരവമായി കണ്ടുതുടങ്ങിയത്. വൈൽഡ് കാർഡിലൂടെയാണ് തുടക്കത്തിൽ കഫൽനിക്കവ് അന്താരാഷ്ട്ര ടൂർണമെന്റുകളിൽ പങ്കെടുത്തിരുന്നത്. ഇന്ന് കഫൽനിക്കവിന്റെ ഡേറ്റിനായി സംഘാടകർ പരക്കംപായുകയാണ്.

അതേസമയം വനിതാവിഭാഗത്തിൽ 'പുതിയ പ്രതിഭകളൊന്നും ജന്മം കൊണ്ടില്ല. ജർമ്മനി സുന്ദരി സ്റ്റെഫി ഗ്രാഫിനാണ് വീണ്ടും ആധിപത്യം. കളിമൺ കോർട്ടിൽ ബേസ് ലൈനേഴ്സ് മാത്രമേ തിളങ്ങൂ എന്ന നിഗമനത്തെ തകർത്തെറിഞ്ഞു കൊണ്ടാണ് സ്റ്റെഫി കിരീടം നിലനിർത്തിയത്. ക്വാർട്ടറിൽ മൊണിക്കാ സെലസ് തോറ്റത് സ്റ്റെഫിയുടെ ജയം അനായാസമാക്കി. ഫൈനലിൽ സ്പാനിഷ് താരമായ അരാന്റ സാഞ്ചസിൽ നിന്ന് സ്റ്റെഫിക്ക് കടുത്ത എതിർപ്പ് നേരിടേണ്ടിവന്നു. എന്നാൽ റിഥമിക്ക് സർവ്വിലൂടെയും, ഫോർഹാൻഡ് ക്രോസ്സ് കോർട്ട് പാസ്സിംഗ് ഷോട്ടുകളിലൂടെയും കവിത രചിച്ച സ്റ്റെഫിയെ വീഴ്ത്താൻ ഒരു സുന്ദരിക്കും കഴിയുമായിരുന്നില്ല. സ്റ്റെഫിക്കും കൂട്ടുകാരികൾക്കും സന്തോഷം പകരുന്ന വാർത്തയാണിത്. എന്നാൽ വനിതാ ടെന്നീസിനോ? സ്റ്റെഫിയുടെയും അരാന്റെയുടെയും കൊഞ്ചിത മാർട്ടിനസിന്റെയും സെലസിന്റെയും ആധിപത്യത്തെ ചോദ്യം ചെയ്യാൻ ഒരു താരമില്ലെന്നത് ടെന്നീസിന്റെ വളർച്ചയില്ലായ്മയെ അല്ലേ സൂചിപ്പിക്കുന്നത്?





ടി. എൻ. ഗോപകുമാർ

# നിശ്ശബ്ദതയുടെ ധാർഷ്ട്യം



**കേ**ന്ദ്രത്തിലും കേരളത്തിലും ഭരണമാറ്റമുണ്ടായ നാൾമുതൽ ഇതുവരെയുണ്ടായ എല്ലാ പത്രങ്ങളും പരിശോധിക്കുക. എ.കെ. ആന്റണി ഏതെങ്കിലും സന്ധിയിൽ, ഏതെങ്കിലും പ്രശ്നത്തിൽ അഭിപ്രായം പറഞ്ഞിട്ടില്ല. നല്ല ചോദ്യങ്ങൾക്ക് പ്രതികരിച്ചിട്ടില്ല. പത്രസമ്മേളനത്തിന് തയ്യാറായിട്ടില്ല. അദ്ദേഹം അവിടേയും ഇവിടേയും പ്രത്യക്ഷപ്പെടുന്ന ചിത്രങ്ങൾ നാം ഇടയ്ക്കു കാണുന്നു. ചില പരാമർശങ്ങളും കേൾക്കുന്നു. എങ്കിലും വിവാദവിഷയങ്ങളിൽ ഒന്നിൽ പോലും അഭിപ്രായം പറയാൻ ആന്റണി തയ്യാറായിട്ടില്ല. ഈ രാഷ്ട്രീയധാർഷ്ട്യം മാന്യതയല്ല.



*ചുണ്ടനങ്ങുന്നത് അപൂർവ്വം*

കേന്ദ്രം ഭരിക്കുന്ന ദേവഗൗഡ സർക്കാരിനെ നിലനിർത്തുന്ന പ്രധാന കക്ഷിയുടെ പ്രവർത്തകസമിതിയംഗമാണ് ആന്റണി. മുൻകേന്ദ്രമന്ത്രിയാണദ്ദേഹം. കേരളത്തിൽ കരുണാകരനെ പുറത്താക്കിയശേഷം, കോൺഗ്രസ്സ് നിയമസഭാകക്ഷിയിൽ ഭൂരിപക്ഷമില്ലാഞ്ഞിട്ടും, യു. ഡി. എഫ് രാഷ്ട്രീയത്തിന്റെ ആവശ്യാനുസരണം മുഖ്യമന്ത്രിയായ വ്യക്തിയാണ് ആന്റണി. " നിങ്ങളുടെ മുഖ്യമന്ത്രിയുടെ പേരുപറയൂ" എന്ന് ഇടതുമുന്നണിയോട് തിരഞ്ഞെടുപ്പു പ്രചാരണവേളയിൽ വെല്ലുവിളിച്ച മനുഷ്യൻ കൂടിയാണിദ്ദേഹം. മദ്യനിരോധനം കഴിഞ്ഞ തിരഞ്ഞെടുപ്പിലെ പ്രധാനപ്രശ്നമായി പ്രസംഗിച്ചു നടന്ന നേതാവാണ് ആന്റണി. ഇപ്പോൾ പ്രതിപക്ഷ നേതാവു കൂടിയാണ്. ദേശീയ രാഷ്ട്രീയത്തിലും സംസ്ഥാന രാഷ്ട്രീയത്തിലും വന്ന വലിയ മാറ്റങ്ങളിൽ പ്രതികരിക്കാൻ തത്കാലം താൻ തയ്യാറല്ല എന്ന ആന്റണിയുടെ നിലപാട് മാന്യമായ നിശ്ശബ്ദതയായി കാണാൻ ഇനി കാരണങ്ങളില്ല.

ജനഹിതത്തോടുള്ള പ്രത്യേകതരം പുച്ഛരവും പ്രശ്നാധിഷ്ഠിത രാഷ്ട്രീയമേറ്റെടുക്കാനുള്ള വൈമനസ്യവും. അതിലേറെ സ്വന്തം വ്യക്തിത്വത്തെ സ്വയം ഭയക്കുന്ന ഒരു വിചിത്ര സ്വഭാവവുമാണ് ഇതിലൂടെ വെളിപ്പെടുന്നത്. അടുത്ത സുഹൃത്തുക്കൾക്കു പോലും ഇതു മടുത്തു തുടങ്ങിയിരിക്കുന്നുവെന്ന് അറിയുന്ന വ്യക്തിയാണ് ആന്റണി. എന്നാലും എനിക്കിങ്ങനെ മാത്രമേ സാധിക്കുകയുള്ളൂ

ദേശീയ രാഷ്ട്രീയത്തിലും സംസ്ഥാന രാഷ്ട്രീയത്തിലും വന്ന വലിയ മാറ്റങ്ങളിൽ പ്രതികരിക്കാൻ തത്കാലം താൻ തയ്യാറല്ല എന്ന ആന്റണിയുടെ നിലപാട് മാന്യമായ നിശ്ശബ്ദതയായി കാണാൻ ഇനി കാരണങ്ങളില്ല. ജനഹിതത്തോടുള്ള പ്രത്യേകതരം പുച്ഛരവും പ്രശ്നാധിഷ്ഠിത രാഷ്ട്രീയമേറ്റെടുക്കാനുള്ള വൈമനസ്യവും. അതിലേറെ സ്വന്തം വ്യക്തിത്വത്തെ സ്വയം ഭയക്കുന്ന ഒരു വിചിത്ര സ്വഭാവവുമാണ് ഇതിലൂടെ വെളിപ്പെടുന്നത്.

എന്ന നിലപാടിലെ അഹങ്കാരത്തെ വെല്ലുന്ന വ്യക്തിരാഷ്ട്രീയം ഇതിനുമുമ്പ് നാമിവിടെ കണ്ടിട്ടില്ല.

ആന്റണിയുടെ രാഷ്ട്രീയ പാരമ്പര്യത്തിനും സംഭാവനകൾക്കും പതിന്മടങ്ങ് വലിയ അവകാശങ്ങളുയർത്താൻ പ്രാപ്തിയുള്ള ഇ. എം. എസ്സിനെ നോക്കുക. തന്റേതായ അവസ്ഥയിൽ പോളിറ്റ് ബ്യൂറോയിലും കേന്ദ്രകമ്മിറ്റിയിലും 'ദേശാഭിമാനി'യിലും പത്രപ്രസ്താവനകളിലും അഭിമുഖങ്ങളിലും പാർട്ടി അച്ചടക്കം പാലിച്ചുകൊണ്ടുതന്നെ ഇ. എം. എസ്സ് സംസാരിക്കുന്നു. ചിലപ്പോൾ പാർട്ടി നിഷേധിക്കുന്നു. ചിലപ്പോൾ അംഗീകരിക്കുന്നു. ഇ. എം. എസ്സ് ഒരു മൂലയ്ക്കിരുന്ന് കരയുന്നില്ല. 86-ാം വയസ്സിലും. അഭിപ്രായമില്ലാത്ത ഒരു സാമാന്യജീവിയാകുന്നില്ല. തന്റെ അഭിപ്രായത്തെ പാർട്ടി തള്ളിപ്പറയുമ്പോഴും അതിന്റെ ജനാധിപത്യം സ്വീകരിച്ച് പണിതുടരുന്നു. കാരണം ഇ. എം. എസ് കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിന്റെ ഭാഗമായി സ്വയം കാണുകയും തെറ്റുകളുടെ ഭാരമേറ്റെടുക്കാൻ തയ്യാറാകുകയും ചെയ്യുന്നു. ആന്റണിയോ? കോൺഗ്രസ്സ് പ്രസ്ഥാനത്തിന്റെ നന്മകളുടെ മാത്രം ചരിത്രനേട്ടങ്ങളോടെ സ്വയം വ്യക്തിപൂജ ചെയ്യുന്ന രാഷ്ട്രീയ വൈചിത്ര്യമായി നിലകൊള്ളുന്നു. ആന്റണി പറഞ്ഞത് ഇന്ദിരാഗാന്ധി കേട്ടില്ല, ആന്റണി പറഞ്ഞത് രാജീവ്ഗാന്ധി കേട്ടില്ല, ആന്റണി പറഞ്ഞത് നരസിംഹറാവു കേട്ടില്ല. ആന്റണി പറഞ്ഞത്. ഒന്നുകൂടി. കേരളവും കേട്ടില്ല.

" തത്കാലം ഞാൻ മിണ്ടില്ല" എന്ന് വീണ്ടും പിണങ്ങിയിരിക്കുകയാണ് ഈ മനുഷ്യൻ.

ഈ നിലപാടാണ് ജനങ്ങളോടു കാണിക്കാവുന്ന ഏറ്റവും വലിയ അഹങ്കാരം. "ജനങ്ങൾ അർഹിക്കുന്ന നേതാവിനെ അവർക്ക് ലഭിക്കും" എന്ന് തോൽവിക്കുശേഷം പ്രഖ്യാപിച്ച അഹങ്കാരത്തെക്കാളും വലിയ പുച്ഛരമാണിവിടെ പ്രകടമാകുന്നത്.

ആന്റണിയുടെ സദുദ്ദേശ്യങ്ങളെന്ത്, അഭിപ്രായങ്ങളെന്ത് എന്നറിയുവാൻ ആഗ്രഹിക്കുന്ന അനുയായികളോടു കാട്ടുന്ന രാഷ്ട്രീയ വഞ്ചന കൂടിയാണിത്. മറ്റൊരു അവസരത്തിൽ എല്ലാം 'പറയാം' എന്ന സമീപനം തത്കാല പ്രതിസന്ധികളോടുള്ള പരാജയഭീതിയാണ്.

" In the long run......." ("ഏറ്റവുമൊടുവിൽ" എന്ന് പരിഭാഷപ്പെടുത്തട്ടെ)

എന്ന് എല്ലാനിലപാടിനെയും ന്യായീകരിച്ചിരുന്ന ഒരു പട്ടാളമേധാവിയോട് ഒരു ഭടൻ ഒരിക്കൽ പറഞ്ഞു. " In the long run, we all will be dead." "ഏറ്റവുമൊടുവിൽ" നാമാരുമുണ്ടാവില്ല. അപ്പോഴും ആന്റണിയുണ്ടാകുമോ? പിന്നിടാകാം പ്രളയം.

രാജുനാരായണസ്വാമി

**മലിനീകരണംമൂലം ഭൂമി അതീവഗുരുതരമായ ഭീഷണിയാണ് നേരിടുന്നത്. ഈ ഭീഷണി അർഹിക്കുന്ന ഗൗരവത്തോടെ നേരിട്ടില്ലെങ്കിൽ അടുത്ത ശതകം ഒരു പക്ഷേ ലോകാവസാനത്തിനു കാരണമായേക്കാം. സർവ്വദേശീയ പരിസ്ഥിതിപ്രശ്നങ്ങൾ ചർച്ചചെയ്യുകയാണ് ലേഖകൻ**

# പ്രകൃതിയുടെ കണ്ണീർ

**പ്ര**കൃതി സൃഷ്ടികളിൽ പ്രഥമപദം അലങ്കരിക്കുന്നത് താനാണെന്ന അഹന്തയും അഹങ്കാരവും അഹംഭാവവും മനുഷ്യനെ വിവേകശൂന്യനും സ്വാർത്ഥമോഹിയുമാക്കിത്തീർക്കുന്നുവോയെന്ന സന്ദേഹം വളരെയേറെ ബലവത്തായിക്കൊണ്ടിരിക്കുന്ന ഒരു കാലഘട്ടത്തെയാണ് നാം പ്രതിനിധാനം ചെയ്യുന്നത്. പ്രകൃതി ജന്മമേകിയ മനുഷ്യൻ പ്രകൃതിയെ പിച്ചിച്ചീന്തുവാനുള്ള പ്രവണത കാട്ടുന്നത് പ്രാജ്ഞമതികളെ തീരാദു:ഖത്തിലാഴ്ത്തുന്നു.

ഭൂമിയെ ദേവിയായി സങ്കല്പിച്ച് ആരാധിച്ചിരുന്ന മനുഷ്യൻ പ്രകൃതിയുടെ ഉപാസകനായിരുന്നു. സകല ജീവജാലങ്ങളേയും സമസൃഷ്ടികളേയും സ്നേഹിക്കുന്ന മഹത്തായ ഒരു പാരമ്പര്യവും പൈതൃകവുമാണ് നമുക്ക് കൈമുതലായിട്ടുള്ളത്. യജ്ജുർവേദത്തിലും അഥർവ്വവേദത്തിലും കാണപ്പെടുന്ന നാഗാരാധനാമന്ത്രങ്ങളും നാഗേന്ദ്രഹാരനായ പരമശിവന്റെ സങ്കല്പവും അനന്തശയനം കൊള്ളുന്ന മഹാവിഷ്ണുവിന്റെ ചിത്രീകരണവും "നമോ വൃക്ഷേഭ്യോ ഹരികേശേഭ്യ:" എന്ന യജ്ജുർവേദമന്ത്രവും ഇതിനുത്തമ നിദർശനങ്ങളാണ്.

മനുഷ്യന്റെ പ്രകൃതിസ്നേഹത്തിന്റെ ഉത്തമ ഉദാഹരണമാണ് സർപ്പക്കാവുകൾ. ഔഷധസസ്യങ്ങളുടെ അമൂല്യശേഖരങ്ങളായ കാവുകളിൽ സ്വൈരവിഹാരം നടത്തിയിരുന്ന പക്ഷികൾ തങ്ങളുടെ കളകൂജനത്താൽ അന്തരീക്ഷത്തെ കോൾമയിർ കൊള്ളിക്കുക മാത്രമല്ല ചെയ്തിരുന്നത്. പ്രത്യുത ചെടികളെ കോറലേല്പിക്കുന്ന പുഴുക്കളെ ഞൊടിയിടയിൽ കാലപുരിക്ക് അയയ്ക്കുകയും ചെയ്തിരുന്നു. വൃക്ഷലതാദികളാൽ സമ്പന്നമായിരുന്ന കാവുകൾ പ്രകൃതിയുടെ സന്തുലിതാവസ്ഥയുടെ കാവൽഭടന്മാരായിരുന്നു. പ്രകൃതിയെ സംരക്ഷിക്കുവാനുള്ള അദമ്യമായ അഭിനിവേശത്തിന്റെ പ്രതികമാണ് "കാവുതീണ്ടരുത്. കുലം മുടിയും. കിണറുവറ്റും" എന്നീ പഴമൊഴികൾ. പ്രകൃതിയെ നിർദ്ദയം ഗളഹസ്തം ചെയ്യുന്നതിനെതിരേയുള്ള ഉഗ്രമായ ഈ ശാസനത്തെ അതർഹിക്കുന്ന ഗൗരവത്തോടെ കാണുവാൻ സ്വാർത്ഥമോഹിയായ മനുഷ്യന് സാധിച്ചില്ലെന്നുള്ള നഗ്നസത്യമാണ് കാവുകൾ നാമാവശേഷമാകുവാൻ വഴിയൊരുക്കിയത്.

പരിസ്ഥിതി പ്രശ്നങ്ങൾ വരുത്തിവെയ്ക്കുന്ന ദുഷ്ഫലങ്ങളെക്കുറിച്ച് നാം ഇന്നും വേണ്ടത്ര ബോധവാന്മാരല്ല എന്ന സത്യം അവശേഷിക്കുന്നു. പ്രകൃതിയോടു നാം കാട്ടുന്ന ക്രൂരത മാനവരാശിയേയും സകല ജീവജാലങ്ങളേയും ഭൂമുഖത്തുനിന്ന് അനതിവിദൂരഭാവിയിൽ തുടച്ചുനീക്കും എന്ന സത്യത്തെ ഉൾക്കൊള്ളുവാൻ നമുക്കു സാധിക്കുന്നില്ല എന്നതാണ് ഏറ്റവും പരിതാപകരം. നിത്യഹരിത വനങ്ങളെ നിർദ്ദയം ഊഷരഭൂമികളാക്കുന്ന പ്രക്രിയയിൽനിന്നും നാം പിന്തിരിയാത്തതിനു കാരണം മറ്റൊന്നല്ല. അച്ചരസ്ഫടിക സങ്കാശയങ്ങളായ ജലാശയങ്ങളെ വിഷലിപ്തമാക്കുന്നതിൽ നാടെങ്ങുമുയരുന്ന ഫാക്ടറികൾ അഹമഹമികാധിയായ മത്സരം നടത്തുന്നു. അംബരചുംബികളായ സൗധങ്ങൾ യാഥാർത്ഥ്യമാക്കിത്തീർക്കുവാൻവേണ്ടി നെൽപ്പാടങ്ങളെ നാം കേവലം കടംകഥയാക്കി മാറ്റുന്നു. കീടങ്ങളുമായി സന്ധിയില്ലാസമരം നടത്തുവാനുള്ള വ്യഗ്രതയിൽ നിരങ്കുശമായി നാമുപയോഗിക്കുന്ന കിടനാശിനികൾ ആവാസവ്യവസ്ഥയെ വിഷപങ്കിലമാക്കിത്തീർക്കുന്നു. അനിയന്ത്രിതമായി ആഗോളവ്യാപകമായി ഉയരുന്ന തിങ്ങുന്ന വ്യവസായശാലകൾ വമിക്കുന്ന വിഷവാതകങ്ങൾ അന്തരീക്ഷത്തെ മലീമസമാക്കിത്തീർക്കുന്നു. ലോസ് ആഞ്ചൽസ് പോലെയുള്ള വൻ നഗരങ്ങളിൽ ജനജീവിതം കേവലം ദുസ്സഹമായിത്തീർന്നിരിക്കുകയാണ്. അന്തരീക്ഷത്തിൽ ഉരുണ്ടുകൂടിയിരിക്കുന്ന വിഷലിപ്തമായ വാതകങ്ങൾ അവിടെ വിനാശം വാരി വിതറുന്നു. ജനജീവിതം അസഹനീയമായിത്തീർന്ന വൻ നഗരങ്ങളിൽനിന്നും ആത്മരക്ഷാർത്ഥം ജനങ്ങൾ പലായനം ചെയ്യുന്നുവെന്നു പറഞ്ഞാൽ അത് ഒരുപക്ഷേ അവിശ്വസനീയമായി തോന്നിയെന്നുവരാം. എന്തിന്, ഭാരത തലസ്ഥാനമായ ഡൽഹിയുടെ ചില ഭാഗങ്ങളിലെ ദുഷിച്ച വായു തദ്ദേശീയരെ പ്രഭാതസവാരിയിൽനിന്നും പിന്തിരിക്കുന്നു.

വൈയവസായിക വിപ്ളവം വായുവിനെയും വെള്ളത്തെയും മലീമസമാക്കുന്നതിൽ നിർണ്ണായകമായ പങ്കാണ് നിർവഹിക്കുന്നത്. അന്തരീക്ഷത്തിൽ പറന്നുനടക്കുന്ന പറവകളുടേയും ജലജീവികളുടേയും കദനകഥകൾ ബധിരകർണ്ണങ്ങളിൽ പതിക്കുകയാണുചെയ്യുന്നത്. മാലിന്യത്താൽ പരിപൂരിതമായ നദികളിലും കായലുകളിലും നിവസിക്കുന്ന മത്സ്യങ്ങൾക്കും ഇതരജീവജാലങ്ങൾക്കും അകാലചരമത്തെ സ്വയംവരിക്കേണ്ടിവരുന്നു. ഈ അടുത്തകാലത്ത് വേമ്പനാട്ടു കായലിൽ ചത്തുപൊങ്ങിയ മത്സ്യങ്ങൾ മനുഷ്യന്റെ ബുദ്ധിശൂന്യതയുടെ രക്തസാക്ഷികളാണ്. അത്യപൂർവരായ ദേശാടനക്കിളികൾ സന്ദർശകരായെത്തുന്ന ആക്കുളം കായലിന്റെ ഇന്നത്തെ സ്ഥിതിയും പരിസ്ഥിതിസ്നേഹികളെ വ്രണിതഹൃദയരാക്കുന്നു.

ഗ്രീൻ ഹൗസ് ഇഫക്ടും ഓസോൺപാളിയിലെ വിള്ളലുകളും ഉയർത്തുന്ന ഭീഷണി അതർഹിക്കുന്ന ഗൗരവത്തോടെ ആഗോളവ്യാപകമായി യുദ്ധകാലാടിസ്ഥാനത്തിൽ നേരിടുവാൻ നാം തയ്യാറായില്ലെങ്കിൽ 21-ാം ശതകം ഒരുപക്ഷേ ലോകാന്ത്യത്തിനു സാക്ഷ്യം വഹിച്ചുവെന്നുവരാം. ഇംഗാലാമ്ളം, മീഥേൻ, നൈട്രസ് ഓക്സൈഡ്, ക്ളോറോഫ്ളൂറോ കാർബണുകൾ മുതലായ വാതകങ്ങൾ ആണ് ഗ്രീൻഹൗസ് ഇഫക്ടിന് ഹേതുഭൂതമായിട്ടുള്ളത്. നിശ്ചിത അനുപാതത്തിൽ ഇവ നിലനിൽക്കേണ്ടത് ജീവജാല സംരക്ഷണത്തിന് അനുപേക്ഷണീയമാണ്. ഇംഗാലാമ്ളത്തിന്റെയും മറ്റു വാതകങ്ങളുടെയും വർദ്ധിച്ചുവരുന്ന തോത് ഈ സന്തുലിതാവസ്ഥയെ തകിടം മറിച്ചേക്കാം. വനനശീകരണവും വ്യവസായശാലകളിൽനിന്നും വമിക്കുന്ന ഇംഗാലാമ്ളത്തിന്റെ വർദ്ധിച്ച തോതും മൂലം അന്തരീക്ഷത്തിലെ ഇംഗാലാമ്ളത്തിന്റെ അളവ് അറുപതു വർഷത്തിന്റെ കാലയളവിനുള്ളിൽ ദ്വിഗുണീഭവിക്കുമെന്നാണ് ശാസ്ത്രജ്ഞരുടെ അനുമാനം. 2020-ാമാണ്ട് പൊട്ടിവിടരുമ്പോഴേക്കും അന്തരീക്ഷത്തിന്റെ താപമാനം ഒരു ഡിഗ്രി സെൽസിയസ് ഉയരുമത്രേ. ധ്രുവപ്രദേശങ്ങളിലെ മഞ്ഞിന്റെ ഒരംശം ഉരുകും. തന്മൂലം സമുദ്രത്തിലെ ജലനിരപ്പുയരും. കരയുടെ ചില ഭാഗങ്ങളെ കടൽ വിഴുങ്ങിയെന്നുവരാം. വർദ്ധിച്ചുവരുന്ന താപനില കാലാവസ്ഥയിൽ സമൂല പരിവർത്തനം വരുത്തും. ഫലഭൂയിഷ്ഠമായ ഭൂപ്രദേശങ്ങൾ കേവലം ഊഷരഭൂമിയായി മാറിയെന്നു വരാം. പ്രശസ്തനായ ജർമ്മൻ ശാസ്ത്രജ്ഞൻ ഹെർമൻ ഫ്ളോണിന്റെ പ്രവചനം ഇത്തരുണത്തിൽ ശ്രദ്ധേയമാണ്. ഇംഗാലാമ്ളത്തിന്റെയും ഇതര വാതകങ്ങളുടെയും തോത് ഇപ്പോഴത്തെ രീതിയിൽ വർദ്ധിക്കുകയാണെങ്കിൽ അത് സകല ജീവജാലങ്ങളുടെയും വംശനാശത്തിനു കളമൊരുക്കുമെന്നാണ് ഫ്ളോണിന്റെ പ്രവചനം. യുദ്ധകാലാടിസ്ഥാനത്തിലുള്ള വനവൽക്കരണത്തിന് ഈ ആപത്തിൽനിന്നും മാനവരാശിയെ രക്ഷിക്കുന്നതിൽ അദ്വിതീയമായ പങ്കു നിർവഹിക്കുവാൻ സാധിക്കുമെന്നതിൽ പക്ഷാന്തരമില്ല.



*ഒരല്പം തെളിനീർ എവിടെകിട്ടും?*

സൂര്യനിൽനിന്നും വമിക്കുന്ന മാരകമായ അൾട്രാവയലറ്റ് രശ്മികളിൽനിന്നും ഭൗമോപരിതലത്തെ സംരക്ഷിക്കുന്ന കാവൽഭടനാണ് ഓസോൺപാളി. എന്നാൽ 1970-കളിലാണ് ഈ പാളിയുടെ പ്രാധാന്യത്തെപ്പറ്റി ലോകം ബോധവാന്മാരായത്. 1985 ആയപ്പോഴേക്കും ഇതിന്റെ കനം മൂന്നു ശതമാനം കണ്ടു കുറഞ്ഞു. ദക്ഷിണ ധ്രുവത്തിനു മുകളിൽ ഓസോൺ പാളിയിൽ ദ്വാരം വീണതായി ബ്രിട്ടീഷ് ശാസ്ത്രജ്ഞരും ഉത്തരധ്രുവത്തിനു മുകളിൽ വിള്ളലുണ്ടെന്നു കനേഡിയൻ ശാസ്ത്രജ്ഞരും കണ്ടുപിടിച്ചതോടുകൂടി ശാസ്ത്രലോകം പരിഭ്രാന്തമായി. മനുഷ്യസൃഷ്ടികളായ ക്ളോറോഫ്ളൂറോ കാർബണുകളാണ് ഈ വിള്ളലുകൾക്ക് വഴിതെളിച്ചത്. ഇത് ധ്രുവപ്രദേശങ്ങളിൽ മഞ്ഞുരുകുന്നതിനും വിവിധ ഭൂവിഭാഗങ്ങൾ കടൽ കാർന്നു തിന്നുന്നതിനുമിടയാക്കുമെന്ന് ശാസ്ത്രജ്ഞർ പ്രവചിക്കുന്നു.

പരിസ്ഥിതി സംരക്ഷണത്തെക്കുറിച്ച് മാനവരാശിയെ ബോധവൽക്കരിക്കുവാൻ അന്താരാഷ്ട്ര തലത്തിൽ നിരവധി ഉദ്യമങ്ങൾ നടന്നിട്ടുണ്ട്. 1972-ൽ ഐക്യരാഷ്ട്രസഭയുടെ ആഭിമുഖ്യത്തിൽ സ്റ്റോക്ക് ഹോമിൽ വച്ചുനടന്ന "എർത്ത് സമിറ്റ്" ഈ രംഗത്തുള്ള സുപ്രധാനമായ കാൽവയ്പായിരുന്നു. 1977-ൽ ശ്രീ.കാർട്ടർ "ഗ്ളോബൽ 2000" റിപ്പോർട്ട് കമ്മീഷൻ ചെയ്തു. 1987-ലെ മോൺട്രിയാൽ പ്രോട്ടോക്കോൾ 1999-ാമാണ്ടോടെ ക്ളോറോഫ്ളൂറോ കാർബണുകളുടെ ഉൽപ്പാദനം 1986-ലെ തോതിന്റെ 50 ശതമാനമായി നിജപ്പെടുത്തുവാൻ തീരുമാനം കൈക്കൊണ്ടു. 1992-ലെ റിയോ എർത്ത് സമിറ്റാവട്ടെ, കാലാവസ്ഥയിലുണ്ടാവുന്ന വ്യതിയാനം, ഓസോൺ പാളിയിലെ വിള്ളലുകൾ, വനസംരക്ഷണം മുതലായ വിഷയങ്ങളെക്കുറിച്ചു സമഗ്രമായി ചർച്ച ചെയ്തു.

പ്രകൃതിയുടെ സന്തുലിതാവസ്ഥ സാധിതപ്രായമാകുവാനുതകുന്ന നിരവധി നിയമങ്ങൾക്ക് ഇന്ത്യൻ പാർലമെന്റ് ജന്മമേകിയിട്ടുണ്ട്. ഭരണഘടനയുടെ 51A വകുപ്പിൻപ്രകാരം "സകല ജീവജാലങ്ങളോടും സൗമനസ്യത്തോടെ പെരുമാറുവാനും വനം, തടാകം, നദി, വന്യജീവികൾ എന്നിവ ഉൾപ്പെടുന്ന പരിത:സ്ഥിതിയെ സംരക്ഷിക്കുവാനും" ഇന്ത്യയിലെ ഓരോ പൗരനും ധാർമ്മികമായ ബാദ്ധ്യതയുണ്ട്. 1992-ൽ പരിസ്ഥിതി-വനമന്ത്രാലയം ഇക്കാര്യത്തിൽ സമഗ്രമായ നയപ്രഖ്യാപനം നടത്തി. 1980-ലെ വനസംരക്ഷണ നിയമം, 1972-ലെ വന്യജീവി സംരക്ഷണനിയമം, 1986-ലെ പരിസ്ഥിതി സംരക്ഷണ നിയമം, 1960-ലെ പ്രിവൻഷൻ ഓഫ് ക്രൂവൽറ്റി ടു അനിമൽസ് ആക്ട്, 1974-ലെ വാട്ടർ പ്രിവൻഷൻ ആന്റ് കൺട്രോൾ ഓഫ് പൊല്യൂഷൻ ആക്ട്, 1981-ലെ എയർ പ്രിവൻഷൻ ആന്റ് കൺട്രോൾ ഓഫ് പൊല്യൂഷൻ ആക്ട് മുതലായ നിയമങ്ങൾ ഈ രംഗത്തുള്ള പ്രതിബദ്ധതയുടെ പ്രതീകങ്ങളാണ്. മഹാരാഷ്ട്ര സർക്കാർ കുറെക്കാലം മുമ്പു പാസ്സാക്കിയ നഗരപ്രദേശങ്ങളിലെ വൃക്ഷ സംരക്ഷണനിയമം വളരെയേറെ ജനശ്രദ്ധ പിടിച്ചുപറ്റിയിരുന്നു.

വ്യവസായവൽക്കരണത്തിന്റെ ഉത്തുംഗശൃംഗത്തിൽ വിരാജിച്ചിട്ടും, നഗരവൽക്കരണം കൊടികുത്തിവാണിട്ടും വനസംരക്ഷണത്തിൽ ബ്രിട്ടൻ കാട്ടുന്ന പ്രത്യേക ശുഷ്കാന്തി ലോകരാഷ്ട്രങ്ങൾ പകർത്തേണ്ടതാണ്. സ്ഥലപരിമിതിയുണ്ടായിട്ടും ലണ്ടൻ നഗരത്തിന്റെ ഹൃദയഭാഗത്തിൽപ്പോലും വിസ്തൃതമായ നിരവധി പാർക്കുകൾക്ക് സ്ഥലം കണ്ടെത്തി എന്ന സത്യം ലോകരാഷ്ട്രങ്ങളുടെ കണ്ണുതുറപ്പിക്കേണ്ടതാണ്. "ലോകാ: സമസ്താ: സുഖിനോ ഭവന്തു" എന്ന ആപ്തവാക്യം മുദ്രാവാക്യമായി സ്വീകരിക്കുന്നതിനു പകരം സ്വാർത്ഥജടിലമായ ചിന്തകൾ വികസിത രാജ്യങ്ങൾ വച്ചുപുലർത്തുന്നതാണ് പരിസ്ഥിതി സംരക്ഷണത്തിന്റെ കണ്ഠകോടാലിയായി വർത്തിക്കുന്നത്. അവികസിതവും വികസ്വരവുമായ രാജ്യങ്ങൾ പ്രകൃതി സംരക്ഷണത്തിന് വിലപ്പെട്ട സംഭാവനകൾ നൽകണമെന്നാഹ്വാനം ചെയ്യുന്ന വികസിത രാജ്യങ്ങൾ ആത്മപരിശോധനയ്ക്ക് തയ്യാറാകുന്നില്ല. പ്രകൃതിസംരക്ഷണം ഒരു തപസ്യയായി സ്വീകരിക്കുവാൻ ലോകരാഷ്ട്രങ്ങളെ പ്രേരിപ്പിക്കത്തക്കവണ്ണം ലോകമന:സാക്ഷി സടകുടഞ്ഞെഴുന്നൽക്കേണ്ട സമയം സമാഗതമായിരിക്കുകയാണ്. പ്രകൃതിസ്നേഹികൾക്കും ഉൽപ്പതിഷ്ണുക്കൾക്കും യാഥാസ്ഥിതികർക്കും പണ്ഡിതർക്കും പാമരർക്കും കുബേരന്മാർക്കും കുചേലന്മാർക്കും-നാമോരോരുത്തർക്കും-ഇക്കാര്യത്തിൽ വിലപ്പെട്ട സംഭാവനകൾ നൽകുവാൻ സാധിക്കും. ഇതിനു പ്രേരകഘടകമായി വർത്തിക്കുവാൻ സാർവദേശീയ പരിസ്ഥിതി ദിനാചരണത്തിനു സാധിച്ചിരുന്നെങ്കിൽ!!



എം.പി.നാരായണപിള്ള

# ആയിരം കോടി ഉണ്ടാക്കാനുള്ള വഴികൾ



നായനാരുടെ ഗവൺമെന്റ് ഒന്നു രക്ഷപ്പെട്ടു പോകട്ടെയെന്ന കലശലായ മോഹം നമ്മളിൽ പലർക്കുമുണ്ട്. അതിനവർക്കാകെയുള്ള തടസ്സം മനസ്സിലുള്ള കാര്യങ്ങൾ ചെയ്യാനുള്ള പണമില്ലാത്തതാണ്.

നമുക്ക് ചെയ്തുകൊടുക്കാവുന്ന ഉപകാരം ആണ്ടിൽ ഒരായിരം കോടി നികുതിയായി സമാഹരിക്കാനുള്ള സൂത്രം പറഞ്ഞുകൊടുക്കലാണ്. ' അതിനുള്ള ബുദ്ധി അവർക്കില്ലേ' എന്ന് വായനക്കാർ മനസ്സിൽ കരുതുന്നുണ്ടാകും. ഇല്ലെന്നതിന്റെ തെളിവല്ലേ യുഗയുഗാന്തരങ്ങളായി സംസ്ഥാനം നേരിടുന്ന സാമ്പത്തികപ്രതിസന്ധി. വെറും സംസ്ഥാനമല്ല; അഞ്ഞൂറുവർഷം മുമ്പ് വാസ്കോ ഡ ഗാമ വരുമ്പോൾ നികുതിയില്ലാത്തതും ലോകത്ത് വച്ചേറ്റവും സമ്പൽസമൃദ്ധവുമായിരുന്ന കോഴിക്കോട്ട് സാമൂതിരിയുടെ നാടാണ്. അവിടെ നിന്നാണ് ഈ നിലയിലേക്ക് നമ്മൾ "പുരോഗമിച്ചത്."

ഇനി നേരാം വഴി നികുതി പിരിച്ചു മാത്രമേ സർക്കാരിന് രക്ഷപ്പെടാൻ പറ്റൂ.

ആയതിലേക്ക് നായനാരും ശിവദാസമേനോനും ചടയൻ ഗോവിന്ദന്റെ അദ്ധ്യക്ഷതയിലുള്ള എ. കെ. ജി. സെന്ററിലെ "തിങ്ക്ടാങ്കും" എന്തു ചെയ്യണം?

യാതൊരു സംശയങ്ങളുമില്ലാത്ത ധനകാര്യമന്ത്രിമാരുള്ളത് കേന്ദ്രത്തിലാണ്. ലോകബാങ്കിൽ നിന്ന് കിട്ടുന്ന കോൺഫിഡൻഷ്യൽ മെമോ വായിച്ച് അത് ക്യാബിനറ്റിൽ പാസാക്കിയെടുക്കേണ്ട പണി മാത്രമേ അവർക്കുണ്ടായിരുന്നുള്ളൂ-മൻമോഹൻ സിംഗിനും ചിദംബരത്തിനുമൊക്കെ. ബുദ്ധിയുടെ ആവശ്യം പോലും അവർക്ക് വന്നിരുന്നില്ല. ഇനിയൊട്ട് വരാനും പോണില്ല. കാരണം, നോട്ടടിക്കാൻ അധികാരമുള്ളവർക്ക് കാശുണ്ടാക്കാൻ വഴി തേടി തലപുകയ്ക്കയാണോ? അവരുടെ കള്ള
നോട്ടടിക്കാനുള്ള ഈ കുത്തകാവകാശം എടുത്തുകളയണമെന്ന് സർക്കാരിയാ കമ്മീഷനൊട്ട് ശുപാർശ ചെയ്തിട്ടുമില്ല.

നോട്ടച്ചടിക്കാനുള്ള അധികാരം പണ്ട്, തിരുവിതാംകൂർ മഹാരാജാവിന് പോലുമുണ്ടായിരുന്നു. (27 ബ്രിട്ടീഷ് രൂപയ്ക്ക് 28 സർക്കാർ രൂപ എന്ന വിനിമയനിരക്കും!)

നോട്ടച്ചടിക്കാൻ അധികാരമില്ലാത്ത നായനാർ ഗവൺമെന്റിന് നികുതി മാത്രമാണ് ശരണം. നികുതിയെന്ന ധർമ്മശാസ്താവിൽ ശരിക്കും ശരണം പ്രാപിക്കാനുള്ള ഇന്നത്തെ തടസ്സം ദാർശനികമാണ്. പാർട്ടിയിൽ ചേരുന്ന കാലത്ത് പഠിച്ച പുസ്തകങ്ങളൊക്കെ മറന്നുപോയി. അതു പൊടിതട്ടിയെടുത്താൽ നിഷ്പ്രയാസം 1000 കോടിയുണ്ടാക്കാം.

നികുതി മനുഷ്യന്റെ ജീവനും സ്വത്തും സംരക്ഷിക്കുന്ന ചുമതലനിറവേറ്റാനും നീതിനിർവഹണത്തിനുമായി അധികാരികൾ പിരിച്ചെടുക്കുന്നതാണ്. സ്വാഭാവികമായും കൂടുതൽ സ്വത്തുള്ളവരും സ്വന്തം ജീവന് അമിതമായ വില കല്പിക്കുന്നവരും സാധാരണക്കാരെക്കാൾ കൂടുതൽ നികുതികൊടുക്കണം.

സെയിൽസ് ടാക്സും എക്സൈസും പോലുള്ള പരോക്ഷനികുതികൾ ആളെയറിഞ്ഞ് പിരിക്കാൻ സഹായിക്കുന്നില്ല. ആയതിലേക്ക് സഹായിക്കുന്ന ആദായനികുതി പോലുള്ള പ്രത്യക്ഷനികുതികൾ ഹെഡ്ഡാപ്പീസിന്റെ കുത്തകയാണ്. അപ്പോൾ എൽ. ഡി. എഫ് ഗവൺമെന്റിന്റെ രാഷ്ട്രീയദർശനം- അതായത് പണക്കാർ കൂടുതലും പാവപ്പെട്ടവർ കുറവും നികുതികൊടുക്കണമെന്ന തത്ത്വം - എങ്ങനെ നടപ്പാക്കാം?

അധികം ഡയലോഗടിക്കാതെ നേരേ കാര്യത്തിലേക്ക് കടക്കാം.

ക്രെഡിറ്റ് കാർഡുപയോഗിച്ച് വാങ്ങുന്നതിന്റെ പുറത്ത് - ഷർട്ട് വാങ്ങിയാലും ഹോട്ടലിൽ മദ്യപിച്ച ബിൽ പേ ചെയ്താലും - ഒരു രണ്ടു ശതമാനം പുതിയ നികുതിയടിക്കുക. പണമെണ്ണി കൊടുക്കുന്ന സാധാരണക്കാർക്ക് ഇപ്പോഴത്തെ നിരക്കുതന്നെ. കെഡിറ്റ് കാർഡുപയോഗിച്ചുള്ള ട്രാൻസാക്ഷൻ ആകുമ്പോൾ രേഖയുണ്ട്. ഏതവസരത്തിലും പരിശോധിച്ച് നികുതി വെട്ടിപ്പ് തടയാം. പാവപ്പെട്ടവരാരും ക്രെഡിറ്റ് കാർഡു കൊണ്ടുനടക്കുന്നതായി അറിവില്ല. ദാരിദ്ര്യ രേഖയ്ക്ക് താഴെ വിതരണം ചെയ്യുന്ന ഒരേയൊരു കാർഡ് റേഷൻ കാർഡാണ്. ( ഇപ്പോൾ തിരഞ്ഞെടുപ്പിന്റെ ഫോട്ടോ ഐഡന്റിറ്റി കാർഡും വന്നു.) പേഴ്സ് തുറന്ന് ഒരു ഡസൻ ക്രെഡിറ്റ് കാർഡ് നിരത്തി പൊങ്ങച്ചം കാണിക്കുന്നവർ സന്തോഷത്തോടെ രണ്ടു ശതമാനം അധികം നികുതി കൊടുത്തുകൊള്ളും അവർക്ക് വിലയെക്കാൾ പ്രധാനം ക്രെഡിറ്റ് കാർഡു നൽകുന്ന പൊങ്ങച്ചമാണ്. ഈ വഴിക്ക് എത്ര രൂപ സമാഹരിക്കാം എന്ന് കണക്കുകൂട്ടി കണ്ടുപിടിക്കുന്ന ജോലി നമ്മൾ ധനകാര്യവകുപ്പിലെ ഉദ്യോഗസ്ഥന്മാർക്ക് വിടുക. അതിനല്ലേ അവർക്ക് ശമ്പളം കൊടുക്കുന്നത്. ഞാനോ നിങ്ങളോ ബജറ്റുണ്ടാക്കാനായി ശമ്പളം പോയിട്ട് കിമ്പളം പോലും പറ്റുന്നില്ല. പോരെങ്കിൽ വർഷം തോറും കൂടുന്ന ഒരു ഇലാസ്റ്റിക് നികുതിയായിരിക്കും ഇത്.

ഈ വഴിക്ക് - പണക്കാരന്റെ പൊങ്ങച്ചത്തെ കേന്ദ്ര ബിന്ദുവാക്കി - നമുക്കിനിയുമാലോചിക്കാം.

" ബ്രാന്റ്" അല്ലെങ്കിൽ " തൂലികാനാമം" ഉള്ള ഉല്പന്നങ്ങൾ വാങ്ങുന്നതാരാണ്? റേഷൻ കടയിൽ ക്യൂ നിൽക്കുന്ന പാവങ്ങളല്ല; ടിവിയിലെ പരസ്യം കണ്ട് മോഹിക്കുന്ന ആവശ്യത്തിലധികം പണം പോക്കറ്റിലുള്ള ബുദ്ധിശൂന്യരാണ്. ബ്രാന്റുകൾ പരസ്യം ചെയ്ത് ഉപയോഗമില്ലാത്ത സാധനങ്ങൾക്ക് "പൊങ്ങച്ചത്തിന്റെ ഡിമാൻറുണ്ടാക്കി" ജനങ്ങളെ പറ്റിക്കുന്ന പരിപാടി ഉപഭോക്തൃസംസ്കാരത്തിന്റെ അവിഭാജ്യഘടകമാണ്. മറ്റു സംസ്ഥാനങ്ങളെ മാത്രമല്ല, മെട്രോ നഗരങ്ങളെ അപേക്ഷിച്ചുപോലും, ഉപഭോക്തൃ സംസ്കാരം ഒരു മനോരോഗത്തിന്റെ നിലവാരത്തിലെത്തിയിരിക്കുന്ന ഭൂപ്രദേശമാണ് കേരളം.

ഉദാഹരണത്തിന് "മുഖവ്യായാമത്തിലൂടെ" സുകൃതം നേടാനായി പരസ്യം ചെയ്യുന്ന 'റിഗ്ലീസ് ച്യൂയിംഗ്ഗം' എടുക്കുക. വയറു കുറയാനായി സ്ത്രീകൾ വ്യായാമമെടുക്കുന്നുണ്ട്. തടി കുറയാനായി പുരുഷന്മാർ വ്യായാമമെടുക്കുന്നു. മുഖം മെലിഞ്ഞു സോഡാക്കുപ്പിയാകാനായിട്ട് വ്യായാമം പ്രോത്സാഹിപ്പിക്കുന്നത് ഈ പുരുഷായുസ്സിലാദ്യമായാണ് ഞാൻ കേൾക്കുന്നത്. അത്തരം അസംബന്ധങ്ങൾക്കും ഡിമാന്റുണ്ടാക്കാൻ കാരണം നമ്മുടെ ഉപഭോക്തൃ സംസ്കാരം ഷോക്കടിച്ചാൽ പോലും മാറാത്തനില കടന്നതുകൊണ്ടല്ലേ?

അപ്പോൾ ഒരു ടാക്സേഷൻ പോളിസിക്ക് ഈ മനോരോഗത്തിൽ നിന്ന് സമൂഹത്തിനെ രക്ഷിക്കാനായിട്ട് നെല്ലിക്കാത്തളം വയ്ക്കുന്ന ലക്ഷ്യബോധമെങ്കിലും വേണം.

ഉപഭോക്തൃസംസ്കാരത്തിന്റെ നാരായവേരെവിടെയാണെന്ന് തപ്പിനോക്കുക.

" ബ്രാന്റ് നെയിം" ആണ്. രജിസ്ട്രേഡ് ട്രേഡ് മാർക്ക്. മുഖവ്യായാമത്തിന് വേണ്ടി സദാ ചവയ്ക്കുന്നത് നല്ലതാണെന്ന് ഒരു മനുഷ്യനും - കേന്ദ്രത്തി

ലെ മിനിസ്ട്രി ഓഫ് ഇൻഫർമേഷൻ ബ്രോഡ്കാസ്റ്റിംഗ് പോലും - ചക്കച്ചവിണിയെപ്പറ്റി പരസ്യം ചെയ്യില്ല. കാരണം ചക്കച്ചവിണിയുടെ ട്രേഡ്മാർക്കും പാറ്റന്റും ആരുടെയും കുടുംബസ്വത്തല്ല.

ഇതു മനസ്സിലാക്കി രജിസ്ട്രേഡ് മാർക്കുമായി മാർക്കറ്റിൽ വിലസുന്ന എല്ലാ ഉല്പന്നങ്ങൾക്കും ഒരു രണ്ടു ശതമാനം തീരുവ ഈടാക്കിയാലോ?

നാട്ടിൽ കച്ചവടം ചെയ്യുന്ന 90 ശതമാനംചരക്കിന്റെ പുറത്തും ഒരു രണ്ടുശതമാനം ഖജനാവിലെത്തുന്നു. ട്രേഡ് മാർക്കില്ലാത്തതും 'ജനറിക്' പേരുകളിൽ കച്ചവടം നടത്തുന്നതുമായ സാധനങ്ങൾക്ക് പേടിക്കണ്ട. പത്തുരൂപയുടെ അരിക്ക് ടാക്സില്ല. അമ്പത്തഞ്ചുരൂപ കിലോ നിരക്കിൽ പാക് ചെയ്തുവരുന്ന തൂലികാനാമമുള്ള ബസ്മതി അരിയുടെ പുറത്ത് ഉപഭോക്താവിന് ഒരു രൂപ പത്തു പൈസ കൊടുത്താലെന്താ? ബസ്മതി എന്ന പൊങ്ങച്ചം കാണിക്കാൻ 45 രൂപ അധികം ചെലവാക്കുന്ന മഹാപാപി 46 രൂപ പത്തുപൈസ ചെലവാക്കുന്നതിൽ തെറ്റുണ്ടോ? വെറും മുണ്ടും ഷർട്ടും വാങ്ങിയാൽ ടാക്സില്ല. 1200 രൂപയുടെ ജീൻസും 800 രൂപയുടെ ചുരിദാറും വാങ്ങുന്നവർക്ക് 25 രൂപയോ16 രൂപയോ നികുതി കൊടുക്കാം.

ഇതിലുള്ള റവന്യു സാദ്ധ്യത കണക്കുകൂട്ടുന്ന ജോലി നമ്മൾ ഗുലാത്തിക്ക് വിടാം. ഈ പണിക്കായി ശമ്പളം മുടങ്ങാതെ കിട്ടുന്നവർ ജോലിയും ചെയ്യണം.

ഇതിന് ന്യായമുണ്ടോ?

രജിസ്റ്റർ ചെയ്ത ട്രേഡ് മാർക്ക് സംരക്ഷിക്കേണ്ട ജോലി ആരുടെതാണ്? കോപ്പിയടിക്കുന്നവനെ അറസ്റ്റു ചെയ്യുന്ന പൊലീസുകാരന്റെ ശമ്പളം തൊട്ട് എന്തെല്ലാം ചെലവുകളാണ് ഗവൺമെന്റ് വഹിക്കേണ്ടത്, ട്രേഡ് മാർക്കിന്റെ ഉടമസ്ഥൻ സംരക്ഷണച്ചെലവായി രണ്ടു ശതമാനം കൊടുക്കുന്നു എന്ന് കരുതിയാശ്വാസിച്ചാൽ മതി. ആ ചെലവു വഹിക്കാൻ റേഷൻ കടയിൽ നിന്ന് സാധനം വാങ്ങുന്ന പാവപ്പെട്ടവനും കൂടി ആളോഹരി അവകാശപ്പെട്ട ഖജനാവിലെ പണം ചെലവാക്കുന്നത് അന്യായമല്ലേ?

മൂന്നുമണിക്കൂർ ആലോചിച്ചപ്പോൾ കിട്ടിയ നികുതി പിരിക്കാനുള്ള സാദ്ധ്യതകളാണിത്രയും. അതും പാവപ്പെട്ടവരെ ദ്രോഹിക്കാതെ.

ഒരു മൂന്നുദിവസം ആലോചിച്ചാൽ 1000 കോടി രൂപ അധികം പിരിക്കാനും കാശിന് ബുദ്ധിമുട്ടില്ലാതെ. കേന്ദ്രത്തിൽ പോയി തല ചൊറിഞ്ഞു നിൽക്കാതെ. അഞ്ചുവർഷവും ആണുങ്ങളെപ്പോലെ ഇടതുമുന്നണിക്ക് ഭരിക്കാനുമുള്ള ലൈനിടാനും പറ്റും. ഞാനീ ചെയ്തപോലെ ഇടതുമുന്നണിയെ പിന്താങ്ങുന്ന നാല്പത്തഞ്ചുശതമാനം മനുഷ്യരും അവരുടെ ബുദ്ധി ഉപയോഗിക്കാൻ ശ്രമിച്ചാലോ?

ഇല്ലാത്ത കാശുവരെ പുറത്തുവരും. സാമൂതിരിയുടെ കാലത്തെ സമൃദ്ധി തിരിച്ചുവരും.



കെ.വി. പത്മൻ, കൽക്കട്ട

# ചരിത്രത്തിന്റെ പ്രതികാരം



**തൊ**ള്ളായിരത്തി എഴുപതുകൾ. കമ്മ്യൂണിസ്റ്റ് വസന്തത്തിന് കാതോർത്തിരുന്ന കാലം. വസന്തത്തിന്റെ ഇടിമുഴക്കത്തിന് എടുത്തുചാടിയ യുവത്വങ്ങളെ വേട്ടനായ്ക്കളുടെ ആവേശത്തോടെയാണ് അന്നത്തെ ഭരണവർഗ്ഗങ്ങൾ എതിരിട്ടത്. അവരുടെ ശരീരത്തെയും മനസ്സിനെയും മാത്രമല്ല സ്വപ്നങ്ങളെപ്പോലും കാക്കിവേഷമിട്ട കാട്ടാളപ്പരിഷകൾ ചതച്ചരച്ചു. ചാരുമജുംദാറും, നൂറുകണക്കിനു യുവാക്കളും പൊലീസിന്റെ ലാത്തിക്കും, തോക്കിനും മുന്നിൽ ജീവൻ ഹോമിച്ചു.



റുനു ഗുഹാനിയോഗി (വലത്)

ശപ്തമായ ആ ചരിത്രത്തിന്റെ കാതടപ്പിക്കുന്ന നിലവിളികൾക്ക് ഇന്നും അവസാനമില്ല. ചരിത്രം അതിന്റെ വഴികളിൽ ഇടറി നിൽക്കാത്തതുകൊണ്ട് പല ദുരന്തങ്ങളും ആവർത്തിക്കുന്നുണ്ട്. അന്നത്തെ യുവത്വങ്ങളുടെ ചോര കണ്ട് ആർത്തു ചിരിച്ചവർ ഇന്ന് ആ ഓർമ്മയിൽ സ്ഥിരബോധം നഷ്ടപ്പെട്ട് ചിരിക്കുന്നു. വിധിയുടെ പാപപാശം പിടിക്കാത്തവരെ ഇന്ന് ജനകീയ കോടതികൾ വിചാരണ ചെയ്യുന്നു. നിവൃത്തിയില്ലാതെ ഇന്ത്യൻ ശിക്ഷാനിയമത്തിന് പല മുൻ പൊലീസുകാരെയും ശിക്ഷിക്കേണ്ടിവരുന്നു.

ഇക്കഴിഞ്ഞ ജൂൺ അഞ്ചിന് പശ്ചിമ ബംഗാളിലെ ബാങ്ക്ഷാൾ കോടതി റുനുഗുഹാ നിയോഗിയെന്ന മുൻ പൊലീസ് ഓഫീസറെ ഒരു വർഷത്തെ കഠിന തടവിനും. രണ്ടായിരം രൂപ പിഴയ്ക്കും ശിക്ഷിച്ചപ്പോൾ അത് ചരിത്രത്തിന്റെ മധുരമായ പകരംവീട്ടലായി. അർച്ചനാഗുഹയെന്ന സ്ക്കൂൾ അദ്ധ്യാപികയെ സംബന്ധിച്ച് പത്തൊൻപതു വർഷം നീണ്ട നിയമയുദ്ധത്തിന് വിജയകരമായ പരിസമാപ്തിയുണ്ടായി.

1970-71 കാലഘട്ടങ്ങളിൽ 167 യുവതീയുവാക്കളെയാണ് ബംഗാൾ പൊലീസ് വെടിവച്ചുകൊന്നത്. പതിനായിരത്തോളം നിരപരാധികളെ ലോക്കപ്പുകളിൽ ക്രൂരമർദ്ദനത്തിന് വിധേയരാക്കി. ഈ ക്രൂരകൃത്യങ്ങൾക്ക് നേതൃത്വം കൊടുത്ത പൊലീസധികാരികളിൽ ഒരാളാണ് റുനുഗുഹാനിയോഗി.

22 വർഷം മുമ്പ് അനധികൃതമായി ലോക്കപ്പിൽ പാർപ്പിച്ച് പീഡിപ്പിച്ച അർച്ചനാഗുഹ, ലതികാഗുഹ, ഗൗരീചാറ്റർജി എന്നിവർ പത്തൊൻപതു വർഷം നടത്തിയ നിയമയുദ്ധത്തിന്റെ പരിസമാപ്തിയിലാണ് റുനുഗുഹാ നിയോഗി ജയിലിലടയ്ക്കപ്പെട്ടത്. ബാങ്ക്ഷാൾ കോടതിയിലെ ഏഴാമത് മജിസ്ട്രേട്ട് ശ്രീ.സുര്യേന്ദു ബിശ്വാസ് റുനുഗുഹാ നിയോഗിയോടൊപ്പം സന്തോഷ്ദേ എന്ന കോൺസ്റ്റബിളിനും ഇതേ ശിക്ഷ വിധിച്ചിരിക്കുന്നു. ഈ കേസിലെ അഞ്ചു പ്രതികളിൽ രണ്ടുപേർ ഇതിനകം മരണപ്പെട്ടു. ബാക്കി ഒരാളെ പിടികിട്ടാപ്പുള്ളിയായി പൊലീസ് പ്രഖ്യാപിച്ചു.

സുദീർഘമായ 19 വർഷം തുടർച്ചയായി നിയമയുദ്ധം നടത്തി വിജയിച്ച അർച്ചനാ ഗുഹയുടെ അനുഭവങ്ങൾ എഴുപതുകളിൽ ബംഗാളിൽ സിദ്ധാർത്ഥ ശങ്കർറായ് മുഖ്യമന്ത്രിയായിരിക്കുമ്പോൾ പൊലീസഴിച്ചുവിട്ട സ്വേച്ഛാധിപത്യവാഴ്ചയിലേക്കും. വിവരണാതീതമായ ലോക്കപ്പ് പീഡനങ്ങളിലേക്കും വെളിച്ചം വീശുന്നു.

അർച്ചനയെ സംബന്ധിച്ച സംഭവം തുടങ്ങുന്നത് 1974-ലാണ്. അവർ അപ്പോൾ ഹൗറയിലെ കൊൽ



കാ ജൂനിയർ ഹൈസ്ക്കൂളിലെ പ്രധാനാദ്ധ്യാപികയായിരുന്നു. അർച്ചനയുടെ സഹോദര ഭാര്യ ലതികാഗുഹ ഗോഖലേ മെഡോറിയൻ സ്ക്കൂളിലെ അദ്ധ്യാപികയും. ഗൗരി ചാറ്റർജി അർച്ചനയുടെ അടുത്ത ബന്ധുവും. അർച്ചനയുടെ വസതിയിൽ ഉറങ്ങുകയായിരുന്ന ഈ മൂന്നുപേരെയും 1974 ജൂലായ് 17-ാം തീയതി അർദ്ധരാത്രി റുനുഗുഹാ നിയോഗിയുടെ നേതൃത്വത്തിൽ വന്ന പൊലീസ് സംഘം ബലം പ്രയോഗിച്ച് അറസ്റ്റു ചെയ്തു. അർദ്ധരാത്രി കതകിനു തട്ടി ഇവരെ ഉണർത്തിയ ശേഷം സോമൻഗുഹ എന്ന നക്സലൈറ്റ് പ്രവർത്തകനെ റുനുഗുഹാനിയോഗി അന്വേഷിച്ചു. വീട്ടിലില്ലെന്ന് അർച്ചന മറുപടി പറഞ്ഞെങ്കിലും അതു കേൾക്കാതെ പൊലീസ് വീട്ടിലേക്ക് ഇരച്ചുകയറി. കണ്ണിൽ കണ്ടതെല്ലാം നശിപ്പിച്ചു. വീട്ടിലുണ്ടായിരുന്ന വിലപിടിപ്പുള്ള സാധനങ്ങൾ കണ്ടുകെട്ടി. ഒടുവിലാണ് അർച്ചന, ലതിക. ഗൗരി എന്നിവരെ ബലംപ്രയോഗിച്ച് പൊലീസ് വാനിൽ കയറ്റി കാശിപ്പൂർ പൊലീസ് സ്റ്റേഷനിലേക്കു കൊണ്ടുപോയത്.

കാശിപ്പൂർ പൊലീസ് സ്റ്റേഷനിൽനിന്ന് അധികം വൈകാതെ ഇവരെ കൽക്കട്ടാ പൊലീസ് ഹെഡ് ക്വാർട്ടേഴ്സായ ലാൽ ബസാർ പൊലീസ് സ്റ്റേഷനിലേക്ക് കൊണ്ടുപോയി. ആദ്യം സ്പെഷ്യൽ സെല്ലിലേക്കും പിന്നീട് ടോർച്ചർ ചേംബറിലേക്കും ഇവരെ അയച്ചു. സോമൻഗുഹ എവിടെയാണെന്ന ഒറ്റ ചോദ്യമേ പൊലീസിന് ചോദിക്കുവാനുണ്ടായിരുന്നുള്ളൂ. തുടർന്ന് ഗൗരി, ലതിക, അർച്ചന എന്നീ ക്രമത്തിൽ ഓരോരുത്തരേയും തലകീഴായി കാലിൽ കെട്ടിത്തൂക്കിയിടുകയും കാൽമുട്ട്, കഴുത്ത്, നട്ടെല്ല് എന്നിവിടങ്ങളിൽ ചൂരൽപ്രയോഗം നടത്തുകയും ചെയ്തു. കൂടാതെ എരിയുന്ന സിഗററ്റ് തുടയിലും, നെഞ്ചിലും വച്ച് പൊള്ളിക്കുകയും, തണുത്ത വെള്ളം പൈപ്പുവഴി മൂർദ്ധാവിൽ തുടർച്ചയായി മണിക്കൂറുകളോളം ഒഴിക്കുകയും ചെയ്തു. ഈ ക്രൂര മർദ്ദനമുറകൾക്കൊപ്പം പൊലീസുകാർ തങ്ങളുടെ 'മാതൃഭാഷ'യിൽ ശകാരവർഷം ചൊരിയുവാൻ ഒരുതരത്തിലും ലുബ്ധത കാണിച്ചില്ല. മാത്രമല്ല സോമൻഗുഹ എവിടെയാണെന്ന് കൃത്യമായി പറഞ്ഞില്ലെങ്കിൽ 'മറ്റു സെല്ലുകളിൽ കഴിയുന്ന ഗുണ്ടകളെക്കൊണ്ട് ബലാത്സംഗം ചെയ്യിക്കും' എന്നുവരെ ഭീഷണിപ്പെടുത്തി.

രണ്ടുദിവസം നീണ്ടുനിന്ന ഈ പീഡനങ്ങൾക്കുശേഷം ജൂലായ് 19-ന് മൂന്നുപേരെയും സിയാൻദാ കോടതിയിലേക്ക് കൊണ്ടുപോയെങ്കിലും, പൊലീസ് വാനിൽനിന്ന് താഴെയിറക്കാതെ കുറച്ചു സമയത്തിനുള്ളിൽ അതേ വാനിൽ തിരിച്ച് ലാൽ ബസാർ പൊലീസ് സ്റ്റേഷനിൽ കൊണ്ടുവന്നു.

തുടർന്ന് 27 ദിവസം തുടർച്ചയായി അതേ ' ടോർച്ചർ ചേമ്പറി'ൽ പീഡിപ്പിച്ചതിനു ശേഷം ആഗസ്റ്റ് 13-ാം തീയതി മൂന്നുപേരെയും യാതൊരു വിചാരണയും കൂടാതെ കൽക്കട്ടയിലെ പ്രസിഡൻസി ജയിലിലേക്ക് അയയ്ക്കുകയും അർച്ചനയെ 'മിസ' നിയമപ്രകാരം അറസ്റ്റു ചെയ്യുകയും ചെയ്തു.



അർച്ചന ഗുഹ സഹോദരൻ സോമനോടൊപ്പം

ജയിലിനകത്തും തുടർച്ചയായി പീഡനങ്ങൾ ഏറ്റുവാങ്ങേണ്ടിവന്ന അർച്ചനയ്ക്ക് കലശലായ പനിയും, തുടർച്ചയായ ഛർദ്ദിയും മൂലം സ്വയം എഴുന്നേറ്റുനിൽക്കാൻ കഴിയാത്ത അവസ്ഥ വരികയും, ശരീരത്തിന് ഒരുതരം മരവിപ്പ് അനുഭവപ്പെടുകയും ചെയ്തു. തുടർന്ന് ജയിൽ ഡോക്ടർ അർച്ചനയെ ചികിത്സയ്ക്കായി എസ്. എസ്. കെ. എം ആശുപത്രിയിലേക്കയച്ചു. ആശുപത്രിയിൽ ചികിത്സയിൽ കഴിയുന്നതിനിടയിൽ ആദ്യമായി തനിക്കേൽക്കേണ്ടിവന്ന പീഡനത്തിന്റെ കാര്യം അർച്ചന ഡോക്ടറോടു പറഞ്ഞു. ഒരു പ്രാവശ്യം പോലും കോടതിയിൽ ഹാജരാക്കാതെയാണ് തന്നെ പീഡിപ്പിച്ചതെന്നും. അനധികൃതമായി ജയിലിലടച്ചതെന്നും മൊഴി നൽകിയിട്ടും അവരെ വിട്ടയയ്ക്കുവാനോ, നിയമപരമായി വിചാരണ നടത്തുവാനോ അധികൃതർ തയ്യാറായില്ല. ഇതിനകം പൊലീസ് മർദ്ദനത്തിന്റെ പ്രത്യാഘാതമായി അർച്ചനയുടെ അരയ്ക്കുതാഴെ തളർന്നുപോയിരുന്നു.

1976 ജനുവരി വരെ അർച്ചന ആശുപത്രിയിൽ ചികിത്സയിലായിരുന്നു. അതിനുശേഷം പരസഹായമില്ലാതെ നടക്കാം എന്നൊരു അവസ്ഥ വന്നപ്പോൾ പൊലീസുകാർ അർച്ചനയെ വീണ്ടും പ്രസിഡൻസി ജയിലിലേക്കു തന്നെ കൊണ്ടുപോയി.

ജയിലിൽ വീണ്ടും പീഡനമേല്ക്കേണ്ടിവന്ന അർച്ചനയുടെ ആരോഗ്യസ്ഥിതി പിന്നെയും വഷളായതിനെത്തുടർന്ന് ഫെബ്രുവരി ഒൻപതാം തീയതി കൽക്കത്താ മെഡിക്കൽ കോളേജ് ആശുപത്രിയിൽ പ്രവേശിപ്പിച്ചു. അപ്പോഴേക്കും അർച്ചനയുടെ അരയുടെ കീഴോട്ടുള്ള ഭാഗം വീണ്ടും പാടെ തളർന്നിരുന്നു. തുടർന്ന് പൊലീസ് കസ്റ്റഡിയിൽ ചികിത്സയിൽ കഴിഞ്ഞിരുന്ന അർച്ചനയെ നവംബർ 17-ാം തീയതി പൊലീസ് പരോളിൽ വിട്ടു.

1977-ൽ ആദ്യമായി ബംഗാളിൽ ഇടതുമുന്നണി ഗവൺമെന്റ് അധികാരത്തിൽ വന്നതിനുശേഷം അർച്ചനയെ 'മിസ' നിയമത്തിൽനിന്ന് മോചിപ്പിക്കുകയും, മേയ് 20-ാം തീയതി മറ്റു രാഷ്ട്രീയ തടവുകാരോടൊപ്പം വിട്ടയയ്ക്കുകയും ചെയ്തു.

ജയിലിൽനിന്ന് വിട്ടയച്ച അർച്ചനയെ 1977 ആഗസ്റ്റ് 20-ാം തീയതി ലാൽ ബസാർ പൊലീസ് കസ്റ്റഡിയിൽ അനധിക്യതമായി പാർപ്പിച്ചു പീഡിപ്പിച്ചതിന് റുനുഗുഹാ നിയോഗി, തരുൺ ബാനർജി, ആദിത്യ കർമകാർ, സന്തോഷ്ദേ, കമൽദാസ് എന്നിവരുടെ പേരിൽ അർച്ചന ബാങ്ക്ഷാൾ കോടതിയിൽ കേസ് കൊടുത്തുവെങ്കിലും 1977 മുതൽ 1987 വരെ നിയമത്തിന്റെ പഴുതുകളിൽ ഊളിയിട്ടും, നിയമത്തെ തലനാരിഴ കീറി വ്യാഖ്യാനിച്ചും, ആരോപണങ്ങളും, പ്രത്യാരോപണങ്ങളുമായി പത്തു വർഷം കഴിച്ചുവെന്നല്ലാതെ കുറ്റവാളികൾക്കെതിരെ ഒരു ചാർജ്ജ്ഷീറ്റ് തയ്യാറാക്കുന്നതിൽപ്പോലും ഇടതുമുന്നണി ഗവൺമെന്റ് പരാജയപ്പെട്ടു. മാത്രമല്ല ഇതേ കാലയളവിൽ റുനുഗുഹാനിയോഗി പ്രമോഷൻ സംഘടിപ്പിക്കുകയും ചെയ്തു.

കഴിഞ്ഞ രണ്ടു പതിറ്റാണ്ടായി നീതി തേടി അർച്ചന കീഴ്ക്കോടതി. ഹൈക്കോടതി, സുപ്രീംകോടതി എന്നിങ്ങനെ അലയുകയായിരുന്നു. സുപ്രീം കോടതിയുടെ നിർദ്ദേശപ്രകാരം ബാങ്ക്ഷാൾ കോടതിയിൽ കേസ് പുനരാരംഭിച്ചത് 1992-ലാണ്. പിന്നെയും നാലു വർഷത്തിനു ശേഷമാണ് 1996 ജൂൺ 5-ന് ജുഡീഷ്യൽ മജിസ്ട്രേട്ട് ശ്രീ.സുര്യേന്ദു ബിശ്വാസ് റുനുഗുഹാനിയോഗിയെയും, സന്തോഷ്ദേയേയും ശിക്ഷിച്ചത്.



മധുനായർ

# പ്രവാസികൾക്കു വേണ്ടി



മറുനാടൻ മലയാളിയുടെ കാര്യങ്ങളിൽ ഇടതുമുന്നണിയുടെ പുതിയ സർക്കാർ ക്രിയാത്മകമായ പലതും ചെയ്യുമെന്ന് പ്രകടനപത്രിക വെളിപ്പെടുത്തുന്നു. ഇതുവരെയും മറുനാടൻ മലയാളിയെന്നാൽ കറവപ്പശുവിന്റെ പര്യായം എന്ന മട്ടിലാണ് ഗണിക്കപ്പെട്ടിരുന്നത്. ഇതിനൊരറുതി വരുമെന്ന് പുതിയ മന്ത്രിസഭയുടെ പ്രഖ്യാപിതനയങ്ങൾ വെളിവാക്കുന്നു.

മഹാഭാരത കാലംതൊട്ടേ കാർഷിക സംസ്കാരം മാത്രം തനതായുള്ള ഈ മലനാട്ടിൽ വ്യവസായം വളരാത്തതിന്റെ കാരണങ്ങളെക്കുറിച്ച് ഉപന്യാസങ്ങളും പരാതികളും ആക്ഷേപങ്ങളും അനവധിയായിക്കഴിഞ്ഞു. ഇതിനൊരു പരിഹാരമായിട്ടാകാം കൃഷിയും ഇപ്പോൾ വ്യവസായമായി അംഗീകരിക്കപ്പെടാൻ പോകുന്നത്. മറുനാടൻ മലയാളിയുടെ മാന്ത്രികക്കുഴലുപയോഗിച്ച് കഴിഞ്ഞ മന്ത്രിസഭയിലെ കുഞ്ഞാലിക്കുട്ടി ആയിരക്കണക്കിന് വ്യവസായങ്ങൾ വാഗ്ദാനം ചെയ്തിരുന്നു. കടൽ താണ്ടുന്ന എല്ലാ മലയാളിയും വ്യവസായിയാകുന്ന പ്രക്രിയ കേട്ട് അവരിൽ പലരും അന്തംവിട്ടിരിക്കണം. കാലാകാലങ്ങളിൽ വ്യവസായം ഇറക്കുമതി ചെയ്യുവാൻ പെട്ടിയുമായെത്തുന്ന മന്ത്രിപുംഗവന്മാരെ സൽക്കരിച്ച് വൻവാഗ്ദാനങ്ങൾ നൽകുക മറുനാടൻ മലയാളിയുടെ തമാശയാണ്. പച്ചയായൊന്നു ജീവിക്കുവാൻ വേണ്ടി മാത്രം ഏടും കുടുക്കയും കെട്ടി എന്നെന്നേയ്ക്കുമായി നാടുവിടുന്ന മലയാളിയുടെ തീവ്ര ദുഃഖത്തിന്റെ അലകൾ പോലും മനസ്സിലാകാത്ത അതിഥികൾ തിരിച്ചെത്തി ഡോളറിന്റെ നാട്ടിലെ പുതുപ്പണക്കാരുടെ വീരഗാഥകൾ പാടുന്നു.

ഇതിനൊക്കെ ഒരപവാദമായി നായനാർ മന്ത്രിസഭയുടെ നീക്കങ്ങൾ ക്രിയാത്മകമാകുമെന്ന വിശ്വാസത്തോടെയും ഇരുപതുവർഷങ്ങളോളം ഈ ലേഖകൻ അമേരിക്കയിൽ താമസിച്ച അനുഭവങ്ങളുടെ വെളിച്ചത്തിലും ചില ആശയങ്ങൾ മുന്നോട്ടുവയ്ക്കട്ടെ.

1) ലോകത്തിൽ ജീവിച്ചിരിപ്പുള്ള ആകെ മലയാളികളിൽ മൂന്നിലൊരു ഭാഗമെങ്കിലും കേരളത്തിനു വെളിയിൽ താമസക്കാരാണ്. ഇവരുടെ പ്രശ്നങ്ങൾ നോക്കിക്കാണുവാൻ ഒരു കോർപ്പറേഷൻ തന്നെ രൂപവൽക്കരിക്കുക.

2) സർവ്വീസിലുള്ളതോ റിട്ടയർ ചെയ്തതോ ആയ ഒരു ഫോറിൻ സർവ്വീസ് ഉദ്യോഗസ്ഥന്റെ സേവനം ഇതിന്റെ നടത്തിപ്പിനായി സംഘടിപ്പിക്കുക. ഐ.എ.എസ്സുകാർ പലരും ഡെപ്യൂട്ടേഷനിൽ ഇന്ത്യൻ എംബസികളിലെത്താമെങ്കിൽ ഫോറിൻ സർവീസുകാരന് കേരളത്തിലും സേവനം നടത്താവുന്നതാണ്.

3) മറുനാടൻ മലയാളികൾക്ക് പ്രശ്നങ്ങളുണ്ടോ എന്നാദ്യം തീരുമാനിക്കുക. ഇതിന് സേവനതൃഷ്ണയോടെയുള്ള ഒരു പൂർണ്ണപഠനം ആവശ്യമാണ്. അവരിൽനിന്ന് എന്തുകിട്ടുമെന്നാദ്യം ചികയാതെ അവരെ വിശാലകേരളത്തിന്റെ ഭാഗമായിത്തന്നെ കാണുവാൻ ശ്രമിക്കുക.

4) മറുനാടൻ മലയാളിക്ക് ഇവിടെ വീടുവച്ചുകൊടുക്കുവാനുള്ള തമാശകളിലൊന്നും കടക്കാതെ അവരുടെ കുട്ടികളുടെ പഠിത്തം അവരുടെ അഭാവത്തിൽത്തന്നെ അനായാസമാക്കുവാനുള്ള ശ്രമങ്ങളുണ്ടാകണം. ഇതിനായി ഗുജറാത്ത് മാതൃകയാക്കിയാൽ കൊള്ളാം. ഓരോ എസ്.ആർ.ഐ. വിദ്യാർത്ഥിയും പഠിത്തം കഴിഞ്ഞ് കേരളം വിടുമ്പോൾ മലയാളിത്തത്തിന്റെ അവശ്യമായ ചില ഡോസ്സുകൾ ചെന്നിരിക്കുമെന്നു കരുതുക. തലമുറകളാണിതിൽനിന്നും വേരുകളറ്റുപോകാതെ രക്ഷപ്പെടുന്നത്.

5) ഗൾഫ് നാടുകളൊഴിച്ച് മറ്റിടങ്ങളിലെ മലയാളികൾ ഏതാണ്ടവിടങ്ങളിലെ സ്ഥിരവാസികളാണല്ലോ. പെൻഷനായാൽ ഇവരിൽ നല്ലൊരു ഭാഗം തിരികെ വരുവാൻ ആഗ്രഹിക്കും. കാരണം സാമ്പത്തികം തന്നെ. യു.എസ്സിൽനിന്നും പെൻഷൻപട കിഴക്കൻ യൂറോപ്പിലേക്ക് ചേക്കേറുന്നത് കിട്ടുന്ന ഡോളർകൊണ്ട് സുഭിക്ഷമായി കഴിയാനാണ്. ഇങ്ങനെയെത്താനിടയുള്ള പെൻഷൻകാരുടെ ഡോളർ മാത്രം ഉന്നമാക്കാതെ വിലയേറിയ അവരുടെ തൊഴിൽപരിചയങ്ങളും പ്രയോജനപ്പെടുത്തുവാൻ നോക്കണം.

6) അവരുടെ മൗലികാവകാശങ്ങൾ പുനഃസ്ഥാപിക്കുക. നാടുവിട്ടതുകൊണ്ടുമാത്രം വോട്ടു ചെയ്യുവാനുള്ള അവരുടെ അവകാശം നിഷേധിച്ചിരിക്കുന്നത് ക്രൂരമാണ്. സംസ്ഥാന തലത്തിലിതിനൊരു പരിഹാരം ഉടനെ സാദ്ധ്യമായില്ലായെങ്കിൽ പാർലമെന്റിൽ ഇത് അംഗീകരിച്ചുകിട്ടുംവരെ നിരന്തര സമ്മർദ്ദം തന്നെ ചെലുത്തുക. ഈ വാഗ്ദാനമാകാം മറുനാടൻ മലയാളിക്ക് ഏറ്റവും പ്രിയങ്കരവും. ഗൾഫിലെ മലയാളി ലക്ഷങ്ങൾ വോട്ടുചെയ്തുതുടങ്ങിയാൽ മാത്രം മതി, കേരള രാഷ്ട്രീയ ധ്രുവീകരണം തുലാസ്സിൽ തൂങ്ങുന്നത് മാറിക്കിട്ടുവാൻ.

പ്രവാസികൾക്കായി ഇവിടെയൊരു ലോബി ഇല്ലായെന്നതോർക്കണം. ഒരുതരത്തിൽ ആലോചിച്ചാൽ "ടാക്സേഷൻ വിത്തൗട്ട് റെപ്രസന്റേഷന്റെ" ബാക്കി പത്രമല്ലേ ഇക്കാര്യത്തിൽ ദർശിക്കുക? ഭരണഘടന ചമയുമ്പോൾ ഇങ്ങനെ ജീവിക്കുവാൻവേണ്ടി കടൽ താണ്ടേണ്ടിവരുന്ന ലക്ഷങ്ങളെ ഓർത്തുകാണില്ല. വരുംകാലങ്ങളിൽ പ്രവാസികളുടെ എണ്ണം കൂടാനേ വഴിയുള്ളൂ. മറുനാട്ടിൽവച്ചു മരിക്കുന്ന ഭാരതീയന്റെ പ്രേതം മാത്രം നാട്ടിലെത്തിക്കുവാനുള്ള ചുമതലയേ ഇന്നുള്ള സർക്കാർ ഏറ്റിട്ടുള്ളൂ. ജീവിച്ചിരിക്കുന്നവരെയും പരിഗണിക്കേണ്ട ആവശ്യം ഒരു ലോബിയും യൂണിയനുമില്ലാതെ തന്നെ സർക്കാർ മനസ്സിലാക്കേണ്ടതില്ലേ?

ഒന്നാം കമ്മ്യൂണിസ്റ്റ് മന്ത്രിസഭയിലെ കാർഷിക വിദ്യാഭ്യാസബില്ലുകൾ പോലെ ഇപ്പോഴൊരു മറുനാടൻ മലയാളി ബിൽ ദേശീയ ശ്രദ്ധ പിടിച്ചുപറ്റട്ടെ.

---

നീണ്ട ഈ നിയമയുദ്ധം നടത്താൻ അർച്ചനാഗുഹയ്ക്ക് ഉശിരും ഊർജ്ജവും നൽകിയത് സഹോദരൻ സൗമൻഗുഹയാണ്. സൗമനെ കൂടാതെ ദി അസോസിയേഷൻ ഫോർ ദി പ്രൊട്ടക്ഷൻ ഓഫ് ഡെമോക്രാറ്റിക് റൈറ്റ്സ് എന്ന സംഘടനയും, പുരോഗമന മഹിളാ സമിതി എന്ന സംഘടനയുമാണ് രംഗത്തുണ്ടായിരുന്നത്. ഡെമോക്രാറ്റിക് റൈറ്റ്സിന്റെ ജനറൽ സെക്രട്ടറി ഈ വിധിയെ ഐതിഹാസികം എന്നാണ് വിശേഷിപ്പിച്ചത്.

റുനുഗുഹാ നിയോഗി ശിക്ഷിക്കപ്പെട്ടതിൽ ആനന്ദാശ്രു ചൊരിഞ്ഞ അർച്ചനാഗുഹ ഈ വിധിയെപ്പറ്റി ഇങ്ങനെ പറഞ്ഞു.

"വളരെ ചെറിയ ശിക്ഷയാണെങ്കിലും ഞാൻ സന്തുഷ്ടയാണ്. ഇതിനെക്കാളും കഠിന ശിക്ഷയാണ് അവർക്കു കിട്ടേണ്ടത്. എങ്കിലും മാതൃകാപരമായ ഈ ശിക്ഷ രാജ്യത്തുള്ള എല്ലാ പൊലീസുകാർക്കും ഒരു പാഠമായിരിക്കട്ടെ എന്നു ഞാൻ ആഗ്രഹിക്കുന്നു."

ജൂൺ 5-ന് ബാങ്ക്ഷാൾ കോടതി ജനക്കൂട്ടങ്ങളെക്കൊണ്ടു നിറഞ്ഞിരുന്നു. പത്രക്കാരും, മറ്റ് മാധ്യമ പ്രവർത്തകരും മുൻ പൊലീസുകാരും മാത്രമല്ല മുൻ നക്സലൈറ്റുകൾ പോലും വിധി കേൾക്കാൻ എത്തിയിരുന്നു.

വിധി കേട്ട അർച്ചന സന്തോഷംകൊണ്ട് പൊട്ടിക്കരഞ്ഞു. 'അവസാനം ഞങ്ങൾ വിജയിച്ചു' എന്ന് തൊണ്ടയിടറിക്കൊണ്ട് അവർ വിളിച്ചുപറഞ്ഞു. 'ഇത് സത്യത്തിന്റെയും ധർമ്മത്തിന്റെയും കൂടി വിജയമാണ്' മുൻ നക്സലൈറ്റുകൂടിയായ കൃഷ്ണാ ബാനർജി അഭിപ്രായപ്പെട്ടു.

ചരിത്രത്തിൽ റുനുഗുഹ നിയോഗിമാർ ധാരാളമുണ്ട്. ബംഗാളിലും കേരളത്തിലും മാത്രമല്ല ഇന്ത്യയിലുടനീളം അവർ ജീവിച്ചിരിക്കുന്നു: ചെയ്ത പാപങ്ങൾക്ക് ശിക്ഷ ഏറ്റുവാങ്ങാൻ വേണ്ടിമാത്രം.





ഇ. ഗോപാലകൃഷ്ണമേനോൻ

# എയർബസ് മന്ത്രിസഭകൾ എന്തിന്?

ഒരു പാർട്ടിയിൽ ചേരുന്നത് എന്തിനാണ്? എം.എൽ.എയോ എം. പിയോ ആവാൻ! എം. എൽ. എയും എം.പിയും ആവുന്നതെന്തിനാണ്, മന്ത്രിയാവാൻ! അതായിരിക്കുന്നു ഇപ്പോൾ മിക്കവാറും എല്ലാപാർട്ടികളിലും പലരുടേയും ചിന്താഗതി. തങ്ങളുടെ ലക്ഷ്യം സാധിക്കുന്നതിനുവേണ്ടി പാർട്ടിക്കകത്തു പലവിധ സമ്മർദ്ദങ്ങളും ഗ്രൂപ്പ് പ്രവർത്തനങ്ങളും ഭീഷണികളും പൊതുജനദൃഷ്ടിയിൽ സ്വന്തം പാർട്ടിയെ പരിഹാസ്യമാക്കിത്തീർക്കുന്ന വൃത്തികെട്ട മറ്റു പലതും നടത്താൻ ഈ കൂട്ടർക്കുമടിയില്ല. എല്ലാ പാർട്ടികൾക്കകത്തും എല്ലാ സംസ്ഥാനങ്ങളിലും കുറെക്കാലമായി കണ്ടുവരുന്ന ഒരു രോഗമാണിത്.

നാട്ടുകാർക്കു പൊതുവേ അറപ്പും വെറുപ്പും ഉണ്ടാക്കുന്ന ഈ നാടകം കർണ്ണാടകത്തിലെ ഭരണകക്ഷിയായ ജനതാദളിൽ ഒരു പ്രതിസന്ധി സൃഷ്ടിച്ചുകൊണ്ട് ഇപ്പോൾ അരങ്ങേറിയിരിക്കുകയാണ്. കർണ്ണാടകത്തിലെ മുഖ്യമന്ത്രിയായിരുന്ന ദേവഗൗഡ ഇന്ത്യയുടെ പ്രധാനമന്ത്രി സ്ഥാനം ഏല്ക്കുന്നതിനുവേണ്ടി ഡൽഹിക്കുപോയതിനെ തുടർന്നു പുതിയ മുഖ്യമന്ത്രിയായിത്തീർന്ന ജെ. എച്ച്. പട്ടേൽ രൂപീകരിച്ച 45 അംഗ സംസ്ഥാനമന്ത്രിസഭയിൽ സ്ഥാനം ലഭിക്കാത്തതിൽ പ്രതിഷേധിച്ച് 14 എം. എൽ. എമാർ തങ്ങളുടെ സ്ഥാനം രാജിവച്ചുകൊണ്ടാണ് അവിടെ പ്രതിസന്ധി സൃഷ്ടിച്ചത്. 14 എം. എൽ. എമാർ വിട്ടുപോയാൽ നിയമസഭയിൽ ഭൂരിപക്ഷം നഷ്ടപ്പെടുന്ന ജനതാദൾ മന്ത്രിസഭ രാജിവെക്കാൻ നിർബന്ധിതമായിത്തീരുന്നതാണ്. തങ്ങളുടെ മുഖ്യമന്ത്രിയായിരുന്ന നേതാവ് ഇന്ത്യയുടെ പ്രധാനമന്ത്രി സ്ഥാനത്തേക്ക് അപ്രതീക്ഷിതമായി ഉയർത്തപ്പെട്ടതിൽ അഭിമാനം കൊള്ളുകയും അദ്ദേഹത്തിന് എല്ലാവിധ പിന്തുണ നൽകുകയും ചെയ്യേണ്ട സ്വന്തം സംസ്ഥാനത്തിലെ അനുയായികൾ ശത്രുക്കൾ പോലും ചെയ്യാത്ത തരം പ്രവൃത്തിയാണ് യഥാർത്ഥത്തിൽ ചെയ്തിരിക്കുന്നത്. പാർലമെന്റിൽ താരതമ്യേന അംഗസംഖ്യ കുറഞ്ഞ ഒരു പാർട്ടിയുടെ നേതാവായ ദേവഗൗഡ അടുത്ത ദിവസം നേരിട്ട് അവിശ്വാസവോട്ടിൽ വിജയം വരിക്കണമെന്ന് ഇന്ത്യയിലെ എല്ലാ മതേതര ഇടതുപക്ഷ ജനാധിപത്യശക്തികളും ആത്മാർത്ഥമായി ആഗ്രഹിക്കുകയും ഉൽക്കണ്ഠയോടുകൂടി അതിനു മണിക്കൂറുകളെണ്ണി കാത്തിരിക്കുകയും ചെയ്യുമ്പോഴാണ് തങ്ങൾക്കു മന്ത്രിസ്ഥാനം കിട്ടിയില്ലെന്നു പറഞ്ഞ് ഈ അല്പന്മാർ കേന്ദ്രത്തിൽ ഭരണഭാരം ഏറ്റെടുത്തിട്ടുള്ള ജനതാദളിനും ഐക്യമുന്നണിക്കും പ്രധാനമന്ത്രി ദേവഗൗഡയ്ക്കു തന്നേയും വല്ലാത്ത ഇടിച്ചിൽ ഉണ്ടാക്കുന്നവിധം പ്രതിഷേധവും രാജിയുമെല്ലാമായി പരസ്യമായി രംഗത്തുവന്നത്.

തങ്ങളുടെ നേതാവ് പ്രധാനമന്ത്രിയായിത്തീർന്ന സന്തോഷകരമായ സാഹചര്യത്തിൽ പോലും കർണ്ണാടകത്തിലെ ജനതാദളിന് ഏകകണ്ഠമായി ഒരു പുതിയ മുഖ്യമന്ത്രിയെ തിരഞ്ഞെടുക്കാൻ ആ പാർട്ടിക്കകത്തെ ഗ്രൂപ്പുവടംവലികൾ മൂലം കഴിയാതെ വന്നു. താനാണ് പ്രധാനമന്ത്രിയാവേണ്ടതെന്ന് ആത്മാർത്ഥമായി വിശ്വസിച്ച കർണ്ണാടകത്തിലെ ജനതാദളിന്റെ തലമൂത്ത നേതാവും മുൻമുഖ്യമന്ത്രിയുമായ രാമകൃഷ്ണ ഹെഗ്ഡെ ദേവഗൗഡയെ പ്രധാനമന്ത്രിയാക്കാനുള്ള തീരുമാനത്തെ പരസ്യമായിത്തന്നെ എതിർത്തു.

> **നിയമസഭാംഗങ്ങളുടെ എണ്ണത്തിന് ആനുപാതികമായാണ് മന്ത്രിസഭയുടെ വലിപ്പം നിശ്ചയിക്കേണ്ടത്. പലപ്പോഴും ഈ മാനദണ്ഡം പാലിക്കപ്പെടുന്നില്ല. എന്നാൽ നായനാർ മന്ത്രിസഭ ഇക്കാര്യത്തിൽ ഇന്ത്യയ്ക്കുതന്നെ മാതൃകയായിരിക്കുന്നു.**

കർണ്ണാടകത്തിലെ ജനതാദളിനകത്തുണ്ടാകുന്ന കുഴപ്പങ്ങൾ പരിഹരിക്കുന്നതിൽ ഏറ്റവും വലിയ പങ്കുവഹിക്കാൻ കഴിയുന്ന ഹെഗ്ഡെ ഒരു ഗ്രൂപ്പിന്റെ ആളായി പ്രവർത്തിച്ചതുകൊണ്ട് പ്രശ്നം പരിഹരിക്കാനല്ല മൂർച്ഛിപ്പിക്കാനാണ് പ്രയോജനപ്പെട്ടത്. അവസാനം കേന്ദ്രമന്ത്രിയും കർണ്ണാടകത്തിലെ ജനതാദൾ സംസ്ഥാന പ്രസിഡന്റുമായ സി. എം. ഇബ്രാഹീം അടിയന്തരമായി ബാംഗ്ലൂരിലെ ബന്ധപ്പെട്ട എല്ലാവരുമായി സംസാരിച്ചു തർക്കത്തിന് താത്ക്കാലികമായിട്ടാണെങ്കിലും പരിഹാരമുണ്ടാക്കിയെന്നത് ആശ്വാസകരം തന്നെ.

മുഖ്യമന്ത്രിയായി ചുമതല ഏറ്റ ജെ. എച്ച്. പട്ടേൽ 45 അംഗങ്ങളുള്ള ഒരു എയർ ബസ് മന്ത്രിസഭ രൂപീകരിച്ചതുത്തന്നെ പലരെയും അദ്ഭുതപ്പെടുത്തിയ സംഭവമായിരുന്നു. എന്നാൽ ഇത്ര വലിയ ഒരു മന്ത്രിസഭയുണ്ടാക്കിയിട്ടും ദേവഗൗഡയുടെ മന്ത്രിസഭയിൽ അംഗങ്ങളായിരുന്ന ഒമ്പതു മന്ത്രിമാരെ ഒരു കാരണവും പറയാതെ അതിൽനിന്നു ഒഴിവാക്കി നിർത്തിയപ്പോൾ പാർട്ടിക്കകത്തു വഴക്കും വക്കാണവും മൂർച്ഛിച്ചു. പല പ്രദേശങ്ങൾക്കും സമുദായങ്ങൾക്കും പ്രാതിനിധ്യം നൽകാതെ മുഖ്യമന്ത്രിക്കും അദ്ദേഹത്തെ ചുറ്റിപ്പറ്റി നില്ക്കുന്നവർക്കും താത്പര്യമുള്ളവരെ മാത്രം ചേർത്താണ് മന്ത്രിസഭ ഉണ്ടാക്കിയതെന്നു പരാതി പാർട്ടിക്കകത്ത് ഉയർന്നുവന്നു.

അതിന്റെ ശരിയും തെറ്റും എന്തുതന്നെയായാലും നിയമസഭയിൽ 250-ൽ താഴെ മാത്രം അംഗങ്ങളുള്ള ഒരു സംസ്ഥാനത്തു 45 മന്ത്രിമാരുള്ള ഒരു മന്ത്രിസഭ രൂപീകരിക്കുന്നത് അനാവശ്യമാണ്, പൊതുമുതലിന്റെ ധൂർത്താണ്. പലതരത്തിലുള്ള സമ്മർദ്ദങ്ങൾക്കും ഭീഷണികൾക്കും വഴങ്ങിയും വേണ്ടപ്പെട്ടവരെ തൃപ്തിപ്പെടുത്താനും തുടങ്ങി പലകാരണങ്ങൾ കൊണ്ടു മന്ത്രിമാരുടെ എണ്ണം എല്ലാപരിധിയും വിട്ടു വർദ്ധിപ്പിക്കുക എന്നതു പല സംസ്ഥാനങ്ങളിലും കുറച്ചുകാലമായി ഒരു പതിവായിരിക്കുന്നു. ചില ചെറിയ സംസ്ഥാനങ്ങളിൽ ഭരണകക്ഷിയിൽപ്പെട്ട മിക്കവാറും മുഴുവൻ എം. എൽ. എമാരും മന്തിമാരാക്കപ്പെട്ടതിന്റെ ചരിത്രവുമുണ്ട്.

ഒരു സംസ്ഥാനത്തിലെ മന്ത്രിമാരുടെ എണ്ണം ആ നിയമസഭയിലെ ആകെ മെമ്പർമാരുടെ പത്തുശതമാനത്തിൽ കൂടാൻ പാടില്ലെന്ന വിദഗ്ദ്ധന്മാരടങ്ങിയ ഒരു ഭരണപരിഷ്കാരകമ്മിറ്റി ശുപാർശ ചെയ്തിട്ടുള്ള കാര്യം ഇവിടെ ഓർമ്മിക്കേണ്ടതാണ്. പലപ്പോഴും, ഭരണകക്ഷിയിലെ എം. എൽ. എമാർ വിമതന്മാരായി തെറ്റിപ്പോവാതിരിക്കാൻ വേണ്ടിയായിരിക്കും അവരിൽ പലരേയും ഉൾപ്പെടുത്തി മന്ത്രിസഭ വികസിപ്പിക്കുന്നത്. പക്ഷേ അങ്ങനെ ചെയ്യുന്നതിന്റെ ഫലം ഉദ്ദേശിച്ചതിനു നേരെ വിപരീതമായിട്ടാണ് പലപ്പോഴും സംഭവി



ആലങ്കോട് ലീലാകൃഷ്ണൻ

# പ്രണയമിങ്ങനെ



പ്രണയമിങ്ങനെ;
സുരക്ഷിതം, കിനാ-
പ്പൊടിപ്പുകൾ തട-
ഞ്ഞൊരുമൃദുലമാം
തണുത്ത റബ്ബറി-
ന്നുറയുടെ സ്പർശം,
തൊടാതെ തങ്ങളിൽ-
പ്പുണർന്ന ജീവിതം.
നനുത്തമേലങ്കി
പുതച്ച വാക്കുകൾ,
മുഖാവരണങ്ങ-
ളണിഞ്ഞനോട്ടങ്ങൾ;
തൊടുന്നതില്ലെങ്ങും;
ഹൃദയഭിത്തിയെ
പൊതിഞ്ഞിരിയ്ക്കയാ-
ണജൈവ ജീവകം.

*

പ്രണയമിങ്ങനെ;
കളിന്ദജാ നദീ-
തടങ്ങളിൽ, തളിർ
വസന്തരാത്രിയിൽ
നനുത്ത, കോലര-
ക്കണിഞ്ഞ കൈവിരൽ
തൊടുമ്പൊഴേപൂത്ത
കദംബ കാനനം.
തൊടുന്നു പൂവുകൾ
കിനാക്കളെ, ക്കിനാ-
ക്കുഴൽ വിളിപ്പാട്ടു
തൊടുന്നു ജീവനെ.
വസനമാം ജീർണ്ണാ-
വരണമില്ലാതെ
തൊടുന്നു ജീവിതം
ചിദംബരങ്ങളെ.
കടൽപുണർന്നോരു
മൃണാള നാളിയെ-
ചുഴന്നു ജൈവമാ-
മനന്ത മാധവം.

*

പ്രണയമിങ്ങനെ,
പനിച്ച തൃഷ്ണകൾ
മദി,മ്പിരമ്പുന്ന
നടപ്പു ദീനത്തിൽ
തൊടുത്തതൊക്കെയും
തിരികെയെത്തുന്ന
പിറവിയറ്റതാം
മദാന്ധഭോഗത്തിൽ
അവനവനിലേ
സ്ഖലി, ച്ചഴുകുന്ന
വഴിയടഞ്ഞൊരീ
പുഴുത്ത കാമത്തിൽ
പിടഞ്ഞൊടുങ്ങുന്ന
ജഗൽപരാഗണം,
തരിശിലെക്കനൽ
പടർന്നതീവനം

---

ക്കുക. അതുതന്നെയാണ് കർണ്ണാടകത്തിൽ ഇപ്പോൾ സംഭവിച്ചിട്ടുള്ളതും . 45 എം. എൽ. എമാർക്കു മന്ത്രിമാരാവാമെങ്കിൽ അവരെപ്പോലെയോ അതിൽ കൂടുതലോ യോഗ്യതയുള്ള തങ്ങൾക്ക് എന്തുകൊണ്ടു മന്ത്രിയായിക്കൂടാ എന്നു പുറത്തു നില്ക്കുന്ന ഓരോ എം. എൽ. എയും ചിന്തിക്കാൻ തുടങ്ങുന്നു. അത്തരത്തിലുള്ള തുല്യദുഃഖിതർ ഒത്തുചേരുമ്പോൾ അതൊരു വിമതകലാപമായിത്തീരുന്നു. ശല്യമില്ലാതെ ഭരണം നടത്തിക്കൊണ്ടുപോകാനുള്ള എളുപ്പമാർഗ്ഗം ഭീഷണിയായിത്തീരുമെന്നു തോന്നുന്നവരെയെല്ലാം മന്ത്രിസഭയിലെടുക്കുകയാണെന്ന ധാരണപരമാബദ്ധമാണ്. എല്ലാ എം. എൽ. എമാരേയും മന്ത്രിമാരാക്കുന്നതിലാണ് ആ മാർഗ്ഗം ചെന്നെത്തുക.

**കേരളത്തിൽ ഇടതുമുന്നണി മന്ത്രിസഭയിൽ 14 മന്ത്രിമാർ മതി എന്ന തീരുമാനം പരക്കെ സ്വാഗതം ചെയ്യപ്പെട്ട കാര്യമാണ്. അതേസമയം ഇടതുമുന്നണി ഭരണനേതൃത്വം ഏറ്റെടുക്കുന്ന പശ്ചിമ ബംഗാളിൽ ഒരു വലിയ മന്ത്രിസഭ വന്നതിന്റെ യുക്തി മനസ്സിലാക്കുന്നില്ല.**

45 മന്ത്രിമാർക്കു യഥാർത്ഥത്തിൽ എന്താണ് പണി? അവർക്കു ഭരിക്കുന്നതിനു 45 വകുപ്പുകൾ പോലും കണ്ടുപിടിക്കാൻ കഴിഞ്ഞുവെന്നുവരില്ല. കൂടുതൽ മന്ത്രിമാരുള്ള ചില സംസ്ഥാനങ്ങളിൽ വിദ്യാഭ്യാസവകുപ്പ് വിഭജിച്ചു സ്കൂൾ വിദ്യാഭ്യാസം ഒരു മന്ത്രിയുടെ കീഴിലും കോളേജ് വിദ്യാഭ്യാസം മറ്റൊരു മന്ത്രിയുടെ കീഴിലും ആക്കിയതായി അറിയാൻ കഴിഞ്ഞിട്ടുണ്ട്. അതുപോലെ ആരോഗ്യവകുപ്പ് വിഭജിച്ചു മെഡിക്കൽ കോളേജിനു ഒരു മന്ത്രി മറ്റു ആശുപത്രികൾക്കു വേറൊരു മന്ത്രി, വ്യവസായവകുപ്പിൽ വൻകിട വ്യവസായത്തിനു ഒരു മന്ത്രി ചെറുകിട വ്യവസായത്തിനു മറ്റൊരു മന്ത്രി. അതു പോയിപ്പോയി മന്ത്രിമാരുടെ എണ്ണം വർദ്ധിക്കുന്നതനുസരിച്ച് കൃഷിവകുപ്പിൽ നെൽകൃഷിക്കൊരു മന്ത്രി. തെങ്ങു കൃഷിക്കൊരുമന്ത്രി, റബർ കൃഷിക്കൊരു മന്ത്രി. ഇങ്ങനെയും വിഭജനം വേണ്ടിവന്നേക്കാം.

കേരളത്തിൽ പുതിയ ഇടതു ജനാധിപത്യമുന്നണി മന്ത്രിസഭയിൽ 14 മന്ത്രിമാർ മതി എന്നു തീരുമാനിച്ചത് പരക്കെ സ്വാഗതം ചെയ്യപ്പെട്ട ഒരു കാര്യമാണ്. ഈ മന്ത്രിമാർ ഊരുചുറ്റൽ ചുരുക്കി ആപ്പീസിലിരുന്നു ഭരണകാര്യങ്ങൾ ശ്രദ്ധിക്കുകയാണെങ്കിൽ അവർക്കാർക്കും കൂടുതൽ വകുപ്പുകൾ കൈകാര്യം ചെയ്യേണ്ടിവരുന്നതിന്റെ ഭാരം ഒരിക്കലും അനുഭവപ്പെടാൻ പോകുന്നില്ല. 140 അംഗങ്ങളുള്ള കേരള നിയമസഭയിൽ 14 മന്ത്രിമാർ ആകെ മെമ്പർമാരുടെ പത്തുശതമാനമാണ്.

കേരളത്തിൽ മന്ത്രിമാരുടെ എണ്ണം 19-ൽ നിന്നു കുറവു ചെയ്യണമെന്നു മാർക്സിസ്റ്റു കമ്മ്യൂണിസ്റ്റു പാർട്ടിയുടെ പോളിറ്റ്ബ്യൂറോ ഉപദേശിച്ചതായിട്ടാണ് ഈ ലേഖകന് അറിയാൻ കഴിഞ്ഞത്. എന്നാൽ കേരളത്തിൽ എൽ. ഡി. എഫ് കമ്മിറ്റി കൂടി മന്ത്രിമാരുടെ എണ്ണം 14 മതി എന്നു നിശ്ചയിച്ചതിന്റെ തൊട്ടടുത്ത ദിവസം മാർക്സിസ്റ്റ് കമ്മ്യൂണിസ്റ്റു പാർട്ടിയുടെ നേതൃത്വത്തിലുള്ള ഇടതുമുന്നണി ഭരിക്കുന്ന പശ്ചിമബംഗാളിൽ 45 അംഗങ്ങളുള്ള ഒരു വലിയ മന്ത്രിസഭ അധികാരമേറ്റതു പലരേയും അദ്ഭുതപ്പെടുത്തി. ഇടതുമുന്നണിയുടെ നിയമസഭയിലെ അംഗസംഖ്യ കഴിഞ്ഞ തവണത്തെക്കാൾ കുറഞ്ഞ ഒരു സാഹചര്യത്തിൽ മന്ത്രിമാരുടെ എണ്ണം ബംഗാളിൽ ഇങ്ങനെ വർദ്ധിപ്പിച്ചതിന്റെ യുക്തി എന്താണെന്നു മനസ്സിലാവുന്നില്ല.

ഇക്കാര്യത്തിൽ രാജ്യത്തിനു മാതൃകയാവേണ്ടത് കേരളമാണ്; ബംഗാളല്ല.





പി. വിശ്വംഭരൻ

# തെക്കിന്റെ ഊഴം

ഇന്ത്യൻ ജനാധിപത്യത്തിന്റെ ചരിത്രഗതിയിൽനിന്ന് ഒരുപാടു വ്യതിയാനങ്ങൾ ഉൾക്കൊള്ളുന്നതാണ്. പതിനൊന്നാം ലോക്സഭയും ദേവഗൗഡ മന്ത്രിസഭയും. ഒരു കക്ഷിക്കും ഭൂരിപക്ഷമോ ഭൂരിപക്ഷത്തിനടുത്ത അംഗസംഖ്യയോ ഇല്ലാത്ത ലോക്സഭയും പതിമൂന്നു ദിവസത്തെ അദ്ഭുതമായ ഒരു പ്രധാനമന്ത്രിയും മന്ത്രിസഭയുമൊക്കെ പുതുമകളാണ്. എന്നാൽ മറ്റൊരു വിപ്ളവകരമായ പരിവർത്തനം സാഹചര്യങ്ങളുടെ സമ്മർദ്ദം മൂലം ദേവഗൗഡ മന്ത്രിസഭയുടെ ഘടനയിൽ വന്നുചേർന്നിരിക്കുന്നു. ഭരണവർഗ്ഗമായും ഭരണവർഗ്ഗത്തിനും മേലേ സ്ഥാനം നേടിയ ദേവവർഗ്ഗമായും സഹസ്രാബ്ദങ്ങളായി ഇന്ത്യയുടെ ഭരണചക്രം തിരിച്ചിരുന്ന രണ്ടു വിഭാഗങ്ങൾക്ക് ഈ മന്ത്രിസഭയിൽ പ്രാതിനിധ്യമില്ലെന്നതാണ് ഈ പരിവർത്തനം. അതായത് ക്ഷത്രിയർക്കും ബ്രാഹ്മണർക്കും കേന്ദ്ര മന്ത്രിസഭയിൽ പങ്കാളിത്തമില്ല. പുരാതനകാലത്തെ അവഗണിക്കാം, എന്നാൽ ഇന്നത്തെ രീതിയിൽ ജനാധിപത്യ പ്രക്രിയയ്ക്ക് തുടക്കം കുറിച്ച 1937-ലെ തിരഞ്ഞെടുപ്പിൽ ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിന് ഭൂരിപക്ഷം ലഭിച്ച ഏഴു ബ്രിട്ടീഷ് ഇന്ത്യൻ പ്രവിശ്യകളിലും കോൺഗ്രസ്സ് മന്ത്രിസഭകൾ രൂപീകരിച്ചപ്പോൾ അവയിലെ പ്രധാനമന്ത്രിമാർ ഏഴും ബ്രാഹ്മണരായിരുന്നു. (അന്ന് പ്രവിശ്യാ മന്ത്രിസഭാതലവന്മാരെ പ്രധാനമന്ത്രി എന്നാണു വിളിച്ചിരുന്നത്.)

**ഇന്ത്യയിലെ ഭരണ യന്ത്രത്തിന്റെ ചുക്കാൻ ഹിന്ദി ഹൃദയഭൂമിയിൽനിന്ന് മാറ്റി ദക്ഷിണേന്ത്യയിൽ പ്രതിഷ്ഠിക്കപ്പെട്ടു എന്നതാണ് ദേവഗൗഡ മന്ത്രിസഭയുടെ സവിശേഷത. ഇതു തികച്ചും വിപ്ളവകരമായ പരിവർത്തനം തന്നെയാണ്.**

പിന്നീട് ഇന്ത്യ സ്വതന്ത്രയായി. സ്വതന്ത്ര ഇന്ത്യയുടെ പ്രധാനമന്ത്രിമാർ, ജവഹർലാൽ നെഹ്റു മുതൽ നരസിംഹറാവുവരെ മേൽ വിവരിച്ച വരേണ്യ വർഗ്ഗത്തിൽപ്പെട്ടവരായിരുന്നല്ലോ. ആ അവസ്ഥയിൽ നിന്ന് ഒരു ബ്രാഹ്മണനോ ക്ഷത്രിയനോ ഇല്ലാത്ത കേന്ദ്രമന്ത്രിസഭ എന്ന നിലയിലേക്കുള്ള പരിവർത്തനം ഇന്ത്യൻ സോഷ്യലിസ്റ്റുകളും മറ്റ് സാമൂഹ്യ പരിഷ്കർത്താക്കളും എന്നോ സങ്കല്പിച്ച സാമൂഹ്യനീതിയുടെ ഫലപ്രാപ്തിയാണ്. ഈ നീതിക്കു വേണ്ടി പോരാടിയ ശ്രീ.നാരായണഗുരു മുതൽ ഡോ. റാംമനോഹർ ലോഹ്യവരെയുള്ള ദാർശനികരെയും സാമൂഹ്യ വിപ്ളവകാരികളെയും ഈയവസരത്തിൽ കൃതജ്ഞതയോടെ സ്മരിക്കാം. മഹാത്മാ ഫൂലേ. ഇ.വി. രാമസ്വാമി നായിക്കർ. ഡോ. അംബേദ്കർ. അയ്യൻകാളി എന്നിങ്ങനെ പലരും ഈ പട്ടികയിൽ ഉൾപ്പെടുന്നു.

മധ്യകാല ഇന്ത്യയുടെ സാമൂഹ്യ ഘടന ചാതുർവർണ്ണ്യത്തിലധിഷ്ഠിതമായിരുന്നല്ലോ. ചോദ്യം ചെയ്യപ്പെടാത്ത അധികാരാവകാശങ്ങൾ സ്വായത്തമാക്കിയ ബ്രാഹ്മണർ ഭൂദേവന്മാരായി വാഴ്ത്തപ്പെട്ടു. അവരുടെ നിർദ്ദേശപ്രകാരം ഭരണം നടത്താൻ ക്ഷത്രിയരും ഉണ്ടായിരുന്നു. മറ്റെല്ലാ വിഭാഗവും ഭരണരംഗത്തുനിന്ന് പുറംതള്ളപ്പെട്ടു. പിന്നീട് മുഗളന്മാരും ബ്രിട്ടീഷുകാരും മറ്റു വിദേശ ആക്രമണകാരികളും ഇന്ത്യയിൽ ഭരണം സ്ഥാപിച്ചപ്പോഴും അവരോടൊട്ടിനിന്ന് ഇക്കൂട്ടർ തങ്ങളുടെ നിലപാടുതറ സംരക്ഷിച്ചുപോന്നു.

സ്വാതന്ത്ര്യസമരത്തിന്റെ ആദ്യഘട്ടവും സവർണ്ണമേധാവിത്വത്തിന്റെ കാലഘട്ടമായി കടന്നുപോയി. അനന്തരം ഗാന്ധിജിയുടെ രംഗപ്രവേശമായി. അബ്രാഹ്മണ സന്ന്യാസിയായ വിവേകാനന്ദനെപ്പോലെ ജന്മംകൊണ്ട് ഒരു വൈശ്യനായ ഗാന്ധിജി അക്ഷരാർത്ഥത്തിൽത്തന്നെ ഇന്ത്യൻ ജനമനസ്സിനെ ഇളക്കിമറിക്കുകയായിരുന്നു. എങ്കിലും കോൺഗ്രസ്സിന്റെ നേതൃത്വം പ്രായേണ സവർണ്ണരിൽത്തന്നെ കേന്ദ്രീകരിച്ചു. 1937-ലെ പ്രവിശ്യാ മന്ത്രിസഭകളുടെ ബ്രാഹ്മണാധിപത്യത്തെപ്പറ്റി നേരത്തെ പറഞ്ഞുവല്ലോ. ഇതിൽ ചിലേടത്ത് ആസ്ഥാനത്തിന് ഏറെ യോഗ്യർ അവർ തന്നെയായിരുന്നു. ഉദാഹരണമായി മദ്രാസ് പ്രവിശ്യയിൽ അന്നത്തെ നിലയ്ക്ക് സി.രാജഗോപാലാചരിക്കു പകരം പ്രധാനമന്ത്രിയാകാൻ യോഗ്യരായി ആരുംതന്നെ ഉണ്ടായിരുന്നില്ല. യു.പി.യിൽ ഗോവിന്ദബല്ലഭ പന്തിന്റെ നേതൃത്വവും വിവാദമില്ലാത്തതായിരുന്നു. എന്നാൽ സെൻട്രൽ പ്രൊവിൻസിലെയും ബോംബെയിലെയും നേതൃത്വം വിവാദാസ്പദമായിരുന്നു. ബോംബെയിലെ പ്രധാന മന്ത്രിസ്ഥാനത്തേക്ക് സർവ്വഥാ യോഗ്യനായിരുന്ന കോൺഗ്രസ്സ് നേതാവ്, കെ. എഫ്. നരിമാനായിരുന്നു. വീരനരിമാനെന്നു പ്രഖ്യാതനായ അദ്ദേഹത്തിന്റെ ഏക അയോഗ്യത ഒരു പാഴ്സിയായി ജനിച്ചുപോയി എന്നതായിരുന്നു. സർദാർ പട്ടേലിന്റെ ഉരുക്കുമുഷ്ടികൾ അവിടേക്കു നീളുകയും നരിമാന്റെ സ്ഥാനത്ത് ബി.ജി.ഖേർ പ്രധാനമന്ത്രിയായി അവരോധിക്കപ്പെടുകയും ചെയ്തു.

ഈ പശ്ചാത്തലത്തിലാണ് ഇന്ത്യയിലെ സോഷ്യലിസ്റ്റുകളുടെ പ്രസക്തി വർദ്ധിക്കുന്നത്. സാമൂഹ്യാസമത്വങ്ങൾ പ്രത്യേകിച്ച് ജാതിജന്യമായ അസമത്വങ്ങൾ അവസാനിപ്പിക്കേണ്ടത് ഇന്ത്യയുടെ സർവതോന്മുഖമായ വികാസത്തിനും പുരോഗതിക്കും അത്യന്താപേക്ഷിതമാണെന്ന് സോഷ്യലിസ്റ്റുകൾ വിശ്വസിക്കുകയും പ്രചരിപ്പിക്കുകയും ചെയ്തു. അതിന് നേതൃത്വം കൊടുത്തത് റാംമനോഹർ ലോഹ്യയായിരുന്നു. പിന്നോക്കവിഭാഗങ്ങൾക്ക് പ്രത്യേക പരിഗണന (Preferential treatment) എന്ന സിദ്ധാന്തവുമായി അദ്ദേഹം മുന്നോട്ടുവന്നു. ഇന്നലെവരെ സർവ്വാധികാരവും കൈയാളിവന്ന സവർണ്ണർക്കു തുല്യമായ അവസരങ്ങൾ അധികാരത്തിന്റെ അയൽപക്കത്തുനിന്നുപോലും സഹസ്രാബ്ദങ്ങളായി അകറ്റിനിറുത്തപ്പെട്ടിരുന്ന ജനവിഭാഗങ്ങൾക്ക് നല്കിയിരിക്കുന്നു എന്ന് ഒരു സുപ്രഭാതത്തിൽ പ്രഖ്യാപിക്കുന്നതുകൊണ്ട് പ്രയോജനമില്ലെന്ന് അദ്ദേഹം സമർത്ഥിച്ചു. സവർണ്ണ-അവർണ്ണ വിഭാഗങ്ങൾക്കു തുല്യമായ അവസരമാണു നല്കുന്നതെങ്കിൽ അതു മിക്കവാറും സവർണ്ണർ കൈയടക്കുമെന്ന് അദ്ദേഹം ദീർഘദർശനം ചെയ്തു. അങ്ങനെ അൻപതുകളിൽ ലോഹ്യ നിർദ്ദേശിച്ച 'പ്രിഫറൻഷ്യൽ ട്രീറ്റ്മെന്റ്' സിദ്ധാന്തത്തിലെ പ്രധാന ഘടകമായ സംവരണത്തിന്റെ മാനദണ്ഡങ്ങളാണ് 1979-ൽ മണ്ഡൽ കമ്മീഷൻ അക്കമിട്ടു നിരത്തി അതിന്റെ റിപ്പോർട്ടിൽ ഉൾക്കൊള്ളിച്ചത്. പത്തു വർഷങ്ങൾക്കു ശേഷം ആ റിപ്പോർട്ടിലെ സർക്കാർ സർവ്വീസിലേക്കുള്ള സംവരണ നിർദ്ദേശം വി.പി.സിംഗ് നടപ്പിൽ വരുത്തി. ഭരണനേതൃത്വത്തിലും രാഷ്ട്രീയ കക്ഷി നേതൃത്വത്തിലും പിന്നോക്കവിഭാഗങ്ങൾക്ക് പ്രത്യേക പരിഗണന എന്ന തത്ത്വം പ്രായോഗികമാക്കണമെന്ന് അദ്ദേഹം തുടർന്നു വാദിച്ചുകൊണ്ടിരുന്നു. അങ്ങനെ ലോഹ്യയിൽനിന്ന് മണ്ഡലും മണ്ഡലിൽനിന്ന് വി.പി. സിംഗും സ്വീകരിച്ച സാമൂഹ്യനീതിക്കു വേണ്ടിയുള്ള

(ശേഷം 65-ാം പേജിൽ)



സി.രാജഗോപാലൻ

# നിളയുടെ ഗ്രീഷ്മപഥങ്ങളിലൂടെ

**കേരളത്തിന്റെ ലാവണ്യമായ ഭാരതപ്പുഴ ഒരു ഓർമ്മയായി അവശേഷിക്കുന്ന കാലം വരുമോ? തലമുറകളെ വേട്ടയാടുന്ന ഈ ചോദ്യമാണ് പരിസ്ഥിതി പ്രവർത്തകർ ചോദിക്കുന്നത്.**

ചൂഷണത്തിലധിഷ്ഠിതമായ സാമ്പത്തിക ശാസ്ത്രത്തിന്റെയും ചൂഷണത്തിനു ശക്തിപകരുന്ന യന്ത്ര സംസ്കാരത്തിന്റെയും ഒരു നൂറ്റാണ്ട് അവസാനിച്ചുകൊണ്ടിരിക്കുമ്പോൾ ഈ ഭൂമിയിൽ എക്കാലത്തും ജീവന്റെയും സംസ്കൃതിയുടെയും വിളനിലമായിരുന്ന മഹാനദീതടങ്ങളിലെങ്ങും ആത്യന്തിക വിനാശത്തിന്റെ കരുവാളിപ്പുകൾ അതിവേഗം പടരുന്നതാണ് നാം കാണുന്നത്.

ഈ ദുരന്ത പ്രതിഭാസത്തിന്റെ പ്രതീകമാണ് നമ്മുടെ കൺമുന്നിലെ ഭാരതപ്പുഴ. ഈ നദിയുടെ തീരങ്ങൾ അധികമധികം അശാന്തമായി വരികയാണ്. ഒറ്റപ്പെട്ട ഉൽക്കണ്ഠകളും രോഷങ്ങളും സംഘടിത പ്രതിരോധത്തിന്റെയും പ്രക്ഷോഭത്തിന്റെയും രൂപമാർജ്ജിക്കുകയാണ്. നിലനില്പ് അപകടത്തിലാവുമ്പോഴെങ്കിലും ജൈവചേതന ഉണരാതെ വയ്യല്ലോ.





*മരിക്കുന്ന ഒരു മഹാസംസ്കൃതിയുടെ സ്പന്ദങ്ങളറിഞ്ഞുകൊണ്ട് ഒരു യാത്ര*

ഈ പശ്ചാത്തലത്തിലാണ് പാലക്കാട് ജില്ലയിലെ കേരള ശാസ്ത്രസാഹിത്യ പരിഷത്ത് നെഹ്റു യുവക് കേന്ദ്ര, ഭാരതപ്പുഴ സംരക്ഷണ സമിതി, ജില്ലാ സാക്ഷരതാ സമിതി, പര്യാവരൺ വാഹിനി, പറളി പരിസ്ഥിതി സംരക്ഷണ സമിതി തുടങ്ങിയ സംഘടനകൾ-സംയുക്തമായി 'നിളയെ തേടി' ഭാരതപ്പുഴ സംരക്ഷണ കാൽനട പ്രചാരണജാഥ സംഘടിപ്പിച്ചത്.

മേയ് 19 -ാം തീയതി പറളിയിൽ നിന്നാരംഭിച്ച യാത്ര പാലക്കാട്, തൃശ്ശൂർ, മലപ്പുറം ജില്ലകളിൽ നദീതീരത്തുകൂടെ സഞ്ചരിച്ച് നിരവധി കേന്ദ്രങ്ങളിൽ ബോധവൽക്കരണ യജ്ഞം നടത്തി ആറു രാപ്പകലുകൾ പിന്നിട്ട് മേയ് 24-ാം തീയതി വൈകിട്ട് തവനൂരിൽ കേളപ്പജി കാർഷിക എഞ്ചിനീയറിംഗ് കോളേജിൽ പരിസ്ഥിതി സെമിനാറോടെ സമാപിച്ചു.

ജില്ലാ വയോജന വിദ്യാഭ്യാസ ഓഫീസറും ഒരു മാതൃകാ ജൈവ കൃഷിക്കാരനുമായ ശ്രീ. കെ.ബഷീർ, നെഹ്റു യുവക് കേന്ദ്ര ജില്ലാ കോ ഓർഡിനേറ്റർ ഡോ.രാധാകൃഷ്ണൻനായർ, ശാസ്ത്ര സാഹിത്യ പരിഷത്ത് ജില്ലാ പ്രസിഡന്റും അഭയം ഡയറക്ടറുമായ ശ്രീ.പി.കൃഷ്ണൻ എന്നിവർ സമർപ്പിത ചേതസ്സുകളായി ജാഥയുടെ അമരത്ത് മുഴുവൻ സമയവും ഉണ്ടായിരുന്നു. ഇരുപത്തഞ്ചു സ്ഥിരാംഗങ്ങൾക്കു പുറമേ ഒരോ കേന്ദ്രത്തിൽനിന്നും അയൽകേന്ദ്രത്തിലേക്ക് നിരവധി ദേശവാസികൾ ജാഥയെ അനുഗമിക്കുകയുണ്ടായി.

"നാടിൻ സുകൃതക്ഷയമെന്നതുപോൽ
പുഴവറ്റുന്നതു കണ്ടില്ലേ.
നാളേക്കുള്ളൊരു ദു:ശകുനംപോൽ
പുഴ വറ്റുന്നതു കണ്ടില്ലേ.
ഭാരതപ്പുഴ വറ്റിവരണ്ടാൽ
കേരളക്കര മരുഭൂമി."

നിളയുടെ ഗ്രീഷ്മ പഥങ്ങളിൽ മൃഗതൃഷ്ണകൾക്കൊപ്പം പ്രകമ്പനം കൊണ്ട ഈ ഉണർത്തുപാട്ട് നദീതടവാസികളിൽ, തങ്ങൾ ശാന്തരായിരിക്കുന്നത് കത്തുന്ന പുരയ്ക്കകത്താണ് എന്ന ബോധം ഉളവാക്കാൻ പര്യാപ്തമായിരുന്നു എന്ന് ജാഥയ്ക്കു ലഭിച്ച പ്രതികരണങ്ങളിൽ നിന്നു വ്യക്തമായി.

ജാഥ പറളിയിൽ നിന്നാരംഭിക്കുന്നതിന് വിശേഷിച്ചൊരു സാംഗത്യമുണ്ട്. പാരിസ്ഥിതികമായി ഏറെ ഉണർന്നുകഴിഞ്ഞ ഒരു പ്രദേശമാണിവിടം. പരിധിവിട്ട ചൂഷണഫലമായി ഒരു കങ്കാളത്തിന്റെ പ്രതീതിയുണർത്തുന്ന ഭാരതപ്പുഴ എന്ന നിത്യ കാഴ്ചയും കാഴ്ചയ്ക്കു പിന്നിലെ ദുരന്താനുഭവങ്ങളുമാണ് ഈ അവബോധത്തിനാധാരം. ഒരുകാലത്ത് വസന്തത്തിന്റെ ഇടിമുഴക്കത്തിനു കാതോർത്ത മാണിക്കൻ നായരും സ്വാതന്ത്ര്യസമര സേനാനിയായിരുന്ന കെ.സി.കെ.രാജയും കാലത്തിനൊപ്പം വളർന്ന ചിന്തയുടെ തളിരുകളായി ഇളംമുറ പരിസ്ഥിതി പ്രവർത്തകർക്കു തണലേകാനുണ്ടിവിടെ.

ജാഥയ്ക്കു പ്രാരംഭമായി പറളി ഹൈസ്ക്കൂളിൽ പരിസ്ഥിതി സെമിനാർ നടന്നു. നെഹ്റു യുവക് കേന്ദ്ര ജില്ലാ കോ ഓർഡിനേറ്റർ ആദ്ധ്യക്ഷ്യം വഹിച്ച സെമിനാറിൽ. ഭാരതപ്പുഴ നേരിടുന്ന പാരിസ്ഥിതികാഘാതങ്ങളും പരിഹാരങ്ങളും സംബന്ധിച്ച് സെൻട്രൽ വാട്ടർ കമ്മീഷൻ മുൻ അംഗം ശ്രീ. കെ.മാധവൻ, പ്രമുഖ പരിസ്ഥിതി പ്രവർത്തകൻ ശ്രീ. എസ്. പ്രഭാകരൻ നായർ, ഭാരതപ്പുഴ സംരക്ഷണ സമിതി കൺവീനർ ശ്രീ. ഇന്ത്യനൂർ ഗോപി. ശാസ്ത്രസാഹിത്യ പരിഷത്ത് പാലക്കാട് ജില്ലാ പരിസ്ഥിതി വിഭാഗം കൺവീനർ ശ്രീ.സി.രാജഗോപാലൻ എന്നിവർ പ്രബന്ധങ്ങൾ അവതരിപ്പിച്ചു.

വൈകിട്ട് ജാഥയുടെ പുറപ്പാടിന് അനുബന്ധമായി ചേർന്ന പൊതുയോഗം പ്രമുഖ സാഹിത്യകാരൻ വൈശാഖൻ ഉദ്ഘാടനം ചെയ്തു. മനസ്സിന് സൗന്ദര്യബോധം നഷ്ടപ്പെടുമ്പോഴാണ് മരുഭൂമികൾ ഉണ്ടാവുന്നതെന്നും വരണ്ട നദി സാംസ്കാരിക നിരക്ഷരതയുടെ ചിഹ്നമാണെന്നും അദ്ദേഹം അഭിപ്രായപ്പെട്ടു. പ്രകൃതി പുരുഷബന്ധം അങ്ങേയറ്റം ചൂഷണാത്മകമായിരിക്കുന്നു. കുടിവെള്ളത്തിനു ദാഹിക്കുന്ന ഗ്രാമങ്ങളിലേക്ക് ടെലിഫോൺ വയറുകൾ നീളുന്ന വികലമായ വികസനമാണ് നമ്മുടേത്. അദ്ദേഹം തുടർന്നുപറഞ്ഞു. പ്രശസ്ത കഥാകൃത്ത് ശ്രീ. മുണ്ടൂർ കൃഷ്ണൻകുട്ടി ചടങ്ങിൽ ആദ്ധ്യക്ഷ്യം വഹിച്ചു. പറളി നിവാസികളുടെയും ജാഥാംഗങ്ങളുടെയും സാന്നിദ്ധ്യത്തിൽ ഹൈസ്ക്കൂൾ മുറ്റത്ത് വൃക്ഷത്തൈകൾ നട്ടുപിടിപ്പിച്ചുകൊണ്ടാണ് ജാഥ പ്രയാണമാരംഭിച്ചത്.





*കോട്ടായി ഗ്രാമത്തിലെ പുഴ- മണൽവാരിയെടുക്കാൻ നീങ്ങുന്ന കാളവണ്ടികളും, പുഴയിൽ എരിയുന്ന ഇഷ്ടികച്ചൂളകളും*

> നദിയുടെ സംരക്ഷണത്തിനും പുനരുജ്ജീവനത്തിനും പരിസ്ഥിതി സന്നദ്ധ സംഘടനകൾക്കു മുൻകൈയുള്ള ഒരു "ഭാരതപ്പുഴ നദീതട അതോറിറ്റി" രൂപവൽക്കരിക്കണമെന്ന ആവശ്യമാണ് ജാഥയിൽ പങ്കെടുത്ത സംഘടനകളും വ്യക്തികളും ഏകകണ്ഠമായി മുന്നോട്ടുവയ്ക്കുന്ന ഒരാവശ്യം.

19-ാം തീയതി കോട്ടായിയിൽ ക്യാമ്പുചെയ്ത ജാഥ 20-ാം തീയതി നിരവധി സ്ഥലങ്ങളിലെ സ്വീകരണ പൊതുയോഗങ്ങൾക്കുശേഷം വൈകിട്ട് കുത്താമ്പുള്ളിയിലെത്തി. ആരോരുമറിയാതിരുന്ന ഈ പുഴയോരഗ്രാമം കഴിഞ്ഞ തിരഞ്ഞെടുപ്പുകാലത്ത് മാധ്യമങ്ങളുടെ ശിരോമധ്യത്തിൽ വർദ്ധിത പ്രാധാന്യത്തോടെ മിന്നിത്തെളിഞ്ഞതുമുതൽ പേർപെറ്റതായി. പുഴ എന്താണെന്നും പുഴയ്ക്ക് എന്താണു സംഭവിച്ചുകൊണ്ടിരിക്കുന്നതെന്നും അതിനുത്തരവാദികളാരൊക്കെ എന്നും ഈ ഗ്രാമവാസികൾ തിരിച്ചറിഞ്ഞപ്പോൾ ഒരു പരിസ്ഥിതി പ്രശ്നം രാഷ്ട്രീയവൽക്കരിക്കപ്പെടുകയായിരുന്നു. അതിന്റെ പാരമ്യത്തിലാണ് 1996-ലെ പൊതു തിരഞ്ഞെടുപ്പിൽ ഇന്നാട്ടുകാർ ജനാധിപത്യത്തിന്റെ മൂന്നാംകണ്ണു തുറന്നത്!

അതിരൂക്ഷമായ മണലെടുപ്പുമൂലം കുടിവെള്ളം നഷ്ടമാവുന്നതുകണ്ട് തിരുവില്വാമല പഞ്ചായത്തിലെ അഞ്ച്, പത്ത് വാർഡുകൾ ഉൾപ്പെടുന്ന ഈ പ്രദേശത്തുകാർ മണൽ ലേലം ചെയ്യുന്നതിനെതിരേ ഗ്രാമസഭയിൽ തീരുമാനമെടുത്തു. പക്ഷേ മറ്റു വാർഡുകളിലൊന്നും ഇങ്ങനെ ഒരു തീരുമാനമുണ്ടാകാഞ്ഞതിനെത്തുടർന്ന് പഞ്ചായത്ത് മണൽ ലേലത്തിനു തുനിയുകയും തുടർന്നുണ്ടായ പ്രതിഷേധങ്ങൾ വോട്ടു ബഹിഷ്കരണത്തിൽ കലാശിക്കുകയുമായിരുന്നു എന്ന് അറിയുന്നു.

അഞ്ചാം വാർഡിൽ ഒരൊറ്റയാളും വോട്ടു ചെയ്യാതിരുന്നപ്പോൾ പത്താം വാർഡിൽ നാട്ടുകൂട്ടത്തിന്റെ 'വിപ്പ്' ലംഘിച്ച് വോട്ടു രേഖപ്പെടുത്തിയ 24 പേരെ വിളിച്ചുവരുത്തി വിചാരണ ചെയ്യുകയും അവർ മാപ്പു പറയുകയും ചെയ്തുവെന്ന്!

ജീവന്റെ നിലനില്പിന് ആധാരമായ പരിസ്ഥിതി പലപ്പോഴും പ്രയോഗിക രാഷ്ട്രീയ രംഗത്ത് അവഗണിക്കപ്പെടുന്നതായാണ് ഇന്നു കാണുന്നതെങ്കിലും ഒരുവേള പരിസ്ഥിതി പ്രശ്നം രാഷ്ട്രീയവൽക്കരിക്കപ്പെടുകയാണെങ്കിൽ എന്തൊക്കെ സംഭവിക്കില്ല എന്നതിലേക്കൊരു കൈചൂണ്ടിയാണ് കുത്താമ്പുള്ളി ഗ്രാമം.

കാണാൻ കൊതിക്കുന്നവരെ കണ്ടതുപോലുള്ള ആഹ്ളാദാതിശയങ്ങളോടെയാണ് സമുദായ പ്രമുഖനായ അറുമുഖൻ ചെട്ട്യാരുടെ നേതൃത്വത്തിൽ കുത്താമ്പുള്ളി ഗ്രാമം ജാഥാംഗങ്ങളെ സ്വീകരിച്ചത്. അറുമുഖൻ ചെട്ട്യാരുടെ

ഉപദേശ നിർദ്ദേശങ്ങളോടെ നദിയുടെ നാശത്തിന്റെ പ്രത്യാഘാതങ്ങൾ സന്ദേശമായുള്ള ഒരു തെരുവുനാടകം ചിട്ടപ്പെടുത്തിയെടുക്കുക കൂടി ചെയ്ത് അർദ്ധരാത്രിക്കു ശേഷമാണ് ഗ്രാമീണർ ജാഥാംഗങ്ങളെ വിട്ടുപിരിഞ്ഞത്.

തൃശ്ശൂർ ജില്ലയിലൂടെ ജാഥ സഞ്ചരിച്ചുകൊണ്ടിരിക്കുന്നത് അറിയാനിടവന്ന യുവജന കാര്യമന്ത്രി ശ്രീ.കെ.രാധാകൃഷ്ണൻ ജാഥയെ പിന്തുടർന്ന് അടുത്ത സ്വീകരണസ്ഥലത്തു വരികയും ജാഥയ്ക്ക് ആശംസകളർപ്പിക്കുകയും ചെയ്ത സംഭവം അംഗങ്ങളിൽ ഏറെ ആവേശമുളവാക്കി.

21-ാം തീയതി കുത്താമ്പുള്ളിയിൽ നിന്നും പുറപ്പെട്ട് മീറ്റ്ന-ഒറ്റപ്പാലം-വെള്ളിയാട്-ത്രാങ്ങാലി-കാരയ്ക്കാട്-ഷൊർണ്ണൂർ വഴി ചെറുതുരുത്തിയിലെത്തി ക്യാമ്പു ചെയ്തു. 22-ാം തീയതി ആറങ്ങോട്ടുകര-തിരുമിറ്റക്കോടു വഴി പട്ടാമ്പിയിലും 23-ാം തീയതി വരണ്ടുകുറ്റിക്കടവ്-തൃത്താല-പട്ടിത്തറ-കൂടല്ലൂർ വഴി കുമ്പിടിയിലും ജാഥ എത്തിച്ചേർന്നു. 24-ാം തീയതി മലപ്പുറം ജില്ലയിലേക്കു പ്രവേശിച്ച ജാഥയ്ക്ക് കുറ്റിപ്പുറം തിരുനാവായ എന്നിവിടങ്ങളിൽ ജില്ലയിലെ പരിഷത്ത്, നെഹ്റു യുവക് കേന്ദ്ര പ്രവർത്തകരും നാട്ടുകാരും ജനപ്രതിനിധികളും ചേർന്ന് ഊഷ്മളമായ വരവേൽപ്പാണു നല്കിയത്.

പറളി മുതൽ തിരുനാവായ വരെയുള്ള വരവേല്പു കേന്ദ്രങ്ങളിൽ മിക്കയിടത്തും ത്രിതല പഞ്ചായത്ത് പ്രതിനിധികളുടെയും വിവിധ രാഷ്ട്രീയ നേതാക്കന്മാരുടെയും സാന്നിദ്ധ്യവും സഹകരണവും ഉണ്ടായിരുന്നു എന്നത് ഈ ജാഥയുടെ ലക്ഷ്യം രാഷ്ട്രീയ തലത്തിലും തിരിച്ചറിയപ്പെടുന്നു എന്നതിനു ദൃഷ്ടാന്തമായി.

തിരുനാവായിൽ ത്രിമൂർത്തികളുടെ മഹാമൗനങ്ങളിൽ മലയാളത്തിന്റെ പിതൃസ്മരണകൾ വിലയിപ്പിച്ചുകൊണ്ടൊഴുകുന്ന പുഴ മുറിച്ചുകടന്ന് ജാഥ സമാപന സ്ഥലമായ തവനൂരെത്തി. കേരള ഗാന്ധിയുടെ സ്മരണകൾ കൊണ്ട് ആർദ്രമായ തവനൂർ ഗ്രാമം ജാഥയെ വരവേൽക്കാൻ ഒരുങ്ങിയിരിക്കയായിരുന്നു.

പരിസ്ഥിതി സെമിനാറോടെയായിരുന്നു ജാഥയുടെ പരിസമാപ്തി. നെഹ്റു യുവക് കേന്ദ്ര കേരള കർണ്ണാടക റീജിയണൽ കോ ഓർഡിനേറ്റർ ശ്രീ. ഹംസ തയ്യിൽ ആദ്ധ്യക്ഷ്യം വഹിച്ച സെമിനാർ ശാസ്ത്ര സാഹിത്യ പരിഷത്ത് സ്ഥാപക പ്രസിഡന്റും പ്രമുഖ ശാസ്ത്രജ്ഞനുമായ ഡോ: എം. പി. പരമേശ്വരൻ ഉദ്ഘാടനം ചെയ്തു. എങ്ങും മൃതിയുടെ കാളിമ പകരുന്ന ഈ കാലഘട്ടത്തിൽ മനുഷ്യന്റെ അതിജീവനത്തിന്റെയും കൂട്ടായ്മയുടെയും നുറുങ്ങുവെട്ടങ്ങൾ എവിടൊക്കെ മിന്നിത്തെളിയുന്നുവോ അതൊക്കെ സസൂക്ഷ്മം നിരീക്ഷിക്കുന്ന എം.പി അതിജീവനത്തിന്റെ രണ്ടുദാഹരണങ്ങൾ എടുത്തുകാട്ടി ജാഥാംഗങ്ങളെയും മറ്റുള്ളവരെയും കർമ്മധീരരാക്കി.

ഹരിയാനയിൽ തീർത്തും വറ്റിവരണ്ടുപോയ ഒരു നദി പൂർണ്ണനാരായൺ മിശ്ര എന്ന പരിസ്ഥിതി പ്രവർത്തകന്റെയും കൂട്ടുകാരുടെയും പതിനഞ്ചു വർഷം നീണ്ട ഭഗീരഥ പ്രയത്നങ്ങളുടെ ഫലമായി പുനരുജ്ജീവിക്കപ്പെട്ടതാണ് ഒരു സംഭവം. നദീതടവാസികളെയാകെ ഉണർത്തി ഉള്ള വനങ്ങൾ സംരക്ഷിച്ചും ഉറവിടങ്ങളിൽ വനവൽക്കരണം നടത്തിയും മണ്ണും വെള്ളവും ഒലിച്ചുപോകാതെ നീർത്തടങ്ങൾ സംരക്ഷിച്ചും വറ്റിപ്പോയ നദിയുടെ ഉറവക്കണ്ണുകൾ തെളിച്ചെടുത്തുകൊണ്ടാണ് മിശ്രയും കൂട്ടരും ഈ അദ്ഭുതകൃത്യം സാധിച്ചത്.

മരുവത്ക്കരിക്കപ്പെട്ട് മരിച്ചുകൊണ്ടിരുന്ന മഹാരാഷ്ട്രയിലെ 'റാലേഗാവ്സിദ്ധി' എന്ന ഗ്രാമം അണ്ണാഹസാരെ എന്ന പരിസ്ഥിതി പ്രവർത്തകന്റെ നേതൃത്വത്തിൽ ഗ്രാമീണരൊന്നടങ്കം നടത്തിയ മണ്ണു ജല സംരക്ഷണ പ്രവർത്തനങ്ങൾമൂലം ഒരു ജലാർദ്ര ഹരിതഭൂമിയായി പുനർജന്മംകൊണ്ട സംഭവമാണ് മറ്റൊന്ന്. ഒരു മഴനിഴൽ പ്രദേശമായ 'റാലേഗാവ് സിദ്ധി'യിൽ പെയ്യുന്ന ഓരോ തുള്ളി മഴയും എങ്ങും ഒലിച്ചുപോവാതെ കുളങ്ങളും കിണറുകളും കുഴിച്ചും തടയണകളും അടിയണകളും പണിഞ്ഞും സംരക്ഷിച്ചുനിർത്തി തരിശുഭൂമിയെ ഒന്നാംതരം കൃഷിഭൂമിയാക്കി മാറ്റുകയായിരുന്നു ഗ്രാമീണർ. ഇതിന്റെ ഫലമായി ഗ്രാമത്തിന് ജീവൻ തിരികെ ലഭിച്ചു എന്നുമാത്രമല്ല ഗ്രാമീണരുടെ വരുമാനം നാലുലക്ഷത്തിൽ നിന്നും 41 ലക്ഷമായി വർദ്ധിക്കുകയും അതുവഴി ഗ്രാമത്തിൽനിന്ന് ദാരിദ്ര്യം തുടച്ചുനീക്കപ്പെടുകയും ചെയ്തു!

സർവ്വശ്രീ ടി. എൻ. എൻ. ഭട്ടതിരിപ്പാട്, ഇന്ത്യനൂർ ഗോപി, തവനൂർ കാർഷിക എഞ്ചിനീയറിംഗ് കോളേജ് ഡീൻ പ്രൊഫ.സി.പി.മൊഹമ്മദ്, ചരിത്രകാരനായ കമാൽപാഷ, പരിഷത്ത് സംസ്ഥാന കമ്മിറ്റി അംഗം പ്രൊഫ. ബി. എം. മുസ്തഫ തുടങ്ങിയവർ സെമിനാറിൽ സംസാരിച്ചു.

ജാഥാ ക്യാപ്റ്റൻ ബഷീർ മാസ്റ്റർ ജാഥാനുഭവങ്ങൾ വിശദീകരിച്ചു. മൂല്യങ്ങളെയെല്ലാം പിൻതള്ളി ലാഭാധിഷ്ഠിതമായി മാത്രം മുന്നേറുന്ന 'കോർപറേറ്റ് സംസ്കാരം നമ്മുടെ വായുവിലും വെള്ളത്തിലും മണ്ണിലും വിഷം കലർത്തുകയാണ്. ഇങ്ങനെ പോയാൽ മുലപ്പാൽ സംരക്ഷിക്കുന്നതിനും നമ്മൾ ജാഥയും പ്രക്ഷോഭവും നടത്തേണ്ടി വരും. മാഷ് ഓർമ്മിപ്പിച്ചു.

നദിയുടെ സംരക്ഷണത്തിനും പുനരുജ്ജീവനത്തിനും പരിസ്ഥിതി സന്നദ്ധ സംഘടനകൾക്കു മുൻകൈയുള്ള ഒരു "ഭാരതപ്പുഴ നദീതട അതോറിറ്റി" രൂപവൽക്കരിക്കണമെന്ന ആവശ്യമാണ് ജാഥയിൽ പങ്കെടുത്ത സംഘടനകളും വ്യക്തികളും ഏകകണ്ഠമായി മുന്നോട്ടുവയ്ക്കുന്ന ഒരാവശ്യം. നാഥനില്ലാത്ത ഇന്നത്തെ അവസ്ഥയാണ് പുഴയെ കൈയേറ്റം ചെയ്തു നശിപ്പിക്കുന്നത്. അതിനാൽ പുഴയ്ക്കൊരു നാഥനുണ്ടാവണം. അതിനായുള്ള പ്രക്ഷോഭ സമരങ്ങൾ തുടരുമെന്ന പ്രതിജ്ഞയോടെ ആറുനാൾ നീണ്ട ജാഥയ്ക്കും പരിസ്ഥിതി സെമിനാറിനും തിരശ്ശീല വീണു.





ഓംചേരി




(തു)റന്ന സ്ഥലം. തുടലിൽ ബന്ധിച്ച ഒരു നായയെ നടത്തിക്കൊണ്ട് ഒരു പൊലീസുകാരൻ വരുന്നു. കൂർത്തിമോന്തയും കുറുകിയ വാലുമുള്ള പൊലീസ് നായ. നായയുടെ തലയിൽ, മാസ്കിന്റെ ഭാഗമായിത്തന്നെ, ജഡ്ജിമാരുടെ വെളുത്ത വിഗ്ഗുപോലെ, ചെവിക്കു താഴെവരെ നീണ്ട രോമം. കാഴ്ച കാണാൻ വന്നവരിൽ ഒരാളെ പൊലീസുകാരൻ അടുത്തേക്കു വിളിക്കുന്നു)

പൊലീസ്: ഇവിടെ മോഷണം നടന്ന വീടേതാ?

വന്നയാൾ: എന്നതാ!

പൊലീസ്: തന്റെ പേരെന്താ?

വന്നയാൾ: അതിനു ഞാൻ കുറ്റോന്നം ചെയ്തില്ലല്ലോ.

പൊലീസ്: കുറ്റം ചെയ്തില്ലെങ്കിൽ പേരു പറയാൻ പാടില്ലെ? എന്താ പേര്?

വന്നയാൾ: (പറയണോ വേണ്ടയോ എന്ന് ഒരു നിമിഷം സംശയിച്ചിട്ട്) ഒന്നാമൻ.

പൊലീസ്: ഓ ഒന്നാമനാ? എടോ ഒന്നാമാ, ഇവിടെ മോഷണം നടന്ന വീടേതാ!

(ഒന്നാമൻ പൊട്ടിച്ചിരിക്കുന്നു. ചിരിച്ചു കൊണ്ട് രണ്ടുപേരെ കൈ കാണിച്ചു വിളിക്കുന്നു. അവർ അടുത്തുവന്ന്, ചിരിക്കാതെ, ചിരിക്കാരനെ നോക്കി നില്ക്കുമ്പോൾ)

പൊലീസ്: എന്താടോ ചിരിക്കുന്നത്?

ഒന്നാമൻ : (ചിരിയടക്കാൻ കഴിയാതെ വന്നവരോട്) ചോദിക്കണ കേട്ടില്ലെ. ഇവിടെ മോഷണം നടന്ന വീടേതാണെന്ന് (വന്നവരും ചേർന്ന് പൊട്ടിച്ചിരിക്കുന്നു. മൂന്നുപേരും നിറുത്താതെ ചിരിച്ചു തകർക്കുമ്പോൾ പട്ടി അവരെ നോക്കി ശക്തിയായി കുരയ്ക്കുന്നു. അടപ്പിട്ടടച്ചതു പോലെ ചിരി പെട്ടെന്നു നില്ക്കുന്നു.)

പൊലീസ്: വെറുതെ നിന്നു ചിരിച്ചാലുണ്ടല്ലോ. ഇദ്ദേഹത്തെ അറിയില്ല. ഒരു കടിക്ക് ലിവറു വലിച്ചെടുക്കും. ഇനി പറ. ഏതു വീട്ടിലാ കള്ളൻ കേറിയത്?

( മൂന്നുപേരും ഒരുമിച്ചു ചിരിക്കുന്നു.)കുരയ്ക്കാൻ അഭ്യർത്ഥിക്കുന്ന വിധം പൊലീസുകാരൻ പട്ടിയെ നോക്കുന്നു. പട്ടി അതു ശ്രദ്ധിക്കാതെ മറുവശത്തേക്കു നോക്കിയിരിക്കുന്നു. ഒടുവിൽ ദേഷ്യത്തിൽ പൊലീസുകാരൻ തന്നെ കുരയ്ക്കുന്നു. ചിരി പെട്ടെന്നു നിലയ്ക്കുന്നു)

പൊലീസ്: ഇനീം ചിലച്ചാൽ പെരുമാറുന്നത് ഇദ്ദേഹമാണ്. പറഞ്ഞേക്കാം. ഓ. പറ. എന്തിനാ ചിരിച്ചത്?

ഒന്നാമൻ: സാറെന്താ ചോദിച്ചേ?

പൊലീസ്: നിന്റെ ചെവിക്കകത്തെന്താ സിമന്റിട്ടോ? ഇവിടെ കള്ളൻ കേറിയ വീടേതാണെന്ന്.

രണ്ടാമൻ: (ചിരിയടക്കി) ഇവിടെ എല്ലാ വീട്ടിലും കള്ളൻ കേറിയതാ. പിന്നെ എങ്ങനെ പറയാനാ കള്ളൻ കേറിയ വീടേതാണെന്ന്?

പൊലീസ്: ഇന്നലെ രാത്രി മോഷണം നടന്നതാ. ഇന്നു രാവിലെ പരാതിവന്നു. വീട്ടു നമ്പരെഴുതിയ കടലാസ്സു കാണാനില്ല.

ഒന്നാമൻ: അപ്പോ. നിക്കാൻ പഠിക്കാത്ത കള്ളന്മാരു കക്കാൻ വന്നാലേ പട്ടിജി കേസ്സു തെളിക്കൂ.

രണ്ടാമൻ : നായജി

ഒന്നാമൻ: ഓ നായൻ ജി കേസ്സു തെളിക്കും.

മൂന്നാമൻ: നമ്മളാരെങ്കിലും മോഷ്ടിക്കാൻ പോയാലേ നായജി കേസ്സു തെളിക്കൂ എന്ന് ചുരുക്കം.

രണ്ടാമൻ: ഒരു കാര്യം കൂടി ചെയ്താൽ തീർച്ച. തെളിക്കും. ഇന്നസമയത്ത് കക്കാൻ വരും. നായൻ ജി സ്ഥലത്തുണ്ടാകണം എന്ന് നേരത്തേ ഒന്നറിച്ചാൽ നായൻ ജി കേസ്സു പിടിച്ചതു തന്നെ.

മൂന്നാമൻ: ഓ. അതോ? അത് കഴിഞ്ഞയാഴ്ച സാറ് ഈ പട്ടിയേം കൊണ്ട് ഒരു വീട്ടിൽ പോയില്ലെ? ആ വീടിന്റെ....

പൊലീസ്: ഷീ പട്ടിയോ? നീ എന്തു വിളിച്ചെടാ?

മൂന്നാമൻ: പട്ടീന്.

ഒന്നാമൻ: പിന്നേന്നാ പൊലീസേന്നു വിളിക്കണാ?

പൊലീസ്: നായ്ജി. ബഹുമാനപ്പെട്ട നായയ്ക്ക് നായ്ജി. എസ്. ഐയുടെ റാങ്കാ ഇദ്ദേഹത്തിന്. മനസ്സിലായോ?

ഒന്നാമൻ: അപ്പോ. സാറു സലാം വയ്ക്കുവാ? ഒന്നു വച്ചേ സാറെ. കാണട്ടെ.

പൊലീസ്: ഷീ. കളിയാക്കുന്നോടാ. നിന്നെയെല്ലാം....

(അടിച്ചുകളയുമെന്ന മട്ടിൽ നോക്കുന്നു)

ഒന്നാമൻ: കളിയാക്കാൻ പറഞ്ഞതല്ല സാറേ. സാധാരണ പൊലീസുകാരില്ലേ. അവര് ഏമാനമ്മാരെ കാണുമ്പം ഒരു ചവിട്ടും ചവിട്ടി തെളിഞ്ഞുനിന്ന് വലിച്ചു വീശി സലാം വയ്ക്കുന്ന കാണാൻ നല്ല രസാ. ഈ പട്ടി....

രണ്ടാമൻ: പട്ടിയല്ലെടോ, നായജി.

ഒന്നാമൻ: ഓ നായൻ ജി. അവൻ ഐ. ജിയായതുകൊണ്ട്...

മൂന്നാമൻ: അവനോ! അദ്ദേഹമെന്ന് പറേടോ.

ഒന്നാമൻ: ഓ ആദ്യം. അദ്യത്തിനു സാറ് സലാം വയ്ക്കുവോന്ന്.

രണ്ടാമൻ: സലാമല്ലെടോ, സല്യൂട്ട്. (വലിച്ചു വീശി സല്യൂട്ടു വയ്ക്കുന്നു)

പൊലീസ്: ദേ, അതുമിതും പറഞ്ഞു സമയം കളയാതെ ചോദ്യത്തിനു മറുപടി പറ.

മൂന്നാമൻ: എല്ലാ വീടും കള്ളൻ കേറിയ വീടുകളായതുകൊണ്ട് കള്ളൻ കേറിയ വീടേത് എന്നു ചോദിച്ചാൽ ആ ചോദ്യത്തിനു കൃത്യമായി മറുപടി പറയാൻ വിഷമമാണ് എന്നാണല്ലോ നാം പറഞ്ഞുവച്ചത്.

പൊലീസ്: എടടേ, നിന്റെ പ്രസംഗമൊന്നും വേണ്ട.

ഒന്നാമൻ: അയ്യോ പ്രസംഗിച്ചതല്ല സാറെ. അയാളു പഞ്ചായത്തു തിരഞ്ഞെടുപ്പിനുനിന്നപ്പം തൊടങ്ങിയതാ വർത്തമാനത്തിന് ഈ മാറ്റം. തിരഞ്ഞെടുപ്പിൽ തോറ്റും പോയി വർത്തമാനമൊട്ട് മാറീമില്ല.

മൂന്നാമൻ: ഭാഷ ആശയാവിഷ്കരണത്തിന് അസമർത്ഥമാകുമ്പോഴാണല്ലോ ഇന്നു ഭാഷയിത്പൂർണ്ണം എന്ന്....

പൊലീസ്: മര്യാദയ്ക്ക് നിറുത്തില്ലെങ്കിലുണ്ടല്ലോ ഇടിച്ചു നിന്റെ നാക്കു ഞാനെറക്കും.

രണ്ടാമൻ : ഞാൻ പറയാം സാറേ. സാറ് ഈ നായൻജിയേം കൊണ്ട് ഇവിടെ മോഷണം നടന്ന എല്ലാ വീട്ടിലും വന്നിട്ടുണ്ട്. നായൻജി എവിടെ ചെല്ലുമ്പോഴും ആദ്യം വീട്ടുമുറ്റത്ത് ഒരു കടുവാകളി നടത്തും.

മൂന്നാമൻ : മുറ്റത്തല്ലാ. മുറ്റത്തായിരുന്നെങ്കിൽ എത്ര ഭേദം. സംഭവം നടന്ന മുറിയിലാണ് മെയ്യഭ്യാസം. നമ്മുടെ വീട്ടിൽ വന്നിട്ട് മുറിതോറും കയറിയിറങ്ങി കളരിപ്പയറ്റു നടത്തി ഒടുവിൽ നേരെ നിലവിളക്കിന്റെ മുന്നിൽ ചെന്നുനിന്നു കാലു പൊക്കി ഒരൊറ്റ പ്രയോഗം.

ഒന്നാമൻ: ങേ, ഒന്ന്! ഒന്നു പാസ്സാക്കിയോ?

മൂന്നാമൻ: ഓ. പാസ്സാക്കി. നിലവിളക്കിലേക്ക്. എന്നിട്ട് എസ്. ഐയേടെ മട്ടിൽ ഒരൊറ്റ നടത്തം.

രണ്ടാമൻ: സാറേ. എല്ലാ മോഷണം കഴിയുമ്പോഴും ഉണ്ടല്ലോ

നായൻ ജിയെക്കൊണ്ട് ഒരന്വേഷണം. എന്നിട്ടിതുവരെ ഒരൊറ്റ മോഷണമെങ്കിലും തെളിഞ്ഞതായിട്ട് കേട്ടിട്ടില്ലല്ലോ.

പൊലീസ്: അന്വേഷണോം തെളിവുമായിട്ടെന്താടോ ബന്ധം? താനെവിടുത്തുകാരനാ? ഒരു മോഷണം നടക്കുന്നു. ഇദ്ദേഹം അന്വേഷണത്തിനു വരുന്നു. സ്ഥലം പരിശോധന നടത്തുന്നു: മണം പിടിച്ചു നോക്കുന്നു. കള്ളന്റെ മണവും മോഷണം പോയ സാധനത്തിന്റെ മണവും മനസ്സിൽ പതിച്ചുവയ്ക്കുന്നു. ഇത്രയും കൊണ്ട് കേസ്സു തെളിയുമോ?

(മൂന്നുപേരും ഉത്തരമറിയാതെ പരസ്പരം നോക്കുന്നു)

പൊലീസ്: തെളിയില്ലാ. മനസ്സിൽ പതിഞ്ഞ മണമുള്ള കള്ളനെയോ തൊണ്ടിയെയോ കണ്ടുകിട്ടണ്ടേ?

രണ്ടാമൻ: സാറു പറഞ്ഞതാ ശരി. കക്കാൻ പഠിച്ച കള്ളന്മാര് നില്ക്കാനും പിച്ചിരിക്കും.

ഒന്നാമൻ: അപ്പോ, നിക്കാൻ പഠിക്കാത്ത കള്ളമ്മാരു കക്കാൻ വന്നാലേ പട്ടിജി കേസ്സു തെളീക്കൂ.

രണ്ടാമൻ : നായജി

ഒന്നാമൻ: ങാ നായൻ ജി കേസ്സു തെളീക്കും.

മൂന്നാമൻ: നമ്മളാരെങ്കിലും മോഷ്ടിക്കാൻ പോയാലേ നായജി കേസ്സു തെളിക്കൂ എന്ന് ചുരുക്കം.

രണ്ടാമൻ: ഒരു കാര്യം കൂടി ചെയ്താൽ തീർച്ച, തെളിക്കും. ഇന്നസമയത്ത് കക്കാൻ വരും, നായൻ ജി സ്ഥലത്തുണ്ടാകണം എന്ന് നേരത്തേ ഒന്നറീച്ചാൽ നായൻ ജി കേസ്സു പിടിച്ചതു തന്നെ.

(അതേവരെയുള്ള ഓരോരുത്തരെ മണത്തും ഭയപ്പെടുത്തിയും മെയ്യഭ്യാസം കാണിച്ചും നടന്ന നായ രണ്ടാമനെ നോക്കി ശക്തിയായി കുരയ്ക്കുന്നു. രണ്ടാമൻ ഭയന്ന് പിന്നോട്ടു മാറുന്നു.)

പൊലീസ്: ങേ, വല്ലതും പറഞ്ഞ് തടിമോശമാക്കണ്ട. ഭംഗിയായിട്ടു മനസ്സിലാകും. അദ്ദേഹത്തിന് ഏഴു ഭാഷകളറിയാം. ഇങ്ങോട്ടു വരുന്നതിനു മുൻപ് തമിഴ്നാട്ടിലായിരുന്നു.

ഒന്നാമൻ: മന്നിക്കണം. ഏതാവതു തപ്പു വന്താ....

മൂന്നാമൻ: ഈയ്യാളും കൂടെകൂടെ മദിരാശീൽ പൊകും. സിനിമയിലഭിനയിക്കാൻ.

പൊലീസ്: ഓ സിനിമാ നടനാ!

രണ്ടാമൻ: നടനാകാൻ പോയിപ്പോയി തമിഴ് പഠിച്ചു. സിനിമയിലൊട്ടു കേറാനും പറ്റീല്ല.

ഒന്നാമൻ: കേറും.

പൊലീസ്: കേറും കേറും, മരത്തേൽ! ആ വീടെവിടെയാണെന്നു പറേടോ.

മൂന്നാമൻ: അതാണ് പറഞ്ഞുവന്നത്. ഈ നാട്ടിൽ ഇന്നലെവരെ മോഷണം നടക്കാതിരുന്നതും ഇന്നലെ മോഷണം നടന്നതുമായ ആ വീട് ഇവിടുന്നു നേരെ തെക്കോട്ടു രണ്ടു ഫർലാങ് നടന്നിട്ട് കിഴക്കോട്ടു തിരിഞ്ഞാൽ കാണുന്ന രണ്ടാമത്തെ വീടാണ്. അവിടെ മേലധികാരിയിരുന്ന് സത്യാന്വേഷണപരീക്ഷണം നടത്തുന്നു.

പൊലീസ്: മലയാളത്തിൽ പറേടോ.

രണ്ടാമൻ: മേലധികാരിയിരുന്ന് വീട്ടുകാരെ ചോദ്യം ചെയ്ത് ചരിത്രമെഴുതുന്നു.

പൊലീസ്: നല്ല കാശുകാരടെ വീടാ!

ഒന്നാമൻ: കാശുകാരാ. പക്ഷേ ഞങ്ങളോളമില്ല.

പൊലീസ്: അപ്പോൾ നിങ്ങളെല്ലാം വലിയ പണക്കാരാ.

ഒന്നാമൻ : ഇതുകേട്ടാ? നമ്മളാരാണെന്ന് ഈ സാറിന് ഇനിം പിടികിട്ടിയിട്ടില്ല.

മൂന്നാമൻ : സാറിനറിഞ്ഞു കൂടെങ്കിലും നായൻ ജിക്കറിയും ഞങ്ങളെയെല്ലാം മണത്തുനോക്കി മനസ്സിലാക്കിയതല്ലേ!

രണ്ടാമൻ: നമ്മുടെ കാര്യമല്ലടോ അവരുടെ കാര്യമാ സാറിനറിയേണ്ടത്. നമ്മുടെ കാര്യമറിഞ്ഞേടത്തോളം പ്രയോജനമില്ലെന്ന് ബോധ്യമായിക്കാണും.

ഒന്നാമൻ: അവര്. ഞാൻ പറഞ്ഞില്ലേ സാറേ. ഞങ്ങളെക്കാളും മോശക്കാരാ. കെട്ടിയവളും കെട്ടിയവനും കൂലിപ്പണി ചെയ്തുജീവിക്കണവരാ. മകളെ കെട്ടിച്ചയക്കാൻ കൊറേ കാശും സ്വർണ്ണോം സൂക്ഷിച്ചുവച്ചിരുന്നു. അതാണടിച്ചോണ്ടു പോയെ.

രണ്ടാമൻ: ഒരു കാര്യമൊന്നു ചോദിക്കാനുണ്ട്.

പൊലീസ്: എന്നോടൊ?

രണ്ടാമൻ: അതെ. സാറെ എന്റെ വീട്ടിൽ മോഷണം നടന്നിട്ട് വർഷം രണ്ടായി. ബഹുമാനപ്പെട്ട നായൻ ജി വീട്ടിൽ വന്ന് മണപ്പിക്കൽ നടത്തി ബസ്സ് സ്റ്റോപ്പുവരെ ഓടിയതുമാണ്. എന്നിട്ട് ഒരു തെളിവും ഇതെവരെ ഉണ്ടായില്ല.

പൊലീസ്: ബസ് സ്റ്റോപ്പുവരെ ഓടിയതിന്റെ അർത്ഥമെന്താ?

രണ്ടാമൻ: എന്താ?

പൊലീസ്: കള്ളൻ നിങ്ങടെ വീട്ടിൽ നിന്നു സാധനങ്ങൾ മോഷ്ടിച്ചുവെന്നും ബസ്സ് സ്റ്റാന്റിൽ ചെന്നിട്ട് ബസ്സിലോ മറ്റു വാഹനങ്ങളിലോ കയറി സ്ഥലം വിട്ടു എന്നുമർത്ഥം.

ഒന്നാമൻ: കള്ളൻ ബസ്സിലോ ടാക്സീലോ കടന്നു കളഞ്ഞാൽ പിന്നെ നായജി എന്നാ ചെയ്യും?



സാറെ എന്റെ വീട്ടിൽ മണപ്പിച്ചിട്ട് നായൻ ജി ബസ് സ്റ്റാന്റിലേക്കോടില്ലല്ലോ.

മൂന്നാമൻ :തന്റെ വീട്ടിൽ കള്ളൻ ഹെലികോപ്റ്ററിലായിരിക്കും വന്നതും പോയതും. ചുമ്മാ മിണ്ടാണ്ടിരിയടോ. നിങ്ങടെ കേസ്സെല്ലാം കാലഹരണപ്പെട്ടടോ. സാറെ, എന്റെ വീട്ടിൽ കള്ളൻ കേറീട്ട് ആറുമാസമേ ആയുള്ളൂ. വല്ല രക്ഷേം ഉണ്ടോ. സാറേ?

പൊലീസ്: ഉണ്ടുണ്ട്. കാത്തിരുന്നോ. അന്വേഷിച്ച് കള്ളനെ കണ്ടുപിടിച്ച് മോഷണസാധനങ്ങളും കൊണ്ട് വീട്ടിൽ വന്ന് എല്ലാം എണ്ണി ബോധ്യപ്പെടുത്തി രസീതു വാങ്ങിക്കോളാം. എന്താ? സാധനങ്ങളും കൊണ്ടുവരുമ്പം വീട്ടിൽ തന്നെ ഉണ്ടായിരിക്കണം.

മൂന്നാമൻ: അല്ലാ. അതെന്താ അങ്ങിനെ പറഞ്ഞത്. ആ പറഞ്ഞതിലൊരു വയ്പു വച്ചിട്ടുണ്ടല്ലോ.

രണ്ടാമൻ: അതു മനസ്സിലായില്ലെ? മോഷണം തെളിച്ചോണ്ടു വരുമെന്നും കരുതി വെറുതെ വീട്ടിലിരുന്നാൽ അവിടെയിരിക്കുകേയുള്ളൂ. മനസ്സിലായോ?



പൊലീസ് : എടോ, തന്നെപ്പോലെ ബുദ്ധിയുള്ളവരുണ്ടായിട്ടും പിന്നെന്താടോ വേണ്ടതു പോലെ ചെയ്യാത്തത്?

രണ്ടാമൻ: ബുദ്ധില്ലാഞ്ഞിട്ടല്ലാ. നിവൃത്തില്ലാഞ്ഞിട്ടാ.

പൊലീസ്: എന്നാൽ നിവൃത്തിയുണ്ടാകുമ്പം വന്നാൽ മതി. ഞങ്ങളുപോട്ടെ. നിങ്ങൾ ആ ഡ്രൈവറോട് പറ അങ്ങോട്ടു വന്നേക്കാൻ. ഇദ്ദേഹത്തിന് ഒന്നിന്റെ ശങ്ക തീർക്കാൻ സമയമായി. അതാ ഇവിടെയിറങ്ങിയെ. അങ്ങോട്ടു നടക്കുന്നതിനിടെ അതങ്ങു തീർത്തേക്കട്ടെ.

മൂന്നാമൻ : അതാഭേദം. അല്ലെങ്കിൽ നമ്മുടെ വീട്ടിൽ ചെയ്തതുപോലെ പ്രയോഗിച്ചു കളയും.

(ഈ സമയത്തു നായ അവിടെയെല്ലാം മണപ്പിച്ചു നിന്നിട്ട് കാലുപൊക്കുന്നു. മൂന്നുപേരും നായുടെ മുന്നിൽ നിരന്നുനിന്ന് മറ സൃഷ്ടിച്ചുകൊണ്ട്)

മൂന്നാമൻ: " മോശം മോശം. എസ്. ഐ . റാങ്കിലുള്ള ആള് പരസ്യമായിങ്ങിനെ പൊതുസ്ഥലത്തുവച്ച് മലമൂത്ര വിസർജ്ജനം ചെയ്താൽ പൊതുജനം എന്തു വിചാരിക്കും."



(മൂന്നുപേരും ഒരു വശത്തേക്കു തലതിരിച്ചു നോക്കുമ്പോൾ നായ ജോലി തീർത്തിരിക്കുന്നു)

പൊലീസ്: എങ്കിൽ ഞങ്ങൾ നടന്നേക്കാം. അവിടെ ചെല്ലുന്നതിനിടയ്ക്ക് അടുത്തതും കൂടി വേണോങ്കിൽ തീർന്നോട്ടെ.

ഒന്നാമൻ: എങ്കിൽ ഞങ്ങള് വണ്ടീലങ്ങ് പോട്ടാ?

രണ്ടാമൻ: അഡ്വാൻസ് പാർട്ടിയായിട്ടു പോയേക്കാം.

മൂന്നാമൻ: മന്ത്രിമാരുടെ മുമ്പേ പോണപോലെ.

പൊലീസ്: എങ്കിൽ നിങ്ങള് വണ്ടിയങ്ങോട്ടു കൊണ്ടുപൊക്കോ.

(മൂന്നുപേരും നിവർന്നുനിന്ന് തനി പൊലീസ് സ്റ്റൈൽ സെല്ല്യൂട്ടടിക്കുന്നു. പൊലീസും നായയും പോയി.)

(മൂന്നുപേരും പ്രേക്ഷകരുടെ സമീപത്തേക്കു നീങ്ങിനിന്ന്)

ഒന്നാമൻ : (രണ്ടാമനെ ചൂണ്ടി) ഇയ്യാടെ വീട്ടിൽ കള്ളൻ കേറികൊള്ളയടിച്ചപ്പോൾ നിനച്ചു ഞാൻ ' ഈ വിഡ്ഢിക്കിങ്ങിനെ വന്നതു നന്നായി.' എന്തുണ്ടായെന്നന്വേഷിക്കാനവിടെ പോയില്ല. അനങ്ങിയില്ലാ. വീട്ടിൽ നിന്നും പുറത്തിറങ്ങീല്ല.

(മൂന്നാമനെ ചൂണ്ടി) ഇയ്യാടെ വീട്ടിൽ കള്ളൻകേറി കൊള്ളയടിച്ചപ്പോൾ നിനച്ചുഞാൻ ഈ വിഡ്ഢിക്കിങ്ങനെ വന്നതുനന്നായി. എന്തുണ്ടായെന്നന്വേഷിച്ചില്ലവിടേ പോയില്ല. അനങ്ങിയില്ല. വീട്ടിൽ നിന്ന് പുറത്തിറങ്ങീല്ല.(സ്വയം ചൂണ്ടിക്കൊണ്ട് പരിഭവവും ദുഃഖവും കലർന്ന്) എന്റെ വീട്ടിൽ കള്ളൻ കേറി കൊള്ളയടിച്ചപ്പോൾ എന്തുണ്ടായെന്നന്വേഷിക്കാനാരും വന്നില്ല. ഒരു വാക്കാശ്വാസത്തിനു പറയാനാരും വന്നില്ല. കള്ളനെ നാലുപുലഭ്യം പറയാനാരും വന്നില്ല.

(എന്റെ വീട്ടിൽ.....)

(മറ്റു രണ്ടുപേരെയും പരിഭവത്തിൽ നോക്കുന്നു)

(രണ്ടാമനും മൂന്നാമനും പരസ്പരം ചൂണ്ടി ഇയ്യാടെ വീട്ടിൽ കള്ളൻ കേറി കൊള്ളയടിച്ചപ്പോൾ രണ്ടാമനും മൂന്നാമനും (ഒന്നാമനെ ചൂണ്ടി) ഇയ്യാടെ വീട്ടിൽ കള്ളൻകേറി കൊള്ളയടിച്ചപ്പോൾ മൂന്നുപേരും ചേർന്ന്: നിനച്ചു ഞാൻ ഈ വിഡ്ഢിക്കിങ്ങിനെ വന്നതുനന്നായി.

എന്തുണ്ടായെന്നന്വേഷിക്കാനവിടെ പോയില്ല. അനങ്ങിയില്ല. വീട്ടിൽ നിന്നും പുറത്തിറങ്ങീല്ല.

(അല്പനേരത്തെ നിശ്ശബ്ദതയ്ക്കുശേഷം)

രണ്ടാമൻ: എന്റെ വീട്ടിൽ കള്ളൻ കേറികൊള്ളയടിച്ചപ്പോൾ.

മൂന്നാമൻ: എന്റെ വീട്ടിൽ കള്ളൻ കയറികൊള്ളയടിച്ചപ്പോൾ.

മൂന്നുപേരും ചേർന്ന്:

എന്റെ വീട്ടിൽ കള്ളൻ കേറികൊള്ളയടിച്ചപ്പോൾ എന്തുണ്ടായെന്നന്വേഷിക്കാനാരും വന്നില്ല. എന്നോടല്പം ദയ കാണിക്കാനാരും വന്നില്ല. കള്ളനെ നാലു പുലഭ്യം പറയാനാരും വന്നില്ല. ഇന്നു നമുക്കു തെറ്റു തിരുത്താം. ഓടിച്ചിട്ടു പിടിക്കാം. വീട്ടിൽ കേറി കൊള്ളയടിക്കും കള്ളപരിഷകളെ നല്ലൊരെലിക്കെണി തീർത്തു നമുക്കിന്നുണർന്നീരുന്നീടാം വീഴും വന്നു പെരുച്ചാഴികളാ കെണികളിലോരോന്നായ്. വീഴും വന്നു പെരുച്ചാഴികളാ കെണികളിലോരാന്നായ്.

('ഇന്നു നമുക്കു തെറ്റുതിരുത്താം' എന്നു പാടിക്കൊണ്ട് മൂന്നുപേരും നടന്നു മറയുന്നു)

## ദൃശ്യം രണ്ട്

(മോഷണം നടന്ന വീട്. നിലത്ത് എന്തെല്ലാമോ ചിതറിക്കിടക്കുന്നു. കേസന്വേഷണം നടത്തുന്ന ഉദ്യോഗസ്ഥൻ ഒരു പഴയ കസേരയിലിരുന്നു കുത്തിക്കുറിക്കുന്നു. ഉദ്യോഗസ്ഥന്റെ വേഷം പ്രത്യേക തരത്തിൽ. മുണ്ടും ജൂബ്ബയും. ജൂബ്ബയുടെ മുകളിൽ പൊലീസ് ഉദ്യോഗസ്ഥന്റെ കാക്കി ഉടുപ്പ്. തലയിൽ ലാലമാരും സേട്ടുമാരും മറ്റും വയ്ക്കുന്ന വട്ടത്തൊപ്പി. മധ്യവയസ്കരായ ഭാര്യാഭർത്താക്കന്മാർ ദുഃഖിതരായി, വിസ്തരിക്കപ്പെടുന്നവരുടെ അസ്വസ്ഥതയോടെ, നില്ക്കുന്നു.)

(രണ്ടാമൻ ഒരു ഗ്ളാസു ചായയുമായി വന്ന് അത് ഉദ്യോഗസ്ഥനു കൊടുക്കുന്നു. അശ്രദ്ധനായി അതു വാങ്ങി ഉദ്യോഗസ്ഥൻ കുടിക്കുന്നു. മൂന്നാമൻ ഭാര്യാഭർത്താക്കന്മാരെ നിർബന്ധിച്ച് ഒരു ബഞ്ചിലിരുത്തുന്നു.

വെളിയിൽ ഒന്നാമന്റെ ശബ്ദം കേൾക്കാം: " ദാ ഒന്നുമാറിനിന്നെ. ആ വാതിലടച്ചു നിൽക്കാതെന്ന്. കാറ്റും വെളിച്ചോം കേറട്ടെ. മാറ്, മാറ്."

ഉദ്യോഗസ്ഥൻ: ഇനി എന്തെങ്കിലും രേഖപ്പെടുത്താനുണ്ടോ?

( ഭാര്യയും ഭർത്താവും മറുപടി പറയുന്നില്ല. മൂന്നാമൻ ഭർത്താവിനോട് എന്തോ പറയുന്നു.)

ഭർത്താവ്: (തൊഴുതു കൊണ്ട്) എഴുതിയത് ഒന്നു വായിച്ചാൽ കൊള്ളാമായിരുന്നു. വല്ലോം വിട്ടുപോയിട്ടുണ്ടോന്ന്.....

ഉദ്യോഗസ്ഥൻ: (മൂന്നാമനെ രൂക്ഷമായി നോക്കിയിട്ട്)

പണം - ഇരുപതിനായിരത്തി ഇരുനൂറ്റൊന്നു രൂപ.

സ്വർണ്ണം , മാല. വള, മോതിരം, എല്ലാം ചേർത്ത് ഇരുപതു പവന്റെ ഉരുപ്പടി.

ഭാര്യ: (കരഞ്ഞുകൊണ്ട്) പെണ്ണിനെ കെട്ടിച്ചയ്ക്കാനൊണ്ടാക്കി വച്ച പൊന്നും പണോമാ. ദ്രോഹിയേടെ തലേൽ ഇടിത്തീ വീഴണേ ദൈവമേ. അവന്റെ തല പൊട്ടിത്തെറിക്കണേ.

ഉദ്യോഗസ്ഥൻ: (വായിക്കുന്നു) പണവും സ്വർണ്ണവും വച്ചിരുന്ന ട്രങ്കുപെട്ടി ഒന്ന്.

ചെമ്പുകലം - മൂന്ന്.

അലുമിനിയം ചരുവം - നാല്

ഞെക്കിയാൽ തുറക്കുന്ന കുട ഒന്ന്.

ഭർത്താവ്: ട്രങ്കു പെട്ടിയേടെ താക്കോൽ ഇട്ടുവച്ചിരുന്ന ചെല്ലം.

ഉദ്യോഗസ്ഥൻ: ഓട്ടു കിണ്ടി....

ഭാര്യ : ( ഇടയ്ക്കുകയറി പറയുന്നു) ട്രങ്കു പെട്ടിന്റെ താക്കോലും ട്രങ്കുപെട്ടീന്റകത്ത് സ്വർണ്ണം വച്ചിരുന്ന കൈപ്പെട്ടീന്റെ താക്കോലും. ഒരുമിച്ച്. രണ്ടു താക്കോലും കൂടി ഒരു ചുകന്ന നാടേൽ കെട്ടിയാ ചെല്ലത്തിൽ വച്ചിരുന്നെ. എന്റെ മൂന്നേടത്തു കാവിൽ ഭഗവതീ അവനെ പാമ്പു കടിക്കണേ.

ഉദ്യോഗസ്ഥൻ: ( വായിക്കുന്നു) ഓട്ടു കിണ്ടി രണ്ട്. ഓട്ട്....
മൂന്നാമൻ: അതെഴുതണ്ടെ?
ഉദ്യോഗസ്ഥൻ: ഏത്? ഇടിത്തീവീഴണതും പാമ്പുകടിക്കണതുമെല്ലാം... (ദേഷ്യത്തിൽ നോക്കുന്നു)
രണ്ടാമൻ: സ്വർണ്ണോം പണോം വച്ചിരുന്ന ട്രങ്കുപെട്ടിയേടെം കൈപ്പട്ടിയേടെം താക്കോലു വച്ചിരുന്ന ചെല്ലം.
ഭർത്താവ്: ഈ സ്ഥലത്തിന്റെ പ്രമാണോം കൂട്ടിലിട്ടുവച്ചിരുന്നത് ആ പെട്ടീലാ.
ഭാര്യ: ആകെ കൂടിയൊള്ള പത്തു സെന്റിന്റെ പ്രമാണമാണേ ദൈവമേ. സാമദ്രോഹി ശ്വാസം മുട്ടി ചാകണേ ഭഗവതി.
ഉദ്യോഗസ്ഥൻ: (എന്തോ എഴുതിക്കൊണ്ട്) ങാ. ചെല്ലം ഒന്ന്. ഓട്ടുകിണ്ടി രണ്ട്.
ഓട്ടു മൊന്ത രണ്ട്
റേഡിയോ ഒന്ന്
ഞെക്കുവിളക്ക് ഒന്ന്
സ്റ്റീൽ പ്ളേറ്റ് മൂന്ന്
(ഒന്നാമന്റെ ശബ്ദം)

" എല്ലാരുമൊന്ന് ഒതുങ്ങി നിന്നെ നായൻ ജി വരണു. മാറിക്കോ. അവൻ കടിച്ചാൽ ഏഴു ജന്മം കൊണ്ട് രക്ഷപ്പെടുകേല. മാറിക്കോ, മാറ് മാറ്. വാങ്കോ സാർ, വാങ്കോ. വണക്കം."

(നായ മുൻപെയും പൊലീസുകാരൻ പുറകേയും നടന്ന് പ്രവേശിക്കുന്നു. ഒന്നാമൻ പിന്നിൽ. പൊലീസുകാരൻ നീണ്ടുനിവർന്നു നിന്നു സല്ല്യൂട്ടു ചെയ്യുന്നു.

ഉദ്യോഗസ്ഥൻ: (അധികാരത്തിൽ) അന്വേഷണമെല്ലാം മുറയ്ക്കു നടക്കുന്നില്ലേ?
പൊലീസ് : ഉത്തരവ്
ഉദ്യോഗസ്ഥൻ: ഇന്നലെ എന്തന്വേഷിച്ചു?
പൊലീസ്: ഉത്തരവ്. ക്ഷേത്രത്തിലെ മോഷണം.
ഉദ്യോഗസ്ഥൻ: തെളിവില്ലല്ലേ?
പൊലീസ്: ഉത്തരവ്. സോളമൻ ക്ഷേത്രം മുഴുവൻ പരതി. വിഗ്രഹം മോഷ്ടിച്ചവർ പോയവഴി.
അവൻ ഓടി. ഓടിയോടി ഒടുവിൽ ചെന്നുകേറിയത് ശാന്തിക്കാരന്റെ വീട്ടിൽ.
ഉദ്യോഗസ്ഥൻ: മോഷ്ടിച്ചത് പഠിച്ചകള്ളന്മാരായിരിക്കണം.
പൊലീസ്: എന്ന് ശാന്തിക്കാരൻ പറഞ്ഞു.
ഉദ്യോഗസ്ഥൻ: എന്തുപറഞ്ഞു?
പൊലീസ്: മോഷ്ടിച്ചത് പഠിച്ചകള്ളന്മാരായിരിക്കണമെന്ന്.
ഉദ്യോഗസ്ഥൻ: ശാന്തിക്കാരന്റെ വീട്ടിൽ കൂടികയറി പോയാൽ ശാന്തിക്കാരന്റെ പേരിലേക്ക് സംശയവും അന്വേഷണവും തിരിച്ചുവിടാമെന്നു കരുതി.
പൊലീസ്: എന്ന് ശാന്തിക്കാരൻ പറഞ്ഞു.
ഉദ്യോഗസ്ഥൻ: എന്തു പറഞ്ഞു!
പൊലീസ്: ശാന്തിക്കാരന്റെ വീട്ടിൽ കൂടി കയറിപോയാൽ സംശയവും അന്വേഷണവും ശാന്തിക്കാരന്റെ പേരിലേക്കു തിരിച്ചുവിടാമെന്നു കരുതിയെന്ന്.
ഉദ്യോഗസ്ഥൻ: കള്ളൻ കരുതിയതുപോലെ നായയും കരുതി. ശാന്തിക്കാരന്റെ വീട്ടിലേക്കു തന്നെ ചെന്നു.
പൊലീസ്: ഉത്തരവ്
ഉദ്യോഗസ്ഥൻ: കള്ളനെക്കാളും നായയെക്കാളും ബുദ്ധിയുള്ളവർ എന്തു കരുതണം?
പൊലീസ്: ഉത്തരവ്
ഉദ്യോഗസ്ഥൻ: കള്ളനും നായയും കരുതുന്നതുപോലെയാകരുത് അന്വേഷണം. മനസ്സിലായോ?
പൊലീസ്: ഉത്തരവ്.
ഉദ്യോഗസ്ഥൻ: പിന്നെ എങ്ങിനെയായിരിക്കണം അന്വേഷണം?
പൊലീസ്: ശാന്തിക്കാരൻ പറയുന്നതുപോലെ.
ഉദ്യോഗസ്ഥൻ (ദേഷ്യത്തിൽ): ഛീ ശാന്തിക്കാരൻ പറയുന്നതുപോലെ?
പൊലീസ്: ക്ഷമിക്കണം. അവിടുന്നു കല്പിക്കുന്നതുപോലെ.
(അതുവരെ ചുറ്റിക്കറങ്ങി മണം പിടിച്ചു നടന്ന നായ മുകളിലേക്കു നോക്കി ശക്തിയായി കുരയ്ക്കുന്നു)
ഉദ്യോഗസ്ഥൻ: എങ്കിൽ അന്വേഷണം ആരംഭിക്കട്ടെ.
പൊലീസ്: ഉത്തരവ്
( അറ്റൻഷനായി നിന്ന്)
റെഡി. അറ്റേഷൻ. വൺ .... ടു.... ത്രീ...
ആക്ഷൻ.
(റെഡി എന്നു പറയുമ്പോൾ മുതൽ നായ തയ്യാറായി നില്ക്കുന്നു. ത്രി എന്നു പറയുമ്പോൾ നാലുകാലിൽ നിവർന്നു നിന്ന് സൂര്യനമസ്കാരം ചെയ്യുന്നതുപോലെ ചില അഭ്യാസങ്ങൾ നടത്തി, യോഗാസനം, കളരിപ്പയറ്റ് എന്നിവയിലെ ചില ഇനങ്ങൾ കാണിച്ച്. ഇടയ്ക്ക് മേലോട്ടു നോക്കി ധ്യാനിച്ചു നിന്ന്, ഇടയ്ക്കിടെ കൂടി നില്ക്കുന്നവരേയും നിലത്തുകിടക്കുന്ന സാധനങ്ങളെയും പരിസരത്തെ തന്നെയും മണപ്പിച്ചു നോക്കി, ഭാര്യയേയും ഭർത്താവിനെയും വീണ്ടും വീണ്ടും മണപ്പിച്ച്, പൊലീസുകാരനും ഉദ്യോഗസ്ഥനും ഉൾപ്പെടെയുള്ളവരുടെ സമീപത്തുചെന്ന് അവരെ ഓരോരുത്തരെയും മണത്ത് വീണ്ടും വീണ്ടും താളത്തിനൊപ്പിച്ച് അഭ്യാസപ്രകടനങ്ങൾ നടത്തി. നടപ്പിനും പ്രകടത്തിനും വേഗതകൂട്ടി, ആവേശം കയറിയ വെളിച്ചപ്പാടിനെപ്പോലെ വട്ടം വച്ചു നടക്കുന്നു. ഒടുവിൽ ഭാര്യാഭർത്താക്കന്മാരെയും ഒന്നാമനെയും രണ്ടാമനെയും മൂന്നാമനെയും പൊലീസുകാരനേയും ഉദ്യോഗസ്ഥനെയും ഒരിക്കൽകൂടി മണത്തു നോക്കിയിട്ട് മുറിയുടെ മദ്ധ്യത്തിൽ വന്നു നിന്ന് മേലോട്ടു നോക്കി ധ്യാനനിമഗ്നനായശേഷം മേലോട്ട് ഒരു കുതിച്ചുചാട്ടവും ചാട്ടത്തോടൊപ്പം ഒരു കറക്കവും നടത്തി ഉദ്യോഗസ്ഥന്റെ മേൽവീഴുകയും കഴുത്തിൽ പിടിച്ചു ഞെരിക്കുകയും കടിച്ചുകുടയുകയും ചെയ്യുന്നു. ഉതറി രക്ഷപ്പെടാൻ നോക്കിയെങ്കിലും ഉദ്യോഗസ്ഥൻ മലർന്നടിച്ചു നിലത്തുവീഴുന്നു. പൊലീസുകാരൻ അകന്നുനിന്ന് ഭയന്നുഭയന്ന് തുടൽ നീട്ടി അപേക്ഷാഭാവത്തിൽ തലയാട്ടി വിളിക്കുന്നു. നായ ഉദ്യോഗസ്ഥന്റെ കാക്കിക്കുപ്പായത്തിനടിയിലുള്ള ജൂബ്ബയുടെ പോക്കറ്റ് മണത്ത് അതിൽ നിന്ന് ഒരു ചുവപ്പുനാടയിൽ കൊരുത്തു കെട്ടിയ രണ്ടു താക്കോൽ വെളിയിലെടുത്തു പൊക്കിപ്പിടിക്കുന്നു.
ഭാര്യയും ഭർത്താവും : (ഉറക്കെ) ഞങ്ങളെ താക്കോൽ
ഞങ്ങടെ താക്കോൽ. താക്കോൽ
(രണ്ടുപേരും നായയുടെ അടുത്തെത്തി താക്കോൽ വാങ്ങി നായയെ തൊഴുന്നു. ഭാര്യ സന്തോഷത്തോടുകൂടി താക്കോൽ മാറിൽ ചേർത്ത് പിടിച്ചു നില്ക്കുന്നു.)
ഭാര്യ: താക്കോലു കിട്ടി. ഇനി പെട്ടിക്കെന്തു ചെയ്യും?
(നായ എഴുന്നേറ്റ് മുറിയുടെ നടുവിൽ കിടക്കുന്നു)
ഭർത്താവ്: അയാള് ഈ കെടപ്പിലെങ്ങാനും ചത്തുപോയാൽ നമ്മള് വഴിയാധാരമാകുമല്ലോ.
ഭാര്യ: ദ്രോഹി. വെള്ളമെറങ്ങാതെ ചാകും. ഭഗവാനേ.
ഭർത്താവ്: ഇപ്പം ചാകരുതെന്ന് പ്രാർത്ഥിക്കെടീ. ആ പെട്ടി തന്നിട്ട് പിന്നെ വെള്ളം എറങ്ങിയോ എറങ്ങാതെയോ ചത്തോട്ടെ.
(പൊലീസുകാരനോട്) നിങ്ങളെന്താ ഒന്നും മിണ്ടാണ്ടെ നിക്കണെ? ഇയ്യാളാണിത് ചെയ്തേന്ന് അറിഞ്ഞിട്ടും നിങ്ങളിങ്ങിനെ വിഴുങ്ങസ്യാന്നു നിക്കണതെന്താ?
(പൊലീസുകാരൻ തൊപ്പി ഉറപ്പിച്ചു വച്ചിട്ട് ഒന്നും കേൾക്കാത്തതുപോലെ നില്ക്കുന്നു)
ഭാര്യ: (താക്കോലു പരിശോധിച്ചിട്ട്) ഇതാ ഇതു നോക്കിക്കെ, തലനാരു പോലൊരു ചരടില്ലേ ഇതുമേൽ? ഇതു നീണ്ടുനീണ്ടു പോയിരിക്ക്യല്ലേ. നോക്ക്.
(ഭർത്താവ് താക്കോലു വാങ്ങി പരിശോധിച്ച് ചരടുപോകുന്ന വഴി നോക്കുന്ന മട്ടിൽ രംഗത്തിന്റെ അങ്ങേ അറ്റം വരെ നിലത്തുകൂടി കണ്ണോടിച്ചുകൊണ്ട്)
ഭർത്താവ്: പറഞ്ഞതുപോലെ. തലനാരിഴ പോലെ ഒരുനൂല്. (താക്കോല് ബലത്തിൽ വലിച്ചുകൊണ്ട്) ഇതു നല്ല ഉരുക്കുകമ്പിയേക്കാൾ ബലമാ.
(എല്ലാവരും ചെന്നു പരിശോധിച്ചിട്ട് നൂലുപോയ വഴികണ്ണയച്ച് അദ്ഭുതപ്പെട്ടു നില്ക്കുന്നു.)
ഒന്നാമൻ: മറ്റേ അറ്റം പെട്ട്യേലായിരിക്കും.



രണ്ടാമൻ: ഇയാളെ ഒന്നെഴുന്നേല്പിക്കണോല്ലോ.
മൂന്നാമൻ: ഒന്നുകുലുക്കി നോക്ക്.
(ചെന്ന് ഓരോരുത്തരും മാറിമാറി കുലുക്കുന്നു. ബോധമില്ല.)
ഭർത്താവ്: ബോധക്കേടാ. ചത്തിട്ടില്ല.
മൂന്നാമൻ: നായൻ ജി മർമ്മത്തിനെവിടെയോ പിടിച്ചിട്ടുണ്ട്.
രണ്ടാമൻ: മേലധികാരിയായതുകൊണ്ട് പിടിച്ചപ്പോൾ നല്ലപോലെ പ്രയോഗിച്ചുകാണും. യോഗാഭ്യാസോം കളരിപ്പയറ്റും മറ്റും പഠിച്ചതാപുള്ളി.
(പൊലീസുകാരൻ മൂന്നാമനെ സ്വകാര്യത്തിൽ അടുക്കലേക്കു വിളിച്ച് മാറ്റി നിറുത്തി എന്തോ കുശുകുശുക്കുന്നു. മൂന്നാമൻ ഇനി ചെയ്യാൻ പോകുന്ന പരിപാടിയുടെ അവ്യക്തമായ സൂചന സംസാരസമയത്തെ ആംഗ്യത്തിലുണ്ട്. രഹസ്യസംസാരം കഴിഞ്ഞ് പൊലീസുകാരൻ രംഗത്തുനിന്ന് ഒഴിഞ്ഞു കളയുന്ന മട്ടിൽ സാവധാനം വെളിയിലേക്കു പോകുന്നു. മൂന്നാമൻ ആളുകളുടെ മദ്ധ്യത്തിലേക്കു വന്നുനിന്നിട്ട്)



മൂന്നാമൻ: സുഹൃത്തുക്കളെ! അനുഭാവികളെ.
ഒന്നാമൻ: ഇപ്പോഴതു വേണ്ടാ സാറേ! ഇതൊന്നു കഴിഞ്ഞിട്ട് നമുക്കു വൈകുന്നേരത്തു ചന്തേലോട്ടു പോയി അവിടെ നിന്നു കാച്ചാം.
മൂന്നാമൻ: അല്ലെടോ. ഇത് ഈ മനുഷ്യനെ എഴുന്നേല്പിക്കുന്നതിനെക്കുറിച്ചാണ്.
രണ്ടാമൻ: എങ്കിൽ ആയിക്കോ. കാര്യം മാത്രം പറഞ്ഞാൽ മതി.
മൂന്നാമൻ: ഞാൻ പറയുന്നതുപോലെ ചെയ്യാമോ? എങ്കിൽ ഇയ്യാൾ എഴുന്നേല്ക്കും.
എല്ലാവരും: ചെയ്യാം.
മൂന്നാമൻ: ഒറ്റരൂപാത്തുട്ട് കൈവശമുള്ളവർ എടുത്ത് എന്റെ കയ്യിൽ ഇടുക. കൈനിറയുന്നതുവരെ മാത്രമേ സ്വീകരിക്കൂ. വേഗം.
(കൈക്കുമ്പിൾ കാണിക്കുന്നു)
ഒന്നാമൻ: ( ഒരു രൂപാകൊടുത്തുകൊണ്ട്) തിരിച്ചു തരുവാ?
മൂന്നാമൻ: പണം. ആവശ്യം കഴിഞ്ഞാൽ. എല്ലാവർക്കും മടക്കിത്തരുന്നതാണ്.
(ആളുകൾ കൊടുത്ത ഒറ്റരൂപാത്തുട്ടുകൾ കൈയിൽ നിറഞ്ഞു)
മതി. ഇനി എല്ലാവരും ദൈവത്തെ പ്രാർത്ഥിച്ചുകൊണ്ട് മിണ്ടാതെ. അനങ്ങാതെ, നില്ക്കണം.
ഒന്നാമൻ: എന്നതാ പ്രാർത്ഥിക്കണ്ടേ?
മൂന്നാമൻ: ഇയ്യാള് ചത്തുപോകല്ലേന്ന്. അയാളെ ഉണർത്തി എഴുന്നേല്പിച്ചു നിറുത്താനുള്ള വിദ്യ എന്റെ കയ്യിലുണ്ട്. ഞാൻ അതു പ്രയോഗിക്കുമ്പോൾ അയാൾ എഴുന്നേല്ക്കും. സ്വപ്നാടനക്കാരനെപ്പോലെ നടക്കും. എഴുന്നേല്ക്കുമ്പോൾ താക്കോൽ കൈയിൽ പിടിപ്പിക്കണം.
ഭാര്യ: അയ്യോ, അയാളതും കൊണ്ട് ഓടിക്കളഞ്ഞാലോ.
മൂന്നാമൻ: നായൻ ജി ഉള്ളപ്പോൾ ഇനി അയാളോടുമോ? ഇത്രേം കാലം ക്ഷമിച്ചതുപോലെ ഇനി നായൻ ജി അയാളെ വെറുതെ വിടില്ല. ങാ, പറഞ്ഞുവച്ചത് അയാളും താക്കോലും കയ്യിൽ പിടിച്ചോണ്ട് പ്രേതം പോലെ നടന്നുനടന്ന് ചരടുപോണ വഴിയേ പോയിപ്പോയി ചരടിന്റെ അറ്റത്തെത്തും. അവിടെയായിരിക്കും പെട്ടി. ഇവരുടെ പെട്ടി മാത്രമല്ലാ നമ്മുടെയെല്ലാരുടേം പെട്ടീം കണ്ടെന്നുവരും.
രണ്ടാമൻ: അപ്പോൾ മേലധികാരി മോശമല്ലല്ലൊ.
ഒന്നാമൻ: വേലിയധികാരി. വിളവു തിന്നുതടിച്ച വേലി!
മൂന്നാമൻ: (പ്രേക്ഷകരുടെ സമീപത്തേക്കു നീങ്ങിനിന്ന്)
ഒരു കാര്യം. നിങ്ങൾ മാത്രം അറിഞ്ഞിരുന്നാൽ മതി. ഇയ്യാളെഴുന്നേറ്റു നടക്കുമ്പോൾ ഞങ്ങളെല്ലാം അയാളുടെ പുറകേ പോകും. പക്ഷേ നിങ്ങൾ പൊയ്ക്കളേരുത്. ഈ കിലുക്കത്തിന്റെ ശബ്ദം നിന്നാൽ പെട്ടി കണ്ടു എന്നർത്ഥം. പെട്ടി കണ്ടാൽ കിലുക്കം നിറുത്തും. അയാള് താഴെ വീഴും. കിലുക്കം നിന്നാൽ വിജയം എന്നർത്ഥം. കയ്യടിക്കണം. നോക്കട്ടെ ഇയാൾ എഴുന്നേറ്റു നടക്കുമോന്നു നോക്കട്ടെ
( നടുവിലേക്കു നീങ്ങി[illegible]) മിണ്ടാതെ. അനങ്ങാതെ നില്ക്കുക. ങാ
(നാണയം കൈയിലിട്ടു കുലുക്കുന്നു. നാണയത്തിന്റെ ശബ്ദം ഉയർന്നുയർന്നു വരുമ്പോൾ ഉദ്യോഗസ്ഥൻ സ്വപ്നാടനക്കാരനെപ്പോലെ തലപൊക്കി നോക്കി സാവധാനം എഴുന്നേല്ക്കുന്നു. മുഖത്ത് വിരിഞ്ഞു നില്ക്കുന്ന പുഞ്ചിരി. മൂന്നാമൻ നാണയം കിലുക്കിക്കൊണ്ടു നില്ക്കുമ്പോൾ ഭർത്താവ് താക്കോൽ ഉദ്യോഗസ്ഥന്റെ കൈയിൽ പിടിപ്പിക്കുന്നു. പണം കിലുങ്ങുന്നതുകേട്ടതിലുള്ള സന്തോഷമാണ് മുഖത്തെ പുഞ്ചിരി. ആ കിലുക്കത്തിന്റെ മാന്ത്രികശക്തികൊണ്ടാണ് അബോധാവസ്ഥയിലെ നടപ്പ്. താക്കോൽ പിടിച്ചുകഴിഞ്ഞപ്പോൾ ചരടിന്റെ ഗതിയനുസരിച്ച് നീങ്ങാൻ തുടങ്ങി. രംഗത്ത് ചെറിയൊരു വട്ടം. അതിലും വലിയൊരു വട്ടം അതിലും വലിയൊരുവട്ടം അതിലും വലിയൊരുവട്ടം അതിലും വലിയൊരു വട്ടം അങ്ങിനെ വലുതായി വലുതായി പോകുന്ന വട്ടമിട്ടു നടന്ന് ഉദ്യോഗസ്ഥനും പിന്നാലെ നായയും മറ്റുള്ളവരും നാണയം കിലുക്കിക്കൊണ്ട് മൂന്നാമനും സ്റ്റേജിനു വെളിയിലെത്തുന്നു. എല്ലാവരും രംഗത്തിനു വെളിയിലായി കഴിയുമ്പോൾ പൊലീസുകാരൻ പാത്തും പതുങ്ങിയും പ്രവേശിക്കുന്നു. മറുവശത്തേക്ക് എത്തിനോക്കിയിട്ട് രംഗത്തിന്റെ നടുവിൽ വന്നുനില്ക്കുന്നു. ദൂരെ കിലുക്കം നടന്നുകൊണ്ടിരിക്കുന്നു. പെട്ടെന്ന് കിലുക്കം നിന്നു. പ്രേക്ഷകർ കൈയടിക്കുന്നു. പൊലീസുകാരൻ വിസിലടിക്കുന്നു. നായ ജി വരുന്നു. പൊലീസുകാരൻ നായജിയെ സല്ല്യൂട്ട് ചെയ്യുന്നു. കൈയടിനീണ്ടുനില്ക്കുന്നു.)

തീർന്നു

(ഈ നാടകം അനുവാദമില്ലാതെ അവതരിപ്പിക്കുവാൻ പാടില്ല.)

വും വലിച്ചുകൊണ്ട് എപ്പോഴാണ് തള്ളപ്പട്ടി വാർക്കപ്പലകകൾക്കിടയിൽ എത്തിയതെന്നോ അവിടെക്കിടന്ന് മോങ്ങാൻ തുടങ്ങിയതെന്നോ അറിയില്ല. അതിനിടയിൽ എപ്പഴോ പട്ടിയുടെ മോങ്ങൽ മുരൾച്ചയായും ആർത്തിപൂണ്ട ഓലിയിടലായും മാറി. ചിന്നിച്ചിതറിയ മാംസക്കഷണങ്ങൾ ആ നിലത്ത് പടിഞ്ഞുകിടന്നവൾ വെട്ടിവിഴുങ്ങാൻ തുടങ്ങി. ഒരുതരിപോലും ബാക്കിവയ്ക്കാതെ മുഴുവൻ ഭക്ഷിച്ചുകഴിഞ്ഞ് മൂരിനിവർന്നതിനുശേഷം പലകക്കൂമ്പാരത്തോട് പറ്റിച്ചേർന്നുകിടന്ന് അത് മയങ്ങാൻ തുടങ്ങി. സുഖകരമായ മയക്കം. ഇനി പട്ടിക്കുഞ്ഞ് നിരത്തിലേക്കിറങ്ങി ഓടുമെന്നു പേടിക്കാതെ അതിനു കിടന്നുറങ്ങാം. ദു:ഖം വെട്ടിവിഴുങ്ങി അല്ലൽ തീർക്കുന്നത് ഞങ്ങളാദ്യമായി അറിയുകയാണ്.

കുറേനാൾ കഴിഞ്ഞ് ഈ കഥയ്ക്ക് മറ്റൊരു






അനുബന്ധം കൂടി അവനെഴുതിച്ചേർത്തിരിക്കുന്നു. ഞങ്ങളൊന്നും കാണാത്ത കാര്യങ്ങൾ ഏതു മൂന്നാംകണ്ണുകൊണ്ടാണ് അവൻ കണ്ടെത്തുന്നത്. ഒരുപക്ഷെ ദൈവത്തിന്റെ വചനങ്ങളാവാം അവനിലൂടെ വെളിവാകുന്നത്.

ഒന്നും ചെയ്യാനില്ലാതിരുന്ന ഒരു പ്രഭാതത്തിൽ വെറുതെ നിരത്തിലേക്ക് നോക്കിയിരിക്കുമ്പോഴാണ് അവനെ കണ്ടത്. ആരോ എറിഞ്ഞുടച്ചുകളഞ്ഞ വിളക്കിന്റെ വികൃതമുഖവുമായി ഞങ്ങളുടെ ഗെയ്റ്റിനരികിൽ നില്ക്കുന്ന വിളക്കുമരത്തിന്റെ ചുവട്ടിൽ അവനിരിക്കുന്നു. അവൻ വെറുതെ ഇരിക്കുകയല്ല. കിഴക്കോട്ടും പടിഞ്ഞാറോട്ടും പോകുന്ന സൈക്കിളുകളുടെ എണ്ണം നിലത്തെ പൊടിമണ്ണിൽ അവൻ കുറിക്കുകയും മായ്ക്കുകയും ചെയ്തുകൊണ്ടിരുന്നു. ആരോ അവനെ ഇതിനായി നിയോഗിച്ചതാണോ എന്നുപോലും തോന്നിപ്പോവും. എണ്ണം തെറ്റിയാൽ എല്ലാം കുഴപ്പത്തിലാവുമെന്ന വെപ്രാളം കൂടി അവനുണ്ടോ? അജ്ഞാതനായ ആ ബാലന്റെ പേപിടിച്ച കർമ്മങ്ങളിൽ ഞങ്ങളുടെ മനസ്സ് ഒരു വില്ലാളിയുടെ ഇടംകണ്ണുപോലെ തറഞ്ഞുനിന്നു.

അവസാനം പെട്ടെന്നൊരു സ്ത്രീ അവന്റെ മുമ്പിൽ പ്രത്യക്ഷപ്പെട്ടു. പെട്ടെന്ന് എന്നു പറയുന്നതൊന്നും ശരിയല്ല. അവൾ അവന്റെ നേരെ നടന്നുവരുന്നത് ഞങ്ങൾ നേരത്തേ ശ്രദ്ധിച്ചില്ലെന്നു പറയുന്നതാവും ശരി. അവൾ ശ്രദ്ധാപൂർവം മുണ്ടിന്റെ കോന്തല അഴിച്ചു. എന്നിട്ടൊരു വാഴയിലപ്പൊതി അവന്റെ കൈയിൽ വച്ചുകൊടുത്തു. അവന്റെ കണ്ണുകൾ കൊതികൊണ്ട് വിടർന്നു. ഇടതടവില്ലാതെ മണിയടിച്ച് ബഹളം കൂട്ടി ഒരുപറ്റം കോളേജ്കുമാരികൾ നിരത്തിലൂടെ സൈക്കിളുകളിൽ കടന്നുപോയി. അവന്റെ കണക്കിൽപ്പെടാതെ പോയ സഞ്ചാരികൾ. വാഴയിലപ്പൊതി അവൾ അവന്റെ മുമ്പിലേക്ക് തള്ളിനീക്കി വച്ചുകൊടുത്തു. രൂപമില്ലാത്ത കുറേ ദോശക്കഷണങ്ങൾ. ഇലപ്പൊതി മടിയിലെടുത്തുവെച്ച് ആർത്തിയോടെ അവനാദോശക്കഷണങ്ങൾ വായിലേക്ക് തള്ളിക്കയറ്റി. അവൻ തിന്നുന്നതും നോക്കി അവളവന്റെ മുമ്പിലിരുന്നു. അവസാനത്തെ ദോശയും അവൻ കൈയിലെടുത്തു. പെട്ടെന്നാണതു സംഭവിച്ചത്. ക്രുദ്ധയായൊരു പുലിയെപ്പോലെ അവൾ അവന്റെ മേൽ ചാടിവീണു.

"കാലമാടൻ ഒറ്റയ്ക്കെല്ലാം വെട്ടിവിഴുങ്ങാണ്...."

അവരുടെ ഗുസ്തി നോക്കി കാൽനടയാത്രക്കാർ ചുറ്റുംകൂടി. കിഴക്കോട്ടും പടിഞ്ഞാറോട്ടും പൊയ്ക്കൊണ്ടിരുന്ന സൈക്കിൾ യാത്രക്കാർ നിലത്തു കാലുകുത്തിനിന്ന് കാഴ്ചകണ്ട് രസിക്കാൻ തുടങ്ങി. ഒരുപക്ഷെ അവന്റെ കണക്കെടുപ്പിനായി കാത്തുനില്ക്കുകയാവാം. അവളുടെ പിടിയിൽ നിന്നും കുതറി രക്ഷപ്പെട്ട അവൻ നിരത്തിലൂടെ കുതിച്ചോടി. എല്ലാം എത്രപെട്ടെന്നാണ് സംഭവിക്കുന്നത്? ചീറിപ്പാഞ്ഞുവന്ന ഒരു ലോറിക്കടിയിലേക്ക് അവന് അവനും ദോശയും വലിയവായിലേയുള്ള ഒരു നിലവിളിയായി പിടഞ്ഞുവീണു. അവൾ ഒരു നിമിഷം സ്തംഭിച്ചുനിന്നു. അവളുടെ വായിൽ നി



ന്നടർന്നുവീണ പ്രാക്ക് വിറങ്ങലിച്ചു. പിന്നെ ഒരു വലിയ നിലവിളിയായി അവൾ അവനിലേക്ക് പടർന്നു.

ശരച്ചന്ദ്രന്റെ വിവരണം ഇവിടെ നിലയ്ക്കുന്നു. അവളെങ്ങനെ അവളുടെ ദു:ഖം തിന്നുതീർക്കും എന്ന ചോദ്യം അവശേഷിക്കുന്നു.

രാഹുലന്റെ അമ്മയെപ്പറ്റിയാണല്ലോ പറഞ്ഞു തുടങ്ങിയത്. പറഞ്ഞുപറഞ്ഞെവിടെയെത്തി. പക്ഷെ ഊർമ്മിള അവളുടെ അന്വേഷണങ്ങൾ തുടർന്നുകൊണ്ടിരുന്നു. ഒരിക്കൽ വിശ്വംഭരൻ ആരോടെന്നില്ലാതെ പറഞ്ഞു "അമ്മയുടെ ഓർമ്മകളിൽ നിന്ന് അവനെ രക്ഷിക്കാതെ രാഹുലൻ രക്ഷപ്പെടില്ല. നിങ്ങളുടെ ശ്രമങ്ങൾ ആ ഓർമ്മകളെ തീക്ഷ്ണമാക്കുകയാണു ചെയ്യുന്നത്. ഈ അനാവശ്യ ചർച്ചകൾ ഒന്നവസാനിപ്പിച്ചുകൂടെ" പറഞ്ഞുപറഞ്ഞ് അവന്റെ ശബ്ദം ചിലമ്പിക്കാൻ തുടങ്ങി. പക്ഷെ ഊർമ്മിളയ്ക്ക് അടങ്ങിയിരിക്കാൻ കഴിഞ്ഞില്ല. അവൾ തന്റെ കൊച്ചുനോട്ടുബുക്ക് എഴുതിനിറയ്ക്കാൻ തുടങ്ങി. അതു വായിക്കുമ്പോൾ അത് അവളല്ല ശരച്ചന്ദ്രനാണ് എഴുതിയതെന്ന് ആരും ധരിച്ചുപോവും.

അതിങ്ങനെ ആരംഭിക്കുന്നു:-

"വെയിൽ ഉരുകിയൊലിക്കുന്ന ഒരു മധ്യാഹ്നത്തിൽ അവൻ യക്ഷിയെത്തേടിയിറങ്ങി. ഈ യക്ഷി ഒരുപാടു കഥകളിലൂടെ അവന്റെ മനസ്സിൽ ഊറിക്കൂടിയവൾ. അവന്റെ അമ്മയെപ്പോലെ സുന്ദരി. തന്റെ അമ്മ നഷ്ടപ്പെടുമെന്ന ഭീതിയാണോ മറ്റൊന്നിനെ തേടാൻ അവനെ പ്രേരിപ്പിക്കുന്നത്.

മുരുക്കിൻപൂക്കളും കരിമ്പനക്കായകളും ചിതറിക്കിടക്കുന്ന കുന്നിൻമുകളിൽ കാട്ടുമരങ്ങളും വള്ളികളും വളർന്നുമൂടിയ പഴയ യക്ഷിക്കാവിനടുത്ത് ഒരു കരിമ്പനച്ചോട്ടിൽ പാറപ്പുറത്ത് അവൻ യക്ഷിയെ കാത്തിരുന്നു. പൂതം തുള്ളിയാടി കുന്നിറങ്ങിപ്പോയ ഒരു കൊയ്ത്തുകാലത്താണിത്. ഉച്ചവെയിൽ ഒരു കൂർത്ത ചൂളമായി തലയ്ക്കു മുകളിൽ പറന്നുകൊണ്ടിരുന്നു. ഉച്ചയ്ക്കുമാത്രം അടിച്ചെത്താറുള്ള കുഞ്ഞു ചുഴലിക്കാറ്റിൽ പൊടിയും കരിഞ്ഞ ഇലകളും ആകാശത്തിലേക്ക് താളത്തിൽ നൃത്തമാടി ഉയർന്നുകൊണ്ടിരുന്നു. യക്ഷി അവനു ചുറ്റും നൃത്തമാടിക്കളിക്കുകയാണെന്നുതോന്നും. നോക്കിയിരിക്കെ ഉറക്കം കറുത്ത ചിറകും വിരിച്ച് അവന്റെ കണ്ണുകളിൻമേൽ പറക്കാൻതുടങ്ങി. വാഴ്വിന്റെ നിനവുകളിൽ നിന്നവൻ പറന്നുപറന്നുയർന്നുപോയി.

ഉണർന്നപ്പോൾ അവൻ വീട്ടിലെ കിടക്കയിൽ അമ്മയോട് ഒട്ടിച്ചേർന്നുകിടക്കുന്നു. കൈകളിൽ മുഖം താങ്ങി അമ്മ അവനോട് ചേർന്നുകിടക്കുന്നു. അമ്മയുടെ ചുരുണ്ട മുടിയിഴകൾ വെളുത്തു ചുവന്ന കവിളത്ത് ഊർന്നുവീണു കിടക്കുന്നു. അമ്മ അവനെ നോക്കുന്നേയില്ല. അമ്മ എന്തോ ചിന്തയിലാണ്. അവന് കരച്ചിൽ വന്നു. അവന്റെ കവിളത്ത് ഒലിച്ചിറങ്ങിയ കണ്ണീർത്തുള്ളികൾ സാരിത്തലപ്പുകൊണ്ട് തുടച്ചുകൊണ്ടവൾ ചോദിച്ചു.

"മോനെന്തിനാ കരയുന്നെ.... മോന് തലവേദനിക്കുന്നോ? അമ്മയില്ലേ മോന്റെ കൂടെ."




പിന്നെ കോപം നടിച്ചുകൊണ്ടവൾ പറഞ്ഞു.

"വികൃതിക്കുട്ടി. നട്ടുച്ചയ്ക്ക് എവട്യാ എറങ്ങിപ്പോണത്...."

അവൻ കമിഴ്ന്നുകിടന്ന് തലയിണയിൽ മുഖമമർത്തി ഏങ്ങിയേങ്ങിക്കരഞ്ഞു. അമ്മയിലേക്ക്. അമ്മയുടെ ഗർഭപാത്രത്തിന്റെ സാന്ത്വനങ്ങളിലേക്ക് അവന് തിരിച്ചുപോവണം. പക്ഷെ അതാരും അറിയുന്നില്ലല്ലോ. ഏങ്ങലടിക്കുന്നതിനിടയിൽ അവൻ ചോദിച്ചു.

"അമ്മ എണീറ്റ് പോകില്ലേ?"

"ഇല്ല. അമ്മ എങ്ങും പോണില്ല. ഇവിടെ നിന്റടുത്തുതന്നെ ഉണ്ടാവും...."

"എപ്പഴും...!

"എപ്പഴും...."

(തുടരും)



ജോസ്പനച്ചിപ്പുറം



### പത്തൊൻപത്

**ഉ**ണർവിലേക്കുള്ള അർദ്ധബോധമായ ഒഴുക്കിന്റെ തീരങ്ങളിൽനിന്ന് അപ്പു വർത്തമാനകാലത്തിന്റെ അവ്യക്ത രൂപങ്ങൾ നോക്കിക്കണ്ടു.

ചുവരിന്റെ വെൺമയിൽ തെളിയുന്ന അരുമക്കുഞ്ഞിന്റെ ചിരിക്കുന്ന ചുവന്ന മുഖം.

-കിടപ്പിന്റെ ഭൂമിശാസ്ത്രം പിടികിട്ടുന്നില്ല.

വശത്തേക്കു തിരിയാൻ ശ്രമിച്ചപ്പോൾ കഴുത്തു വേദനിച്ചു. തലയും.

-മുകുന്ദൻ.

കണ്ണുതുറന്നു വരുന്നതിന്റെ അദ്ഭുതം കാണുകയായിരുന്നു അവൻ.

"എങ്ങനെയുണ്ട് സാർ?"

ചിരിക്കാൻ ശ്രമിച്ചപ്പോൾ മുഖത്തെ മാംസപേശികൾ വലിഞ്ഞു.

-അപ്പു ഓർക്കാൻ ശ്രമിക്കുകയായിരുന്നു. കഷണം കഷണമായി.

എസ്റ്റേറ്റിൽനിന്നു മടങ്ങിയെത്തിയപ്പോൾ രാത്രി വളരെ വൈകിയിരുന്നു. ബസ്സ്റ്റാൻഡിൽനിന്ന് ഓട്ടോറിക്ഷയിൽ ബ്യൂറോയിലെത്തി അവിടെനിന്നു സ്കൂട്ടറിൽ കയറുമ്പോൾ പന്ത്രണ്ടര കഴിഞ്ഞിട്ടുണ്ടാവുമെന്നു തോന്നുന്നു.

പെട്ടെന്ന്. ഒരു കോടക്കാറ്റിന്റെ കുളിരു വീണു. മഴയുണ്ടാവുമെന്നു തോന്നി. സ്റ്റാർട്ട് ചെയ്ത സ്കൂട്ടർ ഓഫ് ചെയ്ത് അകത്തുകയറി മഴക്കോട്ട് എടുത്തു.

ഹോസ്പിറ്റൽ റോഡിന്റെ വളവി[illegible] പാറിത്തുടങ്ങി. മഴക്കോട്ട് എടുത്തു ധരിക്കണമോ എന്ന് ആലോചിച്ച് വളവു തിരിയുന്നതേ ഓർമ്മയുള്ളു.

പിന്നെ-

"സാരമില്ലെന്നാ ഡോക്ടർ പറഞ്ഞത്. രണ്ടുമൂന്നു ദിവസം കൂടി കിടക്കേണ്ടിവരും. ഫ്രാക്ചറൊന്നുമില്ല."



അപകടം-

പിന്നിൽനിന്നു വന്ന വല്ല വാഹനങ്ങളുമാവണം ഇടിച്ചത്.

"എനിക്കൊന്നും ഓർമ്മയില്ല മുകുന്ദാ-"

"വേദനയുണ്ടോ സാർ?"

"ങ്ഹാ-കുറേശ്ശെ... മുകുന്ദനെങ്ങനെയാ അറിഞ്ഞത്?"

"ഒരു ജീപ്പാണ് ഇടിച്ചിട്ടതെന്നാണു പറയുന്നത്. നമ്മുടെ അംബികാ മെഡിക്കൽ സ്റ്റോറിന്റെ കാർ തൊട്ടുപിന്നിൽ വരുന്നുണ്ടായിരുന്നു. അവരാ ഹോസ്പിറ്റലിലാക്കിയത്. ഓഫീസിലറിയിച്ചതും അവരാ. ഒരു ജീപ്പ് പാഞ്ഞുപോകുന്നത് അവർ കണ്ടതാണ്. പക്ഷേ, നമ്പരൊന്നും പിടികിട്ടിയില്ല-"

അപ്പുവിന് എഴുന്നേറ്റിരിക്കണമെന്നു തോന്നി. തലയണയിൽ കൈകുത്താൻ ശ്രമിച്ചപ്പോൾ മുകുന്ദൻ തടഞ്ഞു.

"വേണ്ട. ഡോക്ടറോടു ചോദിച്ചിട്ടു മതി."

"ഓഫീസിൽ അറിയിച്ചോ?"

"ഞാൻ ന്യൂസ് എഡിറ്ററോടു പറഞ്ഞിട്ടുണ്ട്. പകരം ഒരാളെ വിടുമെന്നു തോന്നുന്നു."

"വണ്ടിക്ക്-?"

"വണ്ടിക്കു വലിയ കുഴപ്പമില്ല. ഞാൻ നമ്മുടെ സുകുവിന്റെ വർക്ക്ഷോപ്പിൽ പറഞ്ഞിട്ടുണ്ട്."

വാതിൽ കരഞ്ഞു.

-ന്യൂസ് എഡിറ്റർ.

അപ്പു ചിരിക്കാൻ ശ്രമിച്ചു. വേദനയോടെ.

"എങ്ങനെയുണ്ട്. അപ്പുക്കുട്ടൻ?"



മറുപടി തലകുലുക്കലിൽ ഒതുങ്ങി.

"ഫ്രാക്ചറുണ്ടോ?"

"ഇല്ല." മുകുന്ദനാണു പറഞ്ഞത്.

"നമ്മുടെ ഒരു ട്രെയിനിയെ ബ്യൂറോയിലേക്കു വിട്ടിട്ടുണ്ട്. ഞാൻ ഡോക്ടറെ ഒന്നുകാണട്ടെ-"

തിരക്കിട്ട് ഇറങ്ങിപ്പോയ അദ്ദേഹം ഏറെത്താമസിയാതെ അത്ര വേഗത്തിൽ മടങ്ങിവന്നു.

"-സാരമില്ല. ഏറിയാൽ മൂന്നുദിവസം. അതുകഴിഞ്ഞാൽ പോകാമെന്നാണ് ഡോക്ടർ പറഞ്ഞത്. ഡോക്ടർ നമ്മുടെയാളാ.... അപ്പുക്കുട്ടൻ അറിയില്ലേ....? നമ്മുടെ ഉമ്മൻ ഫിലിപ്പിന്റെ ബ്രദർ-ഇൻലോ-"

ന്യൂസ് എഡിറ്റർ എന്നും അങ്ങനെയാണ്. ആളുകൾക്കു ചുറ്റും ബന്ധങ്ങൾ കൊണ്ട് കൂച്ചുവിലങ്ങിടാൻ സമർത്ഥൻ.

അപ്പുവിനുപക്ഷേ. ഉമ്മൻഫിലിപ്പിനെ പിടികിട്ടിയില്ല.

-ഏതു ഡോക്ടറാണ് എന്നെ ചികിത്സിക്കുന്നതെന്നറിയില്ലല്ലോ. ഓർത്തോയാണെങ്കിൽ സെബാസ്റ്റ്യനാവും. പഴയ ബാഡ്മിന്റൻ താരം. അതേ അറിയൂ. ഇതൊന്നും പക്ഷേ. ന്യൂസ് എഡിറ്ററോടു പറഞ്ഞിട്ടു കാര്യമില്ല.

മുകുന്ദന് നിർദ്ദേശങ്ങളൊക്കെ കൊടുത്തിട്ടാണ് അദ്ദേഹം യാത്രയായത്.

വീട്ടിലെങ്ങാനും അറിഞ്ഞിട്ടുണ്ടോ എന്നായി അപ്പുവിനു സംശയം. എങ്കിൽ കുഴപ്പമാവും. സ്കൂട്ടർ ഓടിക്കുന്നതുതന്നെ അമ്മയ്ക്കിഷ്ടമുള്ള കാര്യമല്ല. അപകടമെന്നുകൂടി കേട്ടാൽപ്പിന്നെ പറയുകയും വേണ്ട.

പത്രത്തിലൊന്നും വരാൻ സമയമായിട്ടില്ല. രാത്രിയിൽ ആരും അറിഞ്ഞിട്ടുണ്ടാവില്ലല്ലോ. എല്ലാവരും അറിഞ്ഞുകേട്ട് നാളെ വല്ലയിടത്തും വന്നെങ്കിലായി. ഏതായാലും എന്റെ പത്രത്തിൽ വരില്ല. അത്രയും ആശ്വാസം.

പ്രതീക്ഷിച്ചതുപോലെ വൈകിട്ട് മുകുന്ദൻ കൊണ്ടുവന്ന 'സാക്ഷി' സായാഹ്ന പത്രത്തിൽ വാർത്തയുണ്ടായിരുന്നു. ആ വാർത്തയിൽ ഏറെയും ഭാവനയായിരുന്നുവെന്നുമാത്രം.

'പത്രലേഖകനെ അപായപ്പെടുത്താൻ ശ്രമം' എന്നാണു തലക്കെട്ടുതന്നെ. ഒന്നാം പേജിൽ.

പിന്നിൽ നിന്നുവന്ന ജീപ്പ് മുൻ വൈരാഗ്യം വച്ച് ലേഖകനെ ഇടിച്ചുവീഴ്ത്തി കടന്നുകളഞ്ഞു. തൊട്ടുപിന്നാലെ വന്ന കാറുകാരാണ് അദ്ദേഹത്തെ ആശുപത്രിയിലാക്കിയത്. ഇപ്പോഴും ആശുപത്രിയിൽ കഴിയുന്ന അപ്പുക്കുട്ടന്റെ നില മെച്ചപ്പെട്ടുവരുന്നു.



യു. നന്ദകുമാർ




**അ**ഹല്യതന്നെയാണ് രാമായണത്തിലെ ഫെമിനിസ്റ്റ്. അഹല്യയ്ക്ക് പരപുരുഷ ബന്ധമുണ്ടെന്നായിരുന്നു ഭർത്താവ് മഹർഷിയുടെ സംശയം. ഇല്ലെന്ന് ആണയിട്ടുപറഞ്ഞിട്ടും വിശ്വസിക്കാനദ്ദേഹം കൂട്ടാക്കിയില്ല.

"ശപിക്കും" മഹർഷി പറഞ്ഞു.

അരുതെന്നു പറഞ്ഞുനോക്കി അഹല്യ, ഫലമുണ്ടായില്ല. ശിലയാകുംമുമ്പ് ശാപമോക്ഷം വാങ്ങിക്കൊള്ളാൻ അദ്ദേഹം അവസരം കൊടുത്തു.

ഇനി എന്തായാലും ശരിക്കും ഒരു പുരുഷൻ തൊടട്ടെ. എന്നിട്ടുമതി ശാപമോക്ഷം.

രാമസ്പർശത്തിലൂടെ ശില വീണ്ടും അഹല്യയായപ്പോൾ മഹർഷിയുടെ കാലം കഴിഞ്ഞുപോയി.

അഹല്യ തുടർന്നും ജീവിച്ചു. അഹല്യയുടെ ഭർത്താവിന്റെ പേര് ഓർമ്മയുണ്ടോ?

ഫെമിനിസത്തിന്റെ ശക്തി മറ്റേതുമല്ല.




**ഒ**രു നക്ഷത്രം പൊടിഞ്ഞുവീഴാൻ എന്തു സമയം വേണം, അച്ഛാ? മകൻ ചോദിച്ചു.

കണ്ണു ചിമ്മുന്നത്ര.

അതു വിശ്വസിച്ച് മകൻ അച്ഛന്റെ മടിയിൽ തലചായ്ച്ച് ഉറക്കമായി. അവന്റെ സ്വപ്നത്തിൽ ആകാശത്തുനിന്നൊരു നക്ഷത്രം ക്രമേണ കീഴോട്ടു വീഴുകയായിരുന്നു. ആ സ്വപ്നത്തിനു വിഘ്നം വരുത്താതെ അവന്റെ അച്ഛൻ നിശ്ചലനായി അങ്ങനെ, ഇരുന്നു.

ചുറ്റുമുള്ള വിശാലമായ ശാന്തതയിൽ അവർ ഏകരായി.

ദൂരെ. ഏതു കുന്നിൻചെരിവിലും നാം കാണുന്ന ശിലകളിൽ ചിലതിന് ഇങ്ങനെയൊരു കഥയുണ്ട്.

ഉറക്കത്തിനുവേണ്ടി കാത്തുകിടക്കുമ്പോൾ അപ്പുവിന്റെ തലയിൽ സംശയങ്ങളുടെ പക്ഷി ചിലച്ചു.

-'സാക്ഷി'യിലെ വാർത്തയിൽ സത്യമുണ്ടെന്നു വരുമോ?

ജീപ്പ് മനഃപൂർവ്വം എന്നെ ഇടിച്ചുവീഴ്ത്തുകയായിരുന്നോ? ഗുരുകുലം എസ്റ്റേറ്റിൽനിന്നുള്ള മടക്കയാത്രയിൽ തേയിലക്കാടുകൾക്കിടയിലെ ഇറക്കം ഇറങ്ങിവരുമ്പോൾ എതിരേ കയറിവന്ന കാറിലിരുന്ന് അസിസ്റ്റന്റ് കമ്മീഷണർ ജോർജ്ജ് എന്നെ കണ്ടിരുന്നോ?

മലയിറങ്ങിവന്നത് ഒരു വലിയ വിജയത്തിന്റെ ലഹരിയിലാണ്. ലൂവിനെ എസ്റ്റേറ്റ് ബംഗ്ളാവിൽ കണ്ടെത്താൻ കഴിഞ്ഞേക്കുമെന്ന വിദൂര പ്രതീക്ഷ അസ്ഥാനത്തായെങ്കിലും കഥയുടെ കണ്ണികൾ പലതും വീണുകിട്ടുകയായിരുന്നു.

-കറുത്ത ഫിയറ്റ് കാർ.





-കുഞ്ഞപ്പൻ മുതലാളിയുടെ വീട്ടിലേക്കുള്ള കാറിൽ അസിസ്റ്റന്റ് കമ്മീഷണർ ജോർജ്.

-മുതലാളിയെക്കുറിച്ചു കേട്ട കഥകൾ.

ഒരു വലിയ സ്കൂപ്പ് മുൻപിൽ വന്നുവീണതുപോലെ തോന്നി അപ്പുവിന്.

എന്റെ കണക്കുകൂട്ടലുകൾ ശരിയായി വരുന്നു.

-കുഞ്ഞപ്പൻ മുതലാളിയുടെ കാറിൽ തട്ടിക്കൊണ്ടുപോയ ലൂ. കഥകളിൽ കേട്ടതുപോലെ ജോർജ്ജിന്റെ അധോലോക ബന്ധം. ഇനി സംശയിക്കാനില്ല.

കുഞ്ഞപ്പൻ-ജോർജ്ജ് ബന്ധത്തിന്റെ ആഴം എത്രയുണ്ടെന്നേ ഇനി കണ്ടെത്താനുള്ളൂ.

ഒരു വലിയ സ്റ്റോറിയുടെ അടിസ്ഥാന രേഖകളായി.

പക്ഷേ, ലൂ-

അവൾ എവിടെ?

അവളുടെ അച്ഛൻ എവിടെപ്പോയി?

പൊലീസിന്റെ കേസിൽനിന്ന് ഇനി ഒന്നും ഉണ്ടാവാൻ പോകുന്നില്ലെന്നുറപ്പാണ്. പുതിയ കമ്മീഷണർ വന്നിട്ടുപോലും ഒന്നും സംഭവിച്ചില്ല. അവർ അത് എന്നേ എഴുതിത്തള്ളിയിട്ടുണ്ടാവും. അല്ലെങ്കിൽ, അവർ ഒരിക്കലും അത് എഴുതിത്തുടങ്ങിയിട്ടുതന്നെയുണ്ടായിരുന്നില്ലല്ലോ.

പത്രങ്ങൾക്കും ഇനിയൊന്നും ചെയ്യാനില്ലെന്നമട്ട്. ഞാനായിട്ട് ചെയ്യാമെന്നുവച്ചാലും വെറുതെ ഇടയ്ക്കിടെ സ്റ്റോറി കൊടുത്താൽ പത്രത്തിൽ വരാൻ പോകുന്നില്ല.

സമ്പൂർണ്ണമായ ഒരു ഇൻവെസ്റ്റിഗേറ്റീവ് സ്റ്റോറി കൊടുക്കാൻ കഴിഞ്ഞാൽ-

പക്ഷേ, എനിക്കെങ്ങനെ ഇതൊക്കെ തെളിയിക്കാനാവും? കൈവശം വന്നുചേർന്നിട്ടുള്ള തെളിവുകൾ എന്റെ മനസ്സിൽ പരസ്പരം ബന്ധിപ്പിച്ചെടുക്കാൻ കഴിഞ്ഞതുകൊണ്ടായോ?

-ഇപ്പോൾ.

പൊട്ടക്കണ്ണൻ മാവിലെറിയുന്നതുപോലെ 'സാക്ഷി'യിലെ വാർത്തയിൽ തിരുകിവച്ച വാചകം അപ്പുവിന്റെ ഉറക്കം കെടുത്തുന്നു.

-ഞാൻ സാഹചര്യത്തെളിവുകളുടെ ദുർബലമായ നൂലിൽ പിടിച്ചുകയറി അവരുടെ സങ്കേതത്തിലെത്തിക്കഴിഞ്ഞിരിക്കുന്നുവെന്നു മനസ്സിലാക്കിയ അധോലോകം സത്യമായും എന്നെ അപായപ്പെടുത്താൻ ശ്രമിക്കുകയായിരുന്നോ?

പണ്ടെന്നോ കണ്ടുമറന്ന ഇംഗ്ലീഷ് ചലച്ചിത്രത്തിലെ വേട്ടയാടപ്പെടുന്ന കഥാപാത്രത്തിന്റെ റോൾ എന്നിലേക്കു വന്നുവീഴുകയാണോ?

ഒന്നും വ്യക്തമാവുന്നില്ല.

ഒരു തീരുമാനത്തിലും എത്താൻ കഴിയുന്നില്ല.

അപൂർണ്ണമായ ഒരു വൃത്തത്തിന്റെ നടുവിൽ നിൽക്കുകയാണു ഞാൻ.

-വാതിൽ കരഞ്ഞു.

ഉറങ്ങും മുൻപൊരു ഗുളിക കൂടി.

(തുടരും)







ഡോ.മാത്യു ജോർജ്ജ്

ഇംഗ്ലണ്ടിലേക്ക്

# ഇക്കരെപ്പച്ച

ബനിയൻപോലെ ലോലമായ, ദേഹമാസകലം പൊതിയുന്ന ഒരു കൃത്രിമ കമ്പിളി വസ്ത്രമാണ് തെർമൽവേർ. മദിരാശിയിലെ 35 ഡിഗ്രി ചൂടിൽ നട്ടുച്ചയ്ക്ക് തെർമൽവേറും തെർമൽ സ്റ്റോക്കിംഗ്സും പൊതിയുന്ന ശരീരത്ത് കണ്ഠകൗപീനസഹിതം ഇംഗ്ലീഷുകാരന്റെ എല്ലാ കോപ്രായങ്ങളും ധരിച്ച് തയ്യാറായി ഇരിക്കുമ്പോഴാണ് ബ്രിട്ടീഷ് കൗൺസിലിലെ രമേഷ് വിളിച്ചു പറയുന്നത്-വൈകിട്ട് പോകേണ്ടിയിരുന്ന ബി. എ. 146 യന്ത്രത്തകരാറുമൂലം ദുബൈയിൽ കുടുങ്ങി. എപ്പോൾ വരുമെന്നോ, വന്നാൽത്തന്നെ എപ്പോൾ പോകുമെന്നോ വിവരമില്ല. എന്തെങ്കിലും സൂചനയ്ക്ക് നേരിട്ട് ബ്രിട്ടീഷ് എയർവേസുമായി ബന്ധപ്പെടുക എന്ന്. മധുവിധുകാലത്ത് ഗോവയിൽനിന്നും ബാംഗ്ലൂർവരെ ഒന്നു പറന്നു എന്നതൊഴിച്ചാൽ അന്താരാഷ്ട്ര പറക്കലും അനുബന്ധ നടപടികളുമായി നേരിട്ട് പരിചയമില്ല എന്നിരിക്കെയാണ് ഈ ത്രിശങ്കുനില. മണിക്കൂർ ഇടവിട്ടുള്ള ഫോൺവിളി രാത്രി പത്തുമണിവരെ തുടർന്നു. വിമാനത്താവളത്തിൽ വിളിച്ച് വിമാനസമയം തിട്ടപ്പെടുത്തി കാർ അയയ്ക്കാനുള്ള ചുമതല, തോമസ് കുക്ക് ലിമിറ്റഡ് ഏർപ്പെടുത്തിയ ജെം. കാരിയേഴ്സിനെ ഏല്പിച്ചിട്ട് രണ്ടും കല്പിച്ച് കിടന്നുറങ്ങി. രാവിലെ 3.30-ന് വാതിലിൽ മുട്ടുകേട്ടാണ് ഉണർന്നത്. പെട്ടെന്ന് തയ്യാറായി. അതിരാവിലത്തെ കുളിരിൽ സായ്പിന്റെ വസ്ത്രം സുഖപ്രദംതന്നെ. വിമാനത്താവളത്തിൽ എത്തിയപ്പോഴറിഞ്ഞു വണ്ടി തിരുനക്കരത്തന്നെയെന്ന്. ബ്രിട്ടീഷ് എയർവേസിന്റെ കൗണ്ടർ അടഞ്ഞുകിടക്കുന്നു.

ലൗഞ്ചിൽ ഇരിപ്പുറപ്പിച്ചു. മണിക്കൂറുകൾ തികച്ച്. ഒരുനിര ആൾക്കാർ അകത്തേക്കു പോകുന്നു. പെട്ടിയും വലിച്ച് കൂടെക്കൂടി. അകത്തുചെന്നപ്പോഴറിഞ്ഞു. അത് വേറെങ്ങോണ്ടോ പോകാനുള്ളവരാണെന്ന്. ക്യൂവിൽ നിന്നും വിട്ട് ബ്രിട്ടീഷ് എയർവേസിന്റെ കൗണ്ടറിനു സമീപം ഇരുപ്പുറപ്പിച്ചു. അപ്പോൾക്കാണാം വാതിൽ തുറന്ന് ഒന്നുരണ്ടുപേർ ഇറങ്ങിവരുന്നു. വിമാനം ദുബൈയിൽത്തന്നെ. മൂന്നുപേർ രാത്രി മുഴുവൻ ഫോണിനു മുൻപിൽ ഇരുന്ന് യാത്രക്കാരുടെ വിളികൾക്ക് മറുപടി നല്കുകയായിരുന്നുവത്രേ. എന്നെപ്പോലെ വിമാനത്താവളത്തിൽ എത്തിപ്പെട്ടവരുമുണ്ട്. ബ്രിട്ടീഷ് കൗൺസിലിന്റെ സ്കോളർഷിപ്പോടെ ഇംഗ്ളണ്ടിലേക്കു പോകാനുള്ള 18 വനപാലകരെ കണ്ടുമുട്ടിയപ്പോൾ പകുതി ആശ്വാസമായി. നേരം പുലർന്നപ്പോഴേക്കും യാത്രക്കാർ പലരും എത്തി. വാക്കേറ്റവും പിറുപിറുക്കലും അന്തരീക്ഷത്തിൽ അലിയുന്നു. ഒഴുക്കിനൊപ്പം നീന്തി മൗനംപാലിച്ച് മാന്യനായി. മീനംപാക്കത്തിന്റെ ഓരത്ത് ട്രൈഡന്റ് ഹോട്ടലിൽ വനപാലകരോടൊപ്പം മുറി കണ്ടെത്തിയപ്പോൾ ഇനി വിമാനം വരുമ്പോൾ വരട്ടെ എന്നായി ഭാവം. ബാത്ത്ടബ്ബിലെ ചൂടുവെള്ളത്തിൽ മുങ്ങിക്കിടന്ന് മനസ്സ് ലണ്ടൻ നഗരത്തിൽക്കൂടി ഊളിയിട്ട് പൊന്തിയപ്പോൾ മനസ്സിനും ശരീരത്തിനും ഉന്മേഷം. പ്രാതലും മധ്യാഹ്നഭക്ഷണവും കഴിഞ്ഞപ്പോൾ വിമാനത്താവളത്തിലേക്ക് മടങ്ങിയെത്താനുള്ള അറിയിപ്പും എത്തി. നടപടികൾ നടത്തി വിമാനം പൊങ്ങിയപ്പോൾ 24 മണിക്കൂർ വൈകി പിറ്റേദിവസമായി. അതുകൊണ്ടും തീർന്നില്ല ദുർഘടാവസ്ഥ. ദുബൈയിൽ വീണ്ടും വിമാനം പരിശോധനയ്ക്കു പോകും. കുറഞ്ഞത് 4 മണിക്കൂറെങ്കിലും താമസിക്കാം. ബുദ്ധിമുട്ടിന് ക്ഷമാപണവും ചേർത്ത് ഒരു കുറിമാനം കൂടി ലഭിച്ചു: യാത്ര തുടങ്ങുന്നതിനു മുൻപ്. കാത്തുകാത്ത് കഴിച്ചുകൂട്ടിയ 24 മണിക്കൂറിന്റെ ആറിലൊന്നേ ആകുന്നുള്ളല്ലോ 4 മണിക്കൂർ. എന്നാൽ യന്ത്രത്തകരാറുള്ള വിമാനത്തിൽ അറിഞ്ഞുകൊണ്ട് യാത്ര ചെയ്യേണ്ടിവരിക. അതും കന്നിയാത്രയിൽ. അതൊരനുഭവം തന്നെ.

ദുബൈയിലെ ട്രാൻസിസ്റ്റ് ലൗഞ്ചിൽനിന്നും പെണ്ണുങ്ങളെ ഫോണിൽ വിളിച്ചു. കാണാം എന്നു കൊതിച്ച് കാത്തിരുന്ന് 4 മണിക്കൂർ കഴിഞ്ഞു. ഇടയ്ക്കൊന്ന് മയങ്ങിയോ എന്നുമുണ്ട് സംശയം. ഞെട്ടിയുണർന്നപ്പോൾ ആൾക്കാർ വിമാനത്തിലേക്ക് നീങ്ങുന്നു. കൂടെക്കൂടി. സ്വീഡനിൽനിന്നും പുറപ്പെട്ട് ലോകം കണ്ടുമടങ്ങുന്ന സ്വർണ്ണത്തലമുടിക്കാരി. കേരളത്തിന്റെ കോണിൽ നിന്നുമാണെന്നു പറഞ്ഞപ്പോൾ അവളുടെ കണ്ണുകളിലെ തിളക്കം. സ്വപ്നരാജ്യത്തെ രാജകുമാരനെ കണ്ട തൃപ്തി. അത്രയ്ക്ക് സുന്ദരമാണോ എന്റെ നാട്. അവളുടെ അഭിപ്രായം അങ്ങനെയാണ്. വീണ്ടും പറക്കും തളികയിലെ മുൻപും പിൻപും കാണാത്ത നീണ്ട യാത്ര. അടുത്ത രണ്ടു സീറ്റുകളിൽ ഇരിക്കുന്നത് യുവമിഥുനങ്ങളാണ്. എന്തൊക്കെയാണോ കാണിച്ചുകൂട്ടുന്നത്. ഒരു കോന്യാക്ക് കൂടി വിഴുങ്ങി ഞാനൊന്നു മറിഞ്ഞില്ലേയ്. രാമനാരായണ എന്ന മട്ടിൽ ഇരുന്നിട്ടും കണ്ണുകൾ ഇടയ്ക്കൊക്കെ വഴുതിയില്ല എന്നു തീർത്തുപറയാൻവയ്യ. വിമാനം കുത്തനെ മേലോട്ട് ...ങ്ങുന്നതുപോലെ. കൂടെ ... പ്രസ്താവനയും. ഗ്രേറ്റ് ബ്രിട്ടണിലേക്ക് സ്വാഗതം. അടുത്ത 20 മിനിട്ടിൽ ഹീത്രോയിൽ ഇറങ്ങുമത്രേ. വിമാനം നിലംതൊട്ടപ്പോൾ വാച്ചിൽ 9 മണി. രാത്രിയോ പകലോ. നിർദ്ദേശപ്രകാരം സമയം 3.30 ആക്കി തിരിച്ചുവെച്ചു. രാജകീയ വരവേ...



ലണ്ടനിൽ



കുരീപ്പുഴ ശ്രീകുമാർ

# തിരിച്ചുവന്നവൾ



അവൾ തിരിച്ചുവരുന്നു
ദൈവജ്ഞരേ,
വിധി പിഴച്ചതെന്തിങ്ങനെ?

വൃക്ഷങ്ങൾ, ലതകൾ, കല്ലുകൾ
കുങ്കുമച്ചെപ്പുകൾ
വിളറിനില്ക്കും വിളക്കുകൾ
സ്വിച്ചുകൾ, തവികൾ
സ്റ്റൗവിലെ തിരികൾ ചോദിക്കുന്നു
വിധിപിഴച്ചതെന്തിങ്ങനെ?
ജാതകക്കുടമുടഞ്ഞതെന്തിങ്ങനെ?
സ്നേഹമേ?
മുഖമടച്ചു പിരിഞ്ഞതെന്തിങ്ങനെ?

അവൾ തിരിച്ചുവരുന്നു
ദിനങ്ങളേ?
കനലെറിഞ്ഞതെന്തിങ്ങനെ?

ഇവളെയോർമ്മിച്ചെടുപ്പു ഞാൻ, ബീച്ചിലെ
കടലവില്പനക്കാരിക്കരികിലായ്
ചിരിതെറിപ്പിച്ചു നിന്നവൾ; വണ്ടിയിൽ
വളകിലുക്കം പൊലിപ്പിച്ചെടുത്തവൾ
അരുവി നീന്തിക്കടന്നവൾ, നെഞ്ചിലെ
കുരുവിയെ കിനാവേറാൻ പറത്തിയോൾ
സഖികളോടൊത്തു തേൻതുള്ളി നുള്ളിയും
കഥ പറഞ്ഞും നനഞ്ഞും വളർന്നവൾ
മലകൾ കേറി വിയർത്തവൾ, പാടത്തു
കിളിയടിച്ചവൾ, പുഷ്പിച്ചുനിന്നവൾ
കരിപുരണ്ടമ്മയോടൊത്തടുക്കളെ-
ക്കതകുചാരിച്ചുമച്ചു തളർന്നവൾ
ഒടുവിലച്ഛന്റെ കാൽതൊട്ടു വന്ദിച്ചു
വരണമാല്യമണിഞ്ഞുനിറഞ്ഞവൾ.
അവൾ തിരിച്ചുവരുന്നു
സർവ്വജ്ഞരേ,
വഴിയടഞ്ഞതെന്തിങ്ങനെ?
ചിന്തയിൽ ചുടലയായ് നില്പു ഭർത്തൃഗൃഹം
ക്രൂരവചനമെയ്യും കിരാതരായ് ബന്ധുക്കൾ.

ഇവളെയോർമ്മിച്ചെടുപ്പു ഞാൻ മണ്ഡപ-
പ്പടിയിറങ്ങി വിരൽ കോർത്തുപോയവൾ
സകല ദൈവങ്ങളും വന്നനുഗ്രഹം
ചൊരിയുമെന്നോർത്തു പ്രാർത്ഥിച്ചുനിന്നവൾ
പ്രഥമരാവിൽ മനസ്സും ശരീരവും
മധുരവാക്കുമുൾപ്രേമവും നൽകിയോൾ
കനകമായ് കാത്ത കന്യകാത്വം സ്വയം-
ഹൃദയപൂർവ്വം സമർപ്പിച്ചുറഞ്ഞവൾ

അവൾ തിരിച്ചുവരുന്നു
ദൈവങ്ങളേ,
ചതി വിതച്ചതെന്തിങ്ങനെ?

ജനനരേഖയാൽ ബ്രാഹ്മണനാകിലും
ദളിതനാകിലും സ്നേഹിച്ചിടാതൊരാൾ
പുരുഷനാകുന്നതെങ്ങനെയെന്നവൾ
തുടരെയെന്നോടു ചോദിച്ചുവിങ്ങവേ
ഇവളെയാശ്വസിപ്പിക്കുവാൻ ഗ്രന്ഥങ്ങൾ
എഴുതിയില്ലാരുമെന്നതെൻ സങ്കടം.
നിഭൃതമെങ്കിലും ശൂന്യമെൻ ലൈബ്രറി
ചലനമറ്റു ഹിമംകൊണ്ട മോർച്ചറി.

പുടവ ഫാനിൽ കുരുക്കിയൊടുങ്ങുവാ-
നബലയാമിവൾക്കായില്ല,യെന്നവൾ
നിറമിഴിയാൽ പറഞ്ഞു ദൂരത്തേക്കു
വെറുതെ നോക്കിയിരിക്കെ, പൊടുന്നനെ
മുടിനരച്ചതെന്തിങ്ങനെ?

---

ഒന്നും തുറന്നില്ല. ബ്രിട്ടീഷ് കൗൺസിലിന്റെ ബോർഡും പിടിച്ച് രണ്ടു തടിച്ച മദ്ധ്യവയസ്കകൾ സ്വീകരിക്കാൻ നില്പുണ്ട്. വിമാനത്താവളത്തിൽ വച്ചു തന്നെ 731 പൗണ്ടും നല്കി. കറമ്പൻ സാരഥിയായ ബൻസ് കാറിൽ മദ്ധ്യവയസ്ക കൂട്ടിക്കൊണ്ടുപോയി ഹോട്ടലിലാക്കി. യാത്രയിൽ മനസ്സിലാക്കി ബ്രിട്ടീഷ്കാരിയുടെ ഭർത്താവാണ് കറമ്പൻ സണ്ണിയെന്ന്. അങ്ങനെ എന്നെ സ്വീകരിക്കുക എന്ന ബ്രിട്ടീഷ് കൗൺസിൽ ദൗത്യം അവരുടെ കുടുംബകാര്യമാക്കി, ഏതാനും പൗണ്ട് കീശയിലാക്കാനുള്ള കുശാഗ്രബുദ്ധി. ഒന്നു മയങ്ങി. കുളിച്ചു റെഡിയായി. വീണ്ടും വെളുത്ത കാത്തി കറമ്പൻ ഭർത്താവുമായി 11.30-ന് എത്തി ബ്രിട്ടീഷ് കൗൺസിൽ ഓഫീസിലേക്ക് കൂട്ടിക്കൊണ്ടുപോയി. ഒരു മുന്നൂറ് പൗണ്ട് കൂടിതന്നു, ഏതോ ഒക്കെ വകുപ്പിൽപ്പെടുത്തി. 50,000 രൂപയ്ക്കുള്ള പൗണ്ടുമായി ചാരിംഗ്ക്രോസ്സിൽനിന്നും ചാത്തത്തിലേക്ക് തീവണ്ടി കയറി. ചരിത്രം ഉറങ്ങുന്ന ചാത്തത്തെപ്പറ്റി പിന്നീട്. ഇംഗ്ളണ്ടിന്റെ പൂന്തോട്ടം എന്നറിയപ്പെടുന്ന കെന്റിലാണ് ചാത്തം എന്നുമാത്രം ഇപ്പോഴറിയുക. ഒരു മണിക്കൂറിനകം ട്രീസ, ജഫ്, ഷാലറ്റ് കുടുംബത്തിന്റെ അംഗമായി കൂടി. മഴ ചാറിക്കൊണ്ടിരിക്കുന്നു. അരിച്ചുകയറുന്ന തണുപ്പ്. ചൂടുവെള്ളത്തിൽ ഒരു കുളികഴിഞ്ഞ് കയറിക്കിടന്നു. ഒരുറക്കം പാസ്സാക്കി. വൈകിട്ട് 6 മണിക്ക് അത്താഴം. ഇംഗ്ളണ്ടിലെ ആദ്യരാത്രി.

(തുടരും)



വി.കലാധരൻ

# കഥകളി മേളത്തിന്റെ ദൃശ്യലയം

**കേൾവിയുടെ ചെണ്ടയല്ല കാഴ്ചയുടെ ചെണ്ടയാണ് കലാമണ്ഡലം കേശവന്റേത്. കഥകളിയിലെ അംഗവിക്ഷേപങ്ങളും ശരീരചേഷ്ടകളും നയനങ്ങളുടെ സങ്കീർണ്ണവ്യാപാരങ്ങളും കേശവന്റെ ചെണ്ട കമ്പ്യൂട്ടറിന്റെ കണിശതയോടെ വീണ്ടെടുക്കുന്നു.**



കഥകളിച്ചെണ്ട വേഷവ്യവഹാരങ്ങൾക്ക് സ്വശില്പമായിത്തീർന്നത് മൂത്തമന കേശവൻനമ്പൂതിരി മദ്ധ്യമലബാറിലെ കളിയരങ്ങുകളിൽ വിളങ്ങിയ കാലയളവിലാണ്. ഇരുപതാംനൂറ്റാണ്ടിന്റെ പുലരിയിൽ മൂത്തമന ' ഉരുള്കൈ' കൊടുത്ത് കഥകളിയുടെ ആംഗികാഭിനയം വർണ്ണാഭമാക്കി. പിൻപേ വന്ന കലാമണ്ഡലം കൃഷ്ണൻകുട്ടിപ്പൊതുവാളുടെ ഉരുളുകൈയും നേർകോലും മേളം കാണാത്ത കഥകളി അലമാലകളില്ലാത്ത കടൽപോലെ ചൈതന്യശൂന്യമായി മാറുമെന്ന് നമ്മെ ബോദ്ധ്യപ്പെടുത്തി. കൃഷ്ണൻകുട്ടിപ്പൊതുവാളുടെ ഈ കഥകളിമേളദർശനം അതിന്റെ സമഗ്രതയിലറിഞ്ഞ പിൻതലമുറയിലെ. പ്രഥമകലാകാരൻ കലാമണ്ഡലം കേശവനാണ്.

കേശവന്റെ മുഖ്യശിക്ഷകൻ കലാമണ്ഡലം അപ്പുണ്ണിപ്പൊതുവാളാണ്. കഥകളിമേളക്കളരിയിലെ വിശ്വകർമ്മാവായ അപ്പുണ്ണിപ്പൊതുവാളുടെ കൈയാണ് കേശവനെ കലാമണ്ഡലത്തിൽ വെച്ച് മേളത്തിന്റെ വ്യാകരണം പഠിപ്പിച്ചത്. മൂത്തമനയിൽ നിന്നു മുൻപേ കിട്ടിയ ശിക്ഷണം കേശവനെ ഇതിൽ ഉത്സാഹഭരിതനാക്കി. കലാമണ്ഡലത്തിൽ പഠനംപൂർത്തിയാക്കിയിറങ്ങിയ കേശവൻ കണ്ടതും കേട്ടതും കൂടിയതുമായ അരങ്ങുകളേറെയും നയിച്ചിരുന്നത് കൃഷ്ണൻകുട്ടിപ്പൊതുവാളായിരുന്നു. പൊതുവാളുടെ ഗ്രഹിതവും ഫലിതവും മേധാശേഷിയും വാദനചാതുരിയും വിചാരശക്തിയും ലഭിക്കാനായി കേശവൻ വിയർത്തതിന് കണക്കില്ല. കളിവിളക്കിനു മുന്നിൽ കേശവൻ രാവറുതിയോളം മുഷിവില്ലാതെ പണിയെടുത്തു. പകലുകളിൽ പ്രഭാഷണങ്ങളും കവിതാപാരായണവും ശീലമാക്കി. നിർബാധം ആട്ടക്കഥകളെഴുതി. കഥകളിസംബന്ധമായി എമ്പാടും ലേഖനങ്ങൾ രചിച്ചു. സ്ഥിരോത്സാഹത്തിന്റെ ഗാഥകളാണ് കേശവന്റെ കഴിഞ്ഞ നാലുദശകങ്ങളിലെ ജീവിതത്തിൽ നിന്ന് നാം കേൾക്കുക.

കഥകളികഥാപാത്രങ്ങളെ ആട്ടക്കഥകളിലൂടെയും ഭാവനാശാലികളായ നടന്മാരിലൂടെയും ചുഴിഞ്ഞനുഭവിച്ച മനസ്സാണ് കലാമണ്ഡലം കേശവൻ. നാട്യത്തിനും നടനത്തിനുമുള്ള അദ്ദേഹത്തിന്റെ ജന്മവാസന കുട്ടിത്തരവും ഇടത്തരവും ആദ്യവസാനവുമായ വേഷങ്ങളുടെയെല്ലാം നിസ്സാര ഭാവ - ചേഷ്ടകളെപ്പോലും ക്ഷണം തിരിച്ചറിഞ്ഞ് ചെണ്ടയിൽ സ്വരഭാവങ്ങളുയർത്താൻ സഹായകമായി. കഥാപാത്രത്തിൽ നിന്ന് ഒരു നിമിഷം പോലും ആ ദൃഷ്ടികൾ മടങ്ങുന്നില്ല. അരങ്ങിൽ കൃഷ്ണൻകുട്ടിപ്പൊതുവാൾക്കുണ്ടായിരുന്ന ദൃശ്യധ്യാനം കേശവൻ ചോർച്ച കൂടാതെ സ്വായത്തമാക്കിയിട്ടുണ്ട്. കഥകളിക്കൊട്ടിന്റെ ഭാവസംവർദ്ധകശേഷി മേളത്തിനിടയിലെ മൗനങ്ങളിലാണ് പൂർണ്ണതപ്രാപിക്കുന്നതെന്ന് കൃഷ്ണൻകുട്ടിപ്പൊതുവാളുടെ രംഗസാന്നിദ്ധ്യം അനുസ്മരിച്ച് ഒളപ്പമണ്ണ നിരീക്ഷിക്കുന്നു. പൊതുവാളുടെ മേളത്തിലെ ഇമ്മാതിരി വിശിഷ്ട ശീലുകൾ കേശവനിൽ ധാരാളം കാണാനാവും. വേദിയിൽ കേശവന് അലസനിമിഷങ്ങളില്ല. കഥാപാത്രത്തെ ആപാദചൂഡം അനുധാവനം ചെയ്യുന്ന കേശവന്റെ മനവും കണ്ണും കൈയും അറുപതാം വയസ്സിലും ജാഗ്രത്താണ്. ആട്ടത്തിനു കൂടുക എന്ന കഥകളിമേളക്കാരന്റെ സർവ്വപ്രധാനകർത്തവ്യം അനുഷ്ഠിക്കുന്നവരിൽ കേശവനോളം വാശിയുള്ളവർ ഇന്നും കുറവാണല്ലോ. കഥകളിയെ സാഹിത്യാനുഭവമായും നൃത്താനുഭവമായും കഥാനുഭവമായും ഒരേസമയം ഉൾക്കൊള്ളാനുള്ള സൗന്ദര്യവിസ്തൃതിയാണ് പാത്രാനുസന്ധാനത്തിൽ അദ്ദേഹത്തിന്റെ മേളം നീരന്ധ്രമായിത്തീരാൻ കാരണം.



*കലാമണ്ഡലം കേശവൻ*

കലാമണ്ഡലം കൃഷ്ണൻനായരുടെ വേഷങ്ങൾക്കാണ് ഒരു പക്ഷേ കേശവൻ അധികകാലം മേളിച്ചിട്ടുണ്ടാവുക. കൃഷ്ണൻനായരുടെ അംഗവിക്ഷേപങ്ങളും ശരീരചേഷ്ടകളും നയനങ്ങളുടെ സങ്കീർണ്ണവ്യാപാരങ്ങളും കപോലകമ്പനവും കേശവന്റെ ചെണ്ട കമ്പ്യൂട്ടറിന്റെ കണിശത്തോടെ കണ്ടെടുക്കുന്നു. കേശവനാണ് കൊട്ടാനെങ്കിൽ കൃഷ്ണൻനായർക്ക് പരിഭ്രമമില്ല. തിരിഞ്ഞു നോട്ടമില്ല. ആത്മവിശ്വാസക്കുറവുമില്ല. രാമൻകുട്ടിനായർക്ക് കൃഷ്ണൻകുട്ടിപ്പൊതുവാളെന്നപോലെയാണ് കൃഷ്ണൻനായർക്ക് കേശവൻ. കേശവനെപ്പോലെ ബോധിച്ച ഒരു ചെണ്ടക്കാരൻ കൃഷ്ണൻനായർക്ക് സമകാലികരിലോ പിൻതലമുറകളിലോ ഉണ്ടായിട്ടില്ല. അരങ്ങിലെ അദ്ഭുതപ്രതിഭയാണ് കൃഷ്ണൻനായരെന്ന് കേശവൻ ഇതിനോട് സാർജ്ജവം പ്രതികരിക്കുമ്പോൾ ആ ബന്ധത്തിന്റെ ഹരിതദ്യുതി നാം തിരിച്ചറിയുന്നു.

പ്രശസ്തിയുടെ ഗിരിശൃംഗത്തിൽ വിലസുന്ന കലാകാരന്മാരെപ്പോലും മതിപ്പില്ലാതെ കാണാൻ പൂമുള്ളി നീലകണ്ഠൻ നമ്പൂതിരിപ്പാടിന് അസാമ്യമായ വിരുതുണ്ട്. അദ്ദേഹത്തിന് പക്ഷേ കേശവന്റെ കലയോട് പ്രിയമാണ്. മൂത്തമനയുടെ കൊട്ടിന്റെ മണവും രുചിയും കേശവന് ലേശം കിട്ടിയിട്ടുണ്ടെന്നാണ് പൂമുള്ളിയുടെ പക്ഷം. ഇതിലധികം സ്തുതി കഥകളിമേളത്തിൽ കേശവനാവശ്യമില്ല. മൂത്തമനയുടെ സ്വാധീനത്താലോ എന്നറിയില്ല പാട്ടിനും വേഷത്തിനും ലവലേശം ശ്രുതിഭംഗം വരാതെ കൈയൊതുക്കത്തോടെ ചെണ്ട വായിക്കാൻ കേശവനുള്ള വൈഭവം നിസ്തുലമാണ്. പാത്രസ്വഭാവത്തിനു കുറുകെ പോവുന്ന സ്വരം കേശവന്റെ ചെണ്ടയിൽ നാം കേൾക്കുന്നതേയില്ല. കഥകളിയുടെ അംഗിയല്ല അംഗം മാത്രമാണ് ചെണ്ടയെന്നുള്ള സത്യബോധമാണ് പുതിയ കഥകളിമേളക്കാരിൽ ഉറച്ചിട്ടില്ലാത്തൊരു പാഠം. ഉരുളുകൈയിന്റെ വിന്യാസലഹരിയിൽ ദൃശ്യബോധം നിലച്ചുപോയവർക്ക് അറിയേണ്ടതറിയാൻ കേശവനെക്കാൾ മികച്ച ആശ്രയസ്ഥാനമില്ല.

അരങ്ങിലും അതിനുപിന്നിലെ സാമൂഹികബന്ധങ്ങളിലും അപസ്വരങ്ങളില്ലാതെ ജീവിക്കുന്ന കഥകളിയിലെ അപൂർവ്വം പേരിലൊരാളാണ് കേശവൻ. അസുഖകരമായ സ്തോഭങ്ങളോ വാക്കുകളോ ഇന്നുവരെ ആ മുഖത്തുനിന്നുദിച്ചിട്ടില്ല. സ്നേഹനിശ്വാസങ്ങൾക്ക് രത്നത്തിന്റെ വില കല്പിക്കുന്ന അദ്ദേഹത്തിന്റെ മനോവ്യാപ്തി കലാകാരന്റെ സാംസ്കാരിക തേജസ്സിനെ കുറിക്കുന്നു. കലാസംബന്ധിയായ ഏതു വിഷയത്തിലും കേശവന് കണിശവും സംയുക്തികവുമായ കാഴ്ചപ്പാടുകളുണ്ട്. എന്നാൽ അവയ്ക്കെല്ലാം ഉപരി അദ്ദേഹം മതിക്കുന്നത് സൗഹൃദബന്ധങ്ങളാണ്. ബന്ധങ്ങളുടെ സുസ്ഥിരതയ്ക്കായി കാഴ്ചപ്പാടുകളിൽ ഒത്തുതീർപ്പിനും അദ്ദേഹം തയ്യാറാണ്. കലാകാരനെയും സഹൃദയനേയും അതിരറ്റാദരിക്കുകയും ആശ്ലേഷിക്കുകയും ചെയ്യുന്ന മനസ്സെന്ന നിലയിൽ കേശവന്റെ ഈ നിലപാടിലെ അനൗചിത്യം മങ്ങിപ്പോകുന്നു. ഐശ്വര്യവും സർഗ്ഗപരതയും സമരസപ്പെടുത്തിയവരുടെ കഥകൾ കലാകാരന്മാരുടെ ചരിത്രത്തിൽ വിരളമായിട്ടേ നാം കേൾക്കുന്നുള്ളൂ. ഭാഗ്യ - പുണ്യങ്ങളെപ്പോലെ കേശവനിൽ ഇവ രണ്ടും സമന്വയജ്വാലയായിത്തീർന്നു. ഈ ജ്വാലയുടെ തെളിമ കഥകളിയുടെ ധന്യതയാണ്.











ഡോ. ആർ. പ്രസന്നൻ




രണ്ടാം ഭാഗം

### ഏഴ് തുടർച്ച

**പൊ**ലീസ് വകുപ്പിനെക്കുറിച്ചുള്ള ധനാഭ്യർത്ഥന ചർച്ചയിൽ പങ്കെടുത്തുകൊണ്ട് ശ്രീ.രവീന്ദ്രൻ അന്യോപദേശ രൂപത്തിൽ പറഞ്ഞ ചില അപ്രിയ കാര്യങ്ങൾ കേട്ടപ്പോൾ പൊലീസിന്റെ ചെയ്തികളെച്ചൊല്ലി മുന്നണിക്കുള്ളിൽ ചില അഭിപ്രായഭിന്നതകൾ ഉണ്ടെന്നു തെളിഞ്ഞു. കേരളാകോൺഗ്രസ്സിൽനിന്ന് വിട്ടുപോയ ശ്രീ.ജെ. എ. ചാക്കോ അക്കാര്യം വെട്ടിത്തുറന്നു പറയുകയും ചെയ്തു. അത്രയുംകൊണ്ടും സംതൃപ്തനാകാതെ, ശ്രീ.ചാക്കോ കോൺഗ്രസ്സ് പാളയത്തിനുള്ളിലേക്കു കടന്ന് "പൊലീസിന്റെ സംരക്ഷണം ആഭ്യന്തരമന്ത്രിയുടെ ആളുകൾ എന്നുപറയുന്ന കുറേപേർക്കല്ലാതെ മറ്റാർക്കും ലഭിക്കുന്നില്ലെന്നും" "കോൺഗ്രസ്സിലെ ഒരു വിഭാഗംതന്നെ ആഭ്യന്തരമന്ത്രി പക്ഷപാതപരമായി പെരുമാറുന്നു എന്ന ആക്ഷേപം ഉന്നയിക്കുന്നുണ്ടെന്നും" പറയാൻ മടിച്ചില്ല.

അടിയന്തരാവസ്ഥക്കാലത്തെ സുപ്രധാനമായ സമ്മേളനം ആരംഭിച്ചിട്ട് ആഴ്ചകൾ പലതുകഴിഞ്ഞെങ്കിലും കോൺഗ്രസ്സ് അദ്ധ്യക്ഷനായ ശ്രീ. ആന്റണി സഭയിൽ സന്നിഹിതനാകാത്തത് പലവിധത്തിലുള്ള ഊഹാപോഹങ്ങൾക്കും ഇട നൽകിയിരുന്നു. കോൺഗ്രസ്സിന്റെ മുഖപത്രമായ 'വീക്ഷണ'ത്തിനുവേണ്ടി ധന സംഭരണം നടത്തുവാൻ അദ്ദേഹം ആ ദിവസങ്ങളിൽ തിരുതകൃതിയായി മലബാർ പ്രദേശത്ത് പര്യടനം നടത്തുകയായിരുന്നു. കരുതിക്കൂട്ടിയുള്ള ആ ഒഴിഞ്ഞുനില്ക്കൽ ഭാവനാസമ്പന്നരായ പ്രതിപക്ഷാംഗങ്ങളിൽ ഉളവാക്കിയ പ്രതികരണം, രുചിഭേദവും വാഗ്വൈഭവവുമനുസരിച്ച് പല രൂപത്തിൽ പുറത്തുവന്നുകൊണ്ടിരുന്നു.

അങ്ങനെയിരിക്കേ ഒരുദിവസം, അപ്രതീക്ഷിതമായി ശ്രീ. ആന്റണി സഭയിലേക്കു വന്നപ്പോൾ അതും അന്നത്തെ പ്രധാന പ്രസംഗവിഷയമായിത്തീർന്നു. ശ്രീ. ആന്റണിയാകട്ടെ, അവയെല്ലാം കേട്ടും കണ്ടുംകൊണ്ട് മൗനാവലംബിയായി ഇരുന്നതേയുള്ളൂ. അടിയന്തരാവസ്ഥയിലെ അഭിമാനാർഹമായ നേട്ടങ്ങളെ പ്രകീർത്തിക്കാനൊന്നും അദ്ദേഹം ഒരുങ്ങിയില്ല. പക്ഷെ, ആദ്യദിവസങ്ങളിലെ അദ്ദേഹത്തിന്റെ അസാന്നിദ്ധ്യം ഏവരുടെയും സവിശേഷ ശ്രദ്ധ ആകർഷിച്ചുവെങ്കിൽ, തുടർന്നുള്ള ദിവസങ്ങളിലെ മൗനം അർത്ഥഗർഭവും വാചാലവുമായിരുന്നു.

ശ്രീ. ആന്റണിയുടെ അനുയായികളെന്ന് അറിയപ്പെടുന്ന അംഗങ്ങളും ഒരു അവസരത്തിലും അമിതാവേശമോ അത്യുത്സാഹമോ പ്രകടിപ്പിച്ചില്ല. പൊലീസ് വകുപ്പിനുള്ള ധനാഭ്യർത്ഥനാ ചർച്ചയിൽ അവരാരും പങ്കെടുക്കുകപോലും ചെയ്തില്ല. ആ ദിവസങ്ങളിൽ മറ്റു ചില വകുപ്പുകളുടെ പ്രവർത്തനത്തിൽ ദൃശ്യമായ ചില പോരായ്മകളിലേക്കും വൈകല്യങ്ങളിലേക്കും വിരൽ ചൂണ്ടുവാനാണ് അവർ മുതിർന്നത്. ഉദാഹരണമായി, തൊഴിൽ വകുപ്പിനുള്ള ധനാഭ്യർത്ഥന ചർച്ചയ്ക്കിടയിൽ കോൺഗ്രസ്സ് കക്ഷിയിലെ യുവനേതാക്കന്മാരിൽ ഒരാളായ ശ്രീ. ഉമ്മൻചാണ്ടി അടിയന്തരാവസ്ഥയിൽ തൊഴിൽരംഗത്തു പ്രകടമായിരിക്കുന്ന അസുഖകരമായ ചില പ്രവണതകളെ അപലപിക്കുവാനാണു തുനിഞ്ഞത്.

"അടിയന്തരാവസ്ഥ തൊഴിലാളികൾക്കെതിരായി ഉപയോഗിക്കുവാനുള്ള ഒരു പ്രവണത ഇന്ന് പല മാനേജ്മെന്റുകളും കാണിക്കുന്നുണ്ട്. കാലാകാലമായി തൊഴിലാളികൾ സമരം ചെയ്തു നേടിയിട്ടുള്ള അവകാശങ്ങൾ അംഗീകരിച്ചുകൊണ്ട് ഉണ്ടാക്കിയിട്ടുള്ള നിയമങ്ങളെയൊക്കെ കാറ്റിൽ പറത്തിക്കൊണ്ട് അടിയന്തരാവസ്ഥയുടെ മറവിൽ തൊഴിലാളികളെ ദ്രോഹിക്കുവാനുള്ള നടപടികൾ പല സ്ഥലത്തും ഉണ്ടായിട്ടുണ്ട്.

വളരെ നിസ്സാരമായ കാര്യങ്ങൾക്കുപോലും ഡൊമസ്റ്റിക് എൻക്വയറി നടത്തിക്കൊണ്ട് തൊഴിലാളികളെ പിരിച്ചുവിടാനുള്ള പ്രവണത വർദ്ധിച്ചുവരികയാണ്.... തൊഴിലാളികളുടെ അവകാശങ്ങൾ സംരക്ഷിക്കുവാൻ ഈ ഗവൺമെന്റും തൊഴിൽ വകുപ്പും മുന്നോട്ടു വരേണ്ടതായിട്ടുണ്ട്. പല അവസരത്തിലും ആ കാര്യത്തിലുള്ള നിസ്സഹായത നമുക്കു കാണുവാൻ കഴിയും. ഫലപ്രദമായി മാനേജ്മെന്റുകളെ നിയന്ത്രിക്കുന്ന കാര്യത്തിൽ പലപ്പോഴും ഗവൺമെന്റും ലേബർ ഡിപ്പാർട്ടുമെന്റും കഴിവില്ലാത്ത സാഹചര്യത്തിൽ എത്തുന്നുണ്ട്. ഈ സാഹചര്യത്തിൽ ലേബർ ഡിപ്പാർട്ടുമെന്റിന് കൂടുതൽ അധികാരങ്ങൾ കൊടുത്തേ മതിയാവൂ...."

കോൺഗ്രസ്സിലെ യുവജന വിഭാഗത്തോട് കൂടുതൽ ആഭിമുഖ്യം പുലർത്തിയിരുന്ന തൊഴിൽ മന്ത്രിക്കും വകുപ്പിനും കൂടുതൽ അധികാരങ്ങൾ നൽകാനുള്ള പരസ്യമായ ഒരഭ്യർത്ഥന ആയിരുന്നിരിക്കാം അത്. ഏതായാലും അടിയന്തരാവസ്ഥയോടുള്ള ആനുകൂല്യമില്ലായ്മയാലല്ല: പ്രത്യുത, കോൺഗ്രസ്സിനകത്തെ ശീതസമരത്തിന്റെ ബഹിർസ്ഫുരണമായാണ് രാഷ്ട്രീയ നിരീക്ഷകർ അത്തരം അഭിപ്രായ പ്രകടനങ്ങളെ കണക്കാക്കിയത്.

ധനാഭ്യർത്ഥനയ്ക്ക് മറുപടി പറയാൻ എഴുന്നേറ്റ ശ്രീ.റ്റി.വി. തോമസ് ക്ഷീണിതനായി കാണപ്പെട്ടു. അദ്ദേഹത്തിന്റെ തനതായ തലയെടുപ്പിനും തന്റേടത്തിനും കോട്ടവും വാട്ടവും തട്ടിയിട്ടില്ലെങ്കിലും. മറുപടി പറയാൻ തുടങ്ങിയപ്പോൾ ശബ്ദത്തിനു പതറിച്ചയും ആകപ്പാടെ ഒരു 'പന്തികേടും' അനുഭവപ്പെട്ടു.

എതിരിടാൻ ഒരുമ്പെടുന്നവരെ അടക്കിയൊതുക്കുവാനുള്ള അനുപമമായ കഴിവും കരുത്തും കാട്ടിയിരുന്ന ശ്രീ.തോമസ് ഒരിക്കലും അസഹിഷ്ണുത പ്രകടിപ്പിച്ചിട്ടില്ല. എത്രയൊക്കെ പ്രകോപനമുണ്ടായാലും അദ്ദേഹം സമചിത്തതയും കൈവിടുകയില്ല. കുസൃതിച്ചോദ്യങ്ങൾ ചോദിക്കുന്നവർക്ക് കുറിക്കുകൊള്ളുന്ന മറുപടി നൽകാൻ അദ്ദേഹത്തിനറിയാം.

പക്ഷെ, ജന്മസിദ്ധമായ ആ കഴിവുകൾക്ക് മങ്ങലേൽക്കുന്നതായി അന്ന് ഏവർക്കും തോന്നി. പ്രസംഗത്തിനിടയ്ക്ക് ചോദ്യങ്ങളുമായി എഴുന്നേറ്റ അംഗങ്ങളോട് അദ്ദേഹം അകാരണമായി കയർക്കുന്നതു കണ്ടപ്പോൾ, സഹപ്രവർത്തകർപോലും തെല്ലു വിസ്മയത്തോടെ അദ്ദേഹത്തെ നോക്കുന്നുണ്ടായിരുന്നു. മാർക്സിസ്റ്റ് പാർട്ടിയിലെ ഒരു ഉന്നത നേതാവായ ശ്രീ.ചാത്തുണ്ണി മാസ്റ്റർ സംഗതമായ ഒരു ചോദ്യവുമായി എഴുന്നേറ്റപ്പോൾ അക്ഷമയെക്കാളേറെ ക്ഷോഭാവേശം കൊണ്ട ശ്രീ. തോമസ് എടുത്തടിച്ച മട്ടിൽ പറഞ്ഞു: "നിങ്ങളുടെ ഹരികഥാ കാലക്ഷേപം ഞാൻ കണ്ടും കേട്ടും കൊണ്ടിരിക്കുകയായിരുന്നു. ഇനി ശാന്തമായി അവിടെ ഇരിക്കണം."

ശാന്തത കൈവെടിയാതിരുന്ന ശ്രീ.ചാത്തുണ്ണി മാസ്റ്റർ, തന്റെ പൂർവ്വകാല സുഹൃത്തിനോട് ഏറ്റുമുട്ടാൻ ഒരുമ്പെട്ടില്ല.

അടിയന്തരാവസ്ഥയുടെ ആനുകൂല്യം ഉപയോഗപ്പെടുത്തി വ്യവസായവൽക്കരണത്തിൽ നേടിയ പുരോഗതിയെയും ഭാവി പരിപാടികളെയും കുറിച്ച് ആവേശകരമായ പ്രസംഗം പ്രതീക്ഷിച്ചിരുന്നവരെ അദ്ദേഹത്തിന്റെ പ്രസംഗം അന്ന് നിരാശപ്പെടുത്തിയിരിക്കണം.

തൊഴിലില്ലായ്മ പ്രശ്നം അതിരൂക്ഷമായിരിക്കുന്ന കേരളത്തിൽ തൊഴിൽ സാദ്ധ്യത കൂടുതലുള്ള വ്യവസായങ്ങളായിരിക്കണം ആരംഭിക്കേണ്ടതെന്നും. രാജ്യത്തെ തൊണ്ണൂറു ശതമാനം ജനങ്ങൾ അധിവസിക്കുന്ന ഗ്രാമപ്രദേശങ്ങളിലായിരിക്കണം ചെറുകിട വ്യവസായങ്ങൾ സ്ഥാപിക്കേണ്ടതെന്നും മറ്റുമുള്ള സർവ്വബോധ്യമായ കാര്യങ്ങൾ ആവർത്തിക്കുവാനാണ് അദ്ദേഹം അധികസമയവും വിനിയോഗിച്ചത്. അദ്ദേഹത്തിന്റെ ഔരസ സന്തതിയായ 'മിനി ഇൻഡസ്ട്രിയൽ സ്കീമി'നെക്കുറിച്ച്

പറഞ്ഞപ്പോൾപ്പോലും പണ്ടത്തെ ഉത്സാഹ പ്രകർഷമൊന്നും ദൃശ്യമായില്ല.

ശരീരത്തിന്റെ തളർച്ച അദ്ദേഹത്തിന്റെ മനസ്സിനെയും ബാധിച്ചുവോ? കഴിഞ്ഞകാലത്തു കാട്ടിയിരുന്ന ആവേശം കെട്ടടങ്ങുവാൻ കാരണം അതുമാത്രമായിരുന്നുവോ?

വ്യവസായ വകുപ്പിലേക്കുള്ള ധനാഭ്യർത്ഥനയുമായി ശ്രീ.ടി.വി. തോമസ് പിന്നീടൊരിക്കലും നിയമസഭയിലെത്തിയില്ല. 1976 ഏപ്രിൽ മാസം 7-ാം തീയതി മദ്ധ്യാഹ്ന സമയത്ത് കേരള നിയമസഭയിൽ കേട്ടത് ശ്രീ.ടി.വിയുടെ അവസാനത്തെ ബഡ്ജറ്റ് പ്രസംഗമായിരുന്നു.

'എല്ലാവർക്കും പാർപ്പിടം' എന്നത് ശ്രീ. എം. എൻ. ഗോവിന്ദൻനായർ താലോലിച്ചിരുന്ന ഒരു സുന്ദരസ്വപ്നമായിരുന്നു. ആ സ്വപ്ന സാക്ഷാൽക്കാരത്തിന്റെ ഫലമായി ആരംഭിച്ച ലക്ഷംവീട് പദ്ധതിക്ക് ഇടയ്ക്കുണ്ടായ പ്രവർത്തനമാന്ദ്യം അടിയന്തരാവസ്ഥയിലും പ്രതീക്ഷയ്ക്കനുസരണമാംവിധം മാറിക്കിട്ടിയില്ല. അക്കാര്യത്തിൽ അദ്ദേഹം ദുഃഖിതനായിരുന്നെങ്കിലും നിരാശനായില്ല.



"ഏതാണ്ട് നാല്പതിനായിരത്തോളം വീട് പൂർത്തിയാവുകയും പന്തീരായിരം വീടുകളിലെ പണി നടന്നുകൊണ്ടിരിക്കുകയുമാണ്. പക്ഷെ, അതു മതിയോ? ഇക്കാര്യത്തിൽ കക്ഷിവ്യത്യാസം കാണുന്നതു ശരിയാണോ? നമ്മുടെ നാട്ടിൽ അമ്പത്തൊന്നു ശതമാനം ആളുകൾ പട്ടിണിമേഖലയിലാണ് എന്നുപറഞ്ഞാൽ ഉണ്ണാനും ഉടുക്കാനും കിടന്നുറങ്ങാനുമുള്ള വരുമാനമില്ലാത്തവരാണ് എന്നാണർത്ഥം.... നമ്മളെല്ലാം വിപ്ളവത്തിന്റെയും അതിവിപ്ളവത്തിന്റെയും ആശാന്മാരാണെന്ന് പ്രഖ്യാപിച്ചുനടക്കുന്നെങ്കിലും, പാവപ്പെട്ടവന്റെ വേദനയിൽ കഷ്ടത തോന്നാത്ത രാഷ്ട്രീയം എന്തു രാഷ്ട്രീയമാണെന്ന് എനിക്കു മനസ്സിലാകുന്നില്ല. രണ്ടായിരം കൊല്ലങ്ങൾക്കു മുൻപ് ഈ പ്രശ്നം ഉന്നയിച്ചത് യേശുക്രിസ്തുവാണ്.... ഈ ഗവൺമെന്റ് ഇങ്ങനെ ഒരു പദ്ധതി ആവിഷ്ക്കരിച്ചിട്ട് ഇത്രയേ നടന്നുള്ളൂ എന്ന് ദുഃഖിക്കേണ്ട കാര്യമില്ലെന്ന് ഞാൻ സമാധാനപ്പെടുകയാണ്...."

'ഏവർക്കും പാർപ്പിട'മെന്ന സ്വപ്നം പൂവണിഞ്ഞു തുടങ്ങിയപ്പോഴേക്കും (വിരിയുന്നതിനു മുൻപ് ചിലതൊക്കെ പുഴുക്കുത്തേൽക്കുകയും പലതും വാടി വീഴുകയും ചെയ്തെങ്കിലും) എം.എന്റെ സ്വപ്നമണ്ഡലത്തിൽ മറ്റൊന്ന് സ്ഥാനംപിടിച്ചു കഴിഞ്ഞിരുന്നു.

കപ്പൽ വ്യാപാരമായിരുന്നു അദ്ദേഹത്തിന്റെ പുതിയ സ്വപ്നം. അതോടെ അദ്ദേഹത്തിന് വീണ്ടും സ്വസ്ഥത നഷ്ടപ്പെട്ടു. ഊണിലും ഉറക്കത്തിലുമെല്ലാം പിന്നെ അതേക്കുറിച്ചായി ചിന്ത. കാണാൻ വരുന്നവരോടും കണ്ടുമുട്ടുന്നവരോടും കപ്പൽ വ്യാപാരത്തിന്റെ അനന്തമായ സാധ്യതകളെക്കുറിച്ചു മാത്രമായി സംസാരം. കുറെനേരം കൂടെയിരുന്നാൽ കപ്പലോട്ടിച്ച തമിഴന്റെ വീരസാഹസിക വിജയഗാഥ മുതൽ വമ്പൻ കമ്പനികൾ കടലിൽനിന്നു കോരിയെടുക്കുന്ന കോടികളുടെ കോൾമയിർകൊള്ളിക്കുന്ന കഥകൾവരെ കേൾക്കാം.

ഷിപ്പിംഗ് കോർപ്പറേഷന്റെ രൂപീകരണം സംബന്ധിച്ച ചർച്ചകൾക്കായി, എം.എൻ ഡൽഹിയിൽ തമ്പടിച്ചിരുന്ന കാലത്ത് ഏതാനും ദിവസം കേരളാ ഹൗസിൽ എനിക്കും തങ്ങേണ്ടതായി വന്നു. സംസ്ഥാന നിയമസഭാ സെക്രട്ടേറിയറ്റുകളിൽ നിക്ഷിപ്തമായ കർത്തവ്യങ്ങളുടെ സ്വഭാവവും വൈപുല്യവും കണക്കിലെടുത്തുകൊണ്ട് അനുയോജ്യമായ ഒരു 'സ്റ്റാഫ് പാറ്റേൺ' നിർണ്ണയിക്കുന്നതിനും, വിവിധ തലങ്ങളിൽ നിയമിക്കപ്പെടുന്ന ജീവനക്കാരുടെ യോഗ്യതകൾ നിശ്ചയിക്കുന്നതിനും സഹായകമായ ശുപാർശകൾ സമർപ്പിക്കുന്നതിനുമായി ലോക്സഭാ സെക്രട്ടേറിയറ്റ് ഒരു ആറംഗ കമ്മിറ്റിയെ നിയോഗിക്കുകയുണ്ടായി. ഉത്തർപ്രദേശ്, പശ്ചിമ ബംഗാൾ, മഹാരാഷ്ട്ര, കർണ്ണാടകം, തമിഴ്നാട്, കേരളം എന്നീ സംസ്ഥാന നിയമസഭാ സെക്രട്ടറിമാരായിരുന്നു പ്രസ്തുത കമ്മിറ്റിയിലെ അംഗങ്ങൾ. വിവിധ സംസ്ഥാനങ്ങൾ സന്ദർശിച്ച് ശേഖരിച്ച വിവരങ്ങൾ വിശദമായി പരിശോധിച്ച് ശുപാർശകൾ രൂപപ്പെടുത്തുന്നതിനും റിപ്പോർട്ട് തയ്യാറാക്കുന്നതിനുമായിരുന്നു ഞങ്ങൾ ദില്ലി താവളമാക്കിയത്.

വിശാലമായ സെക്രട്ടേറിയറ്റ് മന്ദിരത്തിലെ കാറ്റുകടക്കാത്ത എണ്ണമറ്റ മുറികളിലും, നഗരത്തിന്റെ വിവിധ കോണുകളിലായി ചിതറിക്കിടക്കുന്ന ഇതര സർക്കാരാഫീസുകളിലും, തമ്മിൽ കാണാതെ കഴിയുന്ന ഉദ്യോഗസ്ഥ പ്രമുഖരിൽ പലരും പലപ്പോഴും ഒന്നിച്ചു കൂടുന്നതും സൗഹൃദം പകരുന്നതും ഇന്ദ്രപ്രസ്ഥത്തിലെ കേരളാ ഹൗസിലാണ്. പഞ്ചനക്ഷത്ര സുഖസമൃദ്ധിയൊന്നുമില്ലാത്ത പഴയകാലത്തെ കേരളാഹൗസ്, പരിമിത സൗകര്യങ്ങൾ മാത്രമുണ്ടായിരുന്ന കൊച്ചിൻ ഹൗസിൽ ഒതുങ്ങിയിരുന്ന കാലത്ത്, അവിടെ 'ഗൃഹാന്തരീക്ഷം' ശരിക്കും അനുഭവപ്പെട്ടിരുന്നു. അതിനാൽ അക്കാലത്തെ അവിടത്തെ താത്കാലിക വാസം അതീവ ഹൃദ്യമായിരുന്നു. അങ്ങനെ തോന്നുന്നത് ഒരുപക്ഷേ, ഗൃഹാതുരത്വം കൊണ്ടുമാവാം.

കമ്മ്യൂണിസ്റ്റ് പ്രസ്ഥാനം മദ്ധ്യതിരുവിതാംകൂറിൽ പച്ചപിടിച്ചുതുടങ്ങുന്ന കാലത്ത് പതിനായിരക്കണക്കിനു യുവജനങ്ങളെ പ്രസ്ഥാനത്തിന്റെ പ്രവർത്തകരും അനുഭാവികളുമായി മാറ്റിയതിൽ ശ്രീ. എം. എൻ. ഗോവിന്ദൻ നായരുടെ മാസ്മരമായ വശ്യശക്തിക്ക് ഗണ്യമായ പങ്കുണ്ടായിരുന്നുവെന്നു കേട്ടിട്ടുണ്ട്. ഏതൊരു അപരിചിതനേയും അല്പസമയംകൊണ്ട് തന്റെ സുഹൃത്തോ അനുയായിയോ ആരാധകനോ ആക്കിത്തീർക്കുവാനുള്ള അസാധാരണ സിദ്ധിവിശേഷം അദ്ദേഹത്തിനുണ്ടായിരുന്നു. പാടത്തും പണിശാലയിലും പാർട്ടിയാഫീസിലും മാത്രമല്ല, പഞ്ചനക്ഷത്ര ഹോട്ടലിലും പാർലമെന്റ് ലോബിയിലും പരന്നുകിടക്കുന്ന ഒരു പരിചിത വലയം അതിനാൽ അദ്ദേഹത്തിന് സൃഷ്ടിക്കുവാൻ കഴിഞ്ഞിരുന്നു.

അപകർഷതാബോധം മൂലമാണല്ലോ പലപ്പോഴും 'അധികാരസ്ഥാനീയർ', 'സ്റ്റേറ്റസ് കോൺഷ്യസ്' ആകുന്നത്. ഈ രണ്ടു ബാധകൾക്കും അടിമപ്പെടാതിരുന്നതുമൂലം അധികാര സോപാനത്തിലെത്തിയിട്ടും ആരെയും അദ്ദേഹം അകറ്റിയില്ല; ആരും അദ്ദേഹത്തിൽനിന്ന് അകന്നുപോയതുമില്ല.

കേരളാഹൗസിൽ താത്കാലിക വാസത്തിനെത്തുമ്പോഴും ഔദ്യോഗികാവശ്യത്തിനായി അവിടെ വന്നണയുന്നവരുമായി അല്പസമയമെങ്കിലും ഒത്തുകഴിയാനാണ് അദ്ദേഹത്തിനിഷ്ടം. തങ്ങളുടെ സ്വകാര്യതയ്ക്ക് ഭംഗം വരുത്തരുതെന്ന് നിർബന്ധമുള്ള മറ്റു മന്ത്രിമാർ ഭക്ഷണസമയത്തും സ്വന്തം മുറിക്കുള്ളിൽ ഒതുങ്ങുമ്പോൾ, പഴയ കേരളാ (കൊച്ചിൻ) ഹൗസിലെ രണ്ടാം നിലയിലുള്ള ഊൺമുറിയിലെ തീൻമേശയ്ക്കു ചുറ്റും ഇട്ടിരിക്കുന്ന കസേരകളിലൊന്നിൽ എം. എൻ ഊറിച്ചിരിച്ചുകൊണ്ട് ഉല്ലാസവാനായി ഇരിക്കുന്നുണ്ടാവും.

അത്താഴത്തിന് എം. എന്റെ പഥ്യാഹാരം കഞ്ഞിയും പയറുമാണെന്ന് തോന്നുന്നു. അവ രണ്ടും സമൃദ്ധമായി കഴിക്കുന്നതിനിടയിൽ അദ്ദേഹം പറയുന്ന പഴയതും പുതിയതുമായ കഥകൾ കേട്ടിരുന്നാൽ നേരം പോകുന്നതറിയില്ല. അതിനാൽ ആരും തീൻമേശവിട്ട് പോവുകയുമില്ല. പിറ്റേന്നും കൃത്യസമയത്ത് അവിടെ എത്തുകയും ചെയ്യും.

ഒരുദിവസം എം.എന്റെ ഈ അത്താഴസമ്മേളനത്തിൽ സംബന്ധിക്കാൻ എത്തിയപ്പോൾ, രണ്ടു വനിതകളെയും കൂട്ടത്തിൽ കണ്ടു. രണ്ടുപേരും കേരള ഗവൺമെന്റിൽ ഉന്നതസ്ഥാനങ്ങൾ അലങ്കരിക്കുന്നവരായിരുന്നു. ഒരാൾ ഡോക്ടറും മറ്റേയാൾ എൻജിനീയറും. എം.എൻ പറഞ്ഞിരുന്ന കാര്യങ്ങളിൽ അത്ര താത്പര്യമില്ലാതിരുന്നതിനാലോ, കൂടുതൽ രസകരമായ മറ്റേതോ വിഷയം അവർ കണ്ടെത്തിയതിനാലോ അവരിരുവരും സ്വകാര്യ സംഭാഷണത്തിൽ ഏർപ്പെട്ടിരുന്നതായാണു കണ്ടത്. ആസ്വാദകരുടെ കൂട്ടത്തിൽ രണ്ടുപേർ കൂടാതിരിക്കുന്നതു കണ്ടെത്തിയ എം.എൻ കഥാഗതിക്കു ഭംഗം വരാത്ത രീതിയിൽ ഇടയ്ക്കു പറഞ്ഞു:

"....ആ കാലത്ത് ദാ, അവിടിരിക്കുന്ന..........യും ...............യും പാവാടപ്രായക്കാരായിരിക്കണം."

എം.എൻ പറഞ്ഞിരുന്ന പഴയ കഥയിലെ കാലസൂചനയനുസരിച്ച് അവരിരുവരും അന്ന് പാവാടക്കാരികളായിരിക്കാനിടയില്ല. നവയൗവനം നാൾതോറും വളരുന്ന പരുവത്തിലായിരിക്കണം. എങ്കിലും അവരുടെ പ്രായക്കുറവിനെ സൂചിപ്പിക്കുന്ന അപ്രസ്തുതപ്രശംസാരൂപത്തിലുള്ള എം.എന്റെ പരാമർശം, മദ്ധ്യപ്രായം കടന്ന് യൗവ്വനം വിടപറയുന്ന വേളയിലെത്തിനില്ക്കുന്ന അവരുടെ ഉള്ളിൽ തീർച്ചയായും കുളിരുകോരിയിട്ടിരിക്കണം.

അങ്ങനെ നിരൂപിക്കാൻ കാരണമുണ്ട്. തുടർന്നുള്ള ദിവസങ്ങളിൽ അവരിരുവരും അത്താഴത്തിനു നേരത്തേ എത്തുകയും നീണ്ടുപോകുന്ന അത്താഴസമ്മേളനം കഴിയുംവരെ എം.എന്റെ അരികിലിരുന്ന് അദ്ദേഹത്തിന്റെ നർമ്മഭാഷണങ്ങളിൽ മുഴുകിയിരിക്കുന്നതും കാണാമായിരുന്നു. അവരുടെ സാന്നിദ്ധ്യവും സംവേദന സന്നദ്ധതയും സഹൃദയനായ അദ്ദേഹത്തെയും ഏറെ രസിപ്പിച്ചിരിക്കണം!

ആളുകളെ തന്നിലേക്ക് ആകർഷിക്കുവാനും അടുപ്പിച്ചുനിർത്തുവാനും ശ്രീ.എം. എൻ. ഗോവിന്ദൻ നായർക്കുള്ള അപാരമായ കഴിവ് അന്ന് ഞാൻ നേരിൽ കണ്ടു മനസ്സിലാക്കി.

കപ്പൽ വ്യാപാരത്തിന്റെ വിദൂര സാദ്ധ്യതകളെക്കുറിച്ച് ദിവാസ്വപ്നങ്ങളിൽ മുഴുകിയിരിക്കുമ്പോഴും, അദ്ദേഹം അനിശ്ചിതമായി നീണ്ടുപോകുന്ന അടിയന്തരാവസ്ഥയുടെ അനന്തര ഫലങ്ങളെക്കുറിച്ചും ആശങ്കാകുലനായിരുന്നു. കമ്മ്യൂണിസ്റ്റുപാർട്ടിയുടെ കേന്ദ്രകമ്മിറ്റി അംഗങ്ങളുമായി നിരന്തര സമ്പർക്കം പുലർത്തിയിരുന്ന അദ്ദേഹത്തിന് ഉത്തരേന്ത്യയിൽ അടിയന്തരാവസ്ഥയുടെ പേരിൽ കാട്ടിയിരുന്ന അതിക്രമങ്ങളെക്കുറിച്ചുള്ള അസ്വാസ്ഥ്യജനകമായ വിവരങ്ങൾ യഥാസമയം ലഭിച്ചുകൊണ്ടിരുന്നു. സ്വകാര്യ സംഭാഷണവേളയിൽ ശക്തമായ ഭാഷയിൽ അവയെ അപലപിക്കുവാൻ അന്നും അദ്ദേഹം മടിച്ചിരുന്നില്ല.

ഏതായാലും കോൺഗ്രസ്സുമായുള്ള സഖ്യം അധികകാലം തുടരാനാവില്ലെന്ന് അദ്ദേഹത്തിന് ഏറെക്കുറെ ബോദ്ധ്യമായിരുന്നു. അനന്തരകരണീയം എന്തായിരിക്കണം?

ശ്രീ.നമ്പൂതിരിപ്പാടിന്റെ 'കലങ്ങിത്തെളിയൽ' പ്രവചനത്തിന് പ്രസക്തിയേറുന്നുണ്ടോ എന്നും അദ്ദേഹത്തിന് സംശയം ഉദിച്ചിരിക്കണം.

കമ്മ്യൂണിസ്റ്റ് പാർട്ടികളുടെ പുനരേകീകരണത്തെക്കുറിച്ചുള്ള സ്വപ്നങ്ങൾ ശ്രീ. എം. എൻ. ഗോവിന്ദൻനായർ കാണാൻ തുടങ്ങിക്കഴിഞ്ഞു.

(തുടരും)





## പദ്മനാഭൻ നമ്പൂതിരി



*എൻ.ജി.ഒ. യൂണിയൻ സംസ്ഥാന സമ്മേളനം മുഖ്യമന്ത്രി ഇ.കെ. നായനാർ ഉദ്ഘാടനം ചെയ്യുന്നു*

# പ്രശ്നപരിഹാരത്തിന്റെ വഴി

**സം**സ്ഥാനത്ത് നാലര ലക്ഷത്തോളം സർക്കാർ ജീവനക്കാരുണ്ട്. ജീവിതത്തിന്റെ രണ്ടറ്റവും കൂട്ടിമുട്ടിക്കാനുള്ള പങ്കപ്പാടിൽ അവർ പ്രത്യാശയോടെ നോക്കിക്കാണുന്നത് ഒറ്റക്കാര്യം മാത്രമാണ്-ശമ്പളപരിഷ്കരണം.

പതിനായിരം കോടി രൂപയുടെ കടബാധ്യതയിലാണ് ഇടതുമുന്നണി സർക്കാർ അധികാരത്തിലേറുന്നത്. സർക്കാരിനെ സംബന്ധിച്ച് പ്രധാന നോട്ടം ചെലവുചുരുക്കാനും വരുമാനം വർദ്ധിപ്പിക്കാനുമുള്ള വഴിയാണ്.

നാട്ടുകാരെ സംബന്ധിച്ച് ഇതു രണ്ടുമല്ല പ്രശ്നം. സർക്കാരാഫീസിൽ പോയാൽ കാലതാമസം കൂടാതെ തങ്ങളുടെ കാര്യങ്ങൾ നിറവേറിക്കിട്ടാൻ വഴിയുണ്ടോ എന്നതാണ് അവർ ആരായുന്നത്.

ജീവനക്കാർക്ക് ശമ്പള പ്രശ്നം; സർക്കാരിന് സാമ്പത്തിക പ്രശ്നം; നാട്ടുകാർക്ക് സ്വന്തം ജീവിത പ്രശ്നം. പരസ്പരം ബന്ധപ്പെട്ട ഈ പ്രശ്നങ്ങൾക്ക് പരിഹാരം വല്ലതുമുണ്ടോ?

പാലക്കാട്ട് സമാപിച്ച എൻ.ജി.ഒ യൂണിയന്റെ സംസ്ഥാന സമ്മേളനം സമഗ്രമായി ചർച്ച ചെയ്തത് ഈ വിഷയമാണ്. പക്ഷേ, വ്യക്തമായ ഉത്തരത്തിനും പരിഹാരത്തിനും ഒറ്റമൂലി കണ്ടുപിടിക്കാൻ അവർക്കായില്ല.

എൻ.ജി.ഒ യൂണിയന്റെ സംസ്ഥാന സമ്മേളനത്തിന്റെ മുന്നോടിയായി നടത്തിയ പത്രസമ്മേളനം തൊട്ട് സമാപന സമ്മേളനം വരെയുള്ള എല്ലാ വേദികളിലും മുഴങ്ങിക്കേട്ട പ്രസംഗങ്ങളുടെ പൊരുൾ ഒന്നായിരുന്നു. ശമ്പളപരിഷ്കരണത്തിനുവേണ്ടി പ്രക്ഷോഭം നടത്തുന്ന സംഘടന മാത്രമല്ല യൂണിയൻ; സിവിൽ സർവീസിന്റെ കാര്യക്ഷമതയ്ക്കുവേണ്ടി നിലകൊള്ളുന്ന സംഘടന കൂടിയാണിത്.

കേരളത്തിലെ സർക്കാർ ജീവനക്കാരുടെ ഏറ്റവും വലിയ സംഘടനയാണ് എൻ. ജി. ഒ. യൂണിയൻ. നാലരലക്ഷം സർക്കാർ ജീവനക്കാരിൽ 1,90,023 പേർ യൂണിയന്റെ മെമ്പർമാരാണ്.

ഇതു മനസ്സിൽ വച്ചുകൊണ്ട് കൗശലക്കാരായ ചില പത്രക്കാർ ചോദിച്ചു: എൻ. ജി. ഒ യൂണിയൻ പ്രവർത്തകർ കൈക്കൂലിവാങ്ങാതിരുന്നാൽ തന്നെ സിവിൽ സർവീസ് കാര്യക്ഷമമാവില്ലേ?

യൂണിയന്റെ സംസ്ഥാന ജനറൽ സെക്രട്ടറി

കെ.കൃഷ്ണൻ മറുപടി പറഞ്ഞതിങ്ങനെ: യൂണിയൻ പ്രവർത്തകരിൽ ആരെങ്കിലും അഴിമതി നടത്തിയെന്ന് സംഘടനകൾക്ക് ഉത്തമ ബോധ്യം വന്നാൽ ആ നിമിഷം അവരെ പുറത്താക്കും. അഴിമതിക്ക് തെളിവു വേണ്ട. ബോധ്യം വന്നാൽ മാത്രം മതി. മുൻകാലത്ത് സംസ്ഥാന പ്രസിഡന്റിനെപ്പോലും ഇത്തരമൊരു കാര്യത്തിൽ നീക്കം ചെയ്തതായി അദ്ദേഹം ചൂണ്ടിക്കാട്ടുകയും ചെയ്തു.

കാര്യക്ഷമതയെപ്പറ്റിത്തന്നെയായി വീണ്ടും പത്രലേഖകരുടെ ചോദ്യം. ഓഫീസിൽ വൈകിയെത്തിയതിന് എൻ. ജി. ഒ യൂണിയന്റെ ഏതെങ്കിലും പ്രവർത്തകനെ പുറത്താക്കിയിട്ടുണ്ടോ? വഞ്ചിനാട് എക്സ്പ്രസ്സും എക്സിക്യൂട്ടീവ് എക്സ്പ്രസ്സും ലേറ്റായാൽ ജീവനക്കാരും ലേറ്റാവും. കാര്യക്ഷമത മറ്റു മേഖലകളിലും ഉണ്ടാവുന്നതിനെ ആശ്രയിച്ചാണ് സിവിൽ സർവീസിന്റെയും കാര്യക്ഷമത. അവർ പറഞ്ഞു.

കെ.വരദരാജൻ (പ്രസിഡൻറ്)

വി.ജി. രവീന്ദ്രൻ (സെക്രട്ടറി)

ഒരു കാര്യം അവർ സന്ദേഹമില്ലാതെ ഉറപ്പിച്ചു പറഞ്ഞു. സർക്കാർ ജീവനക്കാരിൽനിന്നല്ലാതെ പുറത്ത് ഒരാളിൽ നിന്നും യൂണിയൻ പണം പിരിക്കാറില്ല. യൂണിയൻ പ്രവർത്തനത്തിന്റെ ഭാരം പൊതുജനങ്ങളുടെ മേൽ അടിച്ചേല്പിക്കാറുമില്ല.

പാലക്കാട് ടൗൺഹാളിലെ ഇ.പത്മനാഭൻ നഗറിലായിരുന്നു സമ്മേളനം. മൂന്നുദിവസം നീണ്ടുനിന്ന സമ്മേളനത്തിനു തുടക്കമിട്ടത് സംസ്ഥാന വിദ്യുച്ഛക്തി-സഹകരണ വകുപ്പുമന്ത്രി പിണറായി വിജയനാണ്.

മുൻ സർക്കാരിന്റെ കാലത്ത് സർക്കാർ ജീവനക്കാരുടെ മനോഭാവം എന്തായിരുന്നു എന്ന് വ്യക്തമാക്കാൻ മന്ത്രി സഹകരണവകുപ്പിലെ ഒരനുഭവം വിവരിച്ചു.

താൻ മന്ത്രിയായി ചുമതലയേറ്റപ്പോൾ സഹകരണ രജിസ്ട്രാർ തന്നെ കാണാനെത്തി. സഹകരണ സ്ഥാപനങ്ങളിൽ തസ്തികകൾ അനുവദിക്കുന്നതിന് മന്ത്രിയെ വന്നു കാണേണ്ടതുണ്ടോ എന്നായിരുന്നു രജിസ്ട്രാറുടെ സംശയം. കഴിഞ്ഞ സർക്കാരിന്റെ കാലത്ത് ഓരോ തസ്തിക അനുവദിക്കാനും മന്ത്രിയെ കാണണമായിരുന്നു. ഡിപ്പാർട്ട്മെന്റ് തലത്തിൽ നടക്കേണ്ട ഒരു സാധാരണ നടപടിക്രമം മാത്രമാണ് തസ്തിക അനുവദിക്കൽ. അതിനു മന്ത്രിയെ കാണേണ്ട കാര്യമില്ല.

മന്ത്രിക്കു കീഴിൽ അടിമപ്പെട്ടുകഴിയുകയായിരുന്നു മുൻ സർക്കാരിന്റെ കാലത്തെ ജീവനക്കാർ. ഉദ്യോഗസ്ഥബോധം അവരിൽ ഇല്ലാതായി: പകരം അടിമബോധം വളർന്നു. ഇനി വീണ്ടും ഉദ്യോഗസ്ഥബോധം തിരിച്ചുകൊണ്ടുവരേണ്ടതുണ്ട്. സഹകരണ രജിസ്ട്രാർ പോലും ഇങ്ങനെയാണ് കഴിയുന്നതെങ്കിൽ താഴേക്കിടയിലുള്ള ഉദ്യോഗസ്ഥർ എത്രമാത്രം ശ്വാസംമുട്ടിയാണ് കഴിഞ്ഞിട്ടുണ്ടാവുക! മന്ത്രി ചോദിച്ചു.

അടിച്ചമർത്തി ഭരിക്കുക എന്നതല്ല ഈ സർക്കാരിന്റെ നയം. ജീവനക്കാർക്ക് ഈ സർക്കാർ പരമാവധി ആനുകൂല്യങ്ങൾ അനുവദിക്കും. അതിനനുസരിച്ച് ഗവൺമെന്റ് പ്രവർത്തനങ്ങളുമായി സഹകരിക്കാനും സർവീസ് രംഗം കാര്യക്ഷമമാക്കാനും ശ്രമിക്കണം. ഓരോരുത്തരും സ്വയമേവ ശ്രമിക്കുന്നതോടൊപ്പംതന്നെ സംഘടനയെന്ന നിലയ്ക്കും ഇതിനു ശ്രമം വേണം.

കെ.എ.റഹ്മാൻ (ട്രഷർ)

മുഹമ്മദ്കുട്ടി (വൈസ്പ്രസിഡന്റ്)

സർക്കാർ ജീവനക്കാരോട് ഈ സർക്കാരിന് തുറന്ന സമീപനമാണ്. അതനുസരിച്ച് ജനങ്ങളെ പ്രയാസപ്പെടുത്താത്ത മനോഭാവമാവണം സർക്കാർ ജീവനക്കാർക്കും-ജീവനക്കാരുടെയും സർക്കാരിന്റെയും ജനങ്ങളുടെയും പ്രശ്നങ്ങൾ അനാവരണം ചെയ്തുകൊണ്ട് അദ്ദേഹം പറഞ്ഞു.

സദസ്സിൽ എൻ. ജി. ഒ യൂണിയൻ പ്രവർത്തകർ മാത്രമായിരുന്നുവെങ്കിലും വേദിയിൽ വിവിധ സർവീസ് മേഖലയിലെ സംഘടനാ നേതാക്കൾ എല്ലാവരുമുണ്ടായിരുന്നു.

കെ. എസ്. ടി. എ ജനറൽ സെക്രട്ടറി കെ.ബാലകൃഷ്ണൻ നമ്പ്യാർ. എൻ. എഫ്. പി.ടി. ഇ. കൺവീനർ എം.കൃഷ്ണൻ, ബാങ്ക് എംപ്ലോയീസ് പ്രസിഡന്റ് എ. സിയാവുദ്ദീൻ, ഗസറ്റഡ് ഓഫീസർമാരുടെ നേതാവ് എം.കെ.വാസു, യൂണിവേഴ്സിറ്റി ജീവനക്കാരുടെ സാരഥി പി. അശോകൻ. സഹകരണ മേഖലയിലെ യൂണിയൻ ജനറൽ സെക്രട്ടറി കെ.നാരായണൻ. മുനിസിപ്പൽ ആന്റ് കോർപ്പറേഷൻ യൂണിയന്റെ സെക്രട്ടറി കെ. എസ്. രാജേന്ദ്രൻ, പി. എസ്. സി. എംപ്ലോയീസ് ജനറൽ സെക്രട്ടറി രാഘവേന്ദ്രൻ പോറ്റി. വാട്ടർ അതോറിട്ടി എംപ്ലോയീസ് ജനറൽ സെക്രട്ടറി ടി. ആർ. സുകുമാരൻ. നിയമസഭാ സെക്രട്ടേറിയറ്റ് സ്റ്റാഫ് അസോസിയേഷൻ ജനറൽ സെക്രട്ടറി എം.നാരായണൻ പോറ്റി തുടങ്ങിയവരെല്ലാം സന്നിഹിതരായിരുന്നു. സർവീസ് രംഗം കാര്യക്ഷമമാക്കേണ്ടതിന്റെ ആവശ്യം അവരും ഊന്നിപ്പറഞ്ഞു.

സമ്മേളനത്തിന്റെ രണ്ടാം ദിവസമായ ജൂൺ 10-ന് തിങ്കളാഴ്ച അവതരിപ്പിച്ച ജനറൽ സെക്രട്ടറിയുടെ റിപ്പോർട്ടിലും ഇക്കാര്യം ചൂണ്ടിക്കാട്ടി.

'സിവിൽ സർവീസിന്റെ കാര്യക്ഷമതയില്ലായ്മ ഇന്ന് ഏറെ വിമർശനവിധേയമായിട്ടുണ്ട്. ജോലിയുമായി ബന്ധപ്പെട്ട ചട്ടങ്ങളും നിയമങ്ങളും പാലിക്കുന്നതിലും പ്രയോഗിക്കുന്നതിലും കാണിക്കുന്ന ഉദാസീനത സർവീസിന്റെ കാര്യക്ഷമതയില്ലായ്മയ്ക്ക് വലിയൊരളവിൽ കാരണമാവുന്നുണ്ട്.' റിപ്പോർട്ടിൽ ചൂണ്ടിക്കാട്ടി.

'അഴിമതി സിവിൽ സർവീസിനെ ഏറെ ദുഷിപ്പിച്ചിട്ടുണ്ട്. ഇത് ജനങ്ങളും ജീവനക്കാരും തമ്മിൽ ഐക്യപ്പെടുന്നതിന് വിഘാതം സൃഷ്ടിക്കും. സാഹചര്യം എന്തുതന്നെയായാലും സിവിൽ സർവീസിലെ അഴമതി ദൂരീകരിക്കുന്നതിനും സർവീസിന്റെ കാര്യക്ഷമത വർദ്ധിപ്പിക്കുന്നതിനും ആവശ്യമായ പ്രവർത്തനം കൂടുതൽ ശക്തമായി മുന്നോട്ടു കൊണ്ടുപോവേണ്ടതുണ്ട്.' റിപ്പോർട്ടിൽ വ്യക്തമാക്കി.

സമ്മേളന പ്രമേയവും ഇക്കാര്യത്തിൽ ഊന്നൽ നൽകി. 'പ്രാപ്തവും ഫലപ്രദവുമായ മേൽനോട്ടത്തിന്റെ അഭാവമാണ് സിവിൽ സർവീസിന്റെ കാര്യക്ഷമത കുറയാനുള്ള കാരണങ്ങളിലൊന്ന്. സിവിൽ സർവീസിന്റെ ഘടനയിൽ കാര്യമായ അഴിച്ചുപണി ഉണ്ടായാലേ ഇതു പരിഹരിക്കാനാവൂ.' പ്രമേയം ചൂണ്ടിക്കാട്ടി.

പ്രതിനിധികളെ അഭിസംബോധന ചെയ്തുകൊണ്ട് ട്രേഡ് യൂണിയൻ സമ്മേളനത്തിൽ പ്രസംഗിച്ച സി. ഐ. ടി. യു സംസ്ഥാന ജനറൽ സെക്രട്ടറി കെ. എൻ. രവീന്ദ്രനാഥും മാറ്റത്തിന്റെ ആവശ്യകതയിലാണ് ഊന്നൽ നൽകിയത്.

കെ. എൻ. രവീന്ദ്രനാഥ് ഇങ്ങനെ പറഞ്ഞു: ലോകത്താകമാനം രാഷ്ട്രീയ മാറ്റങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കുകയാണ്. തദനുസൃതമായി ഒരു പുത്തൻ ശൈലി സ്വീകരിക്കാൻ ട്രേഡ് യൂണിയൻ സർവീസ് സംഘടനകൾ തയ്യാറാവണം.

ആധുനിക ടെക്നോളജിയുടെ വരവ് തൊഴിലവസരങ്ങൾ ഇല്ലാതാക്കി. തൊഴിലില്ലായ്മ പരിഹരിക്കുന്നതിനു പകരം ഉള്ള തൊഴിലവസരങ്ങൾ വീതിക്കുക എന്ന നയമാണ് ഭരണാധികാരികൾ നടപ്പാക്കുന്നത്. തൊഴിലാളികളുടെ കൂലി വെട്ടിക്കുറയ്ക്കുക എന്നതിലേക്കാണ് ഇതു ചെന്നെത്തുക. ഈ സാഹചര്യത്തിൽ പഴയ ശൈലിക്കു പകരം സാമൂഹ്യമായ മാറ്റം കൂടി ലക്ഷ്യം വച്ചുകൊണ്ടുള്ള പ്രവർത്തനം സംഘടിപ്പിക്കാൻ ട്രേഡ് യൂണിയൻ പ്രസ്ഥാനങ്ങൾക്ക് ബാധ്യതയുണ്ട്. അദ്ദേഹം പറഞ്ഞു.

**ജീവനക്കാർക്ക് ശമ്പള പ്രശ്നം; സർക്കാരിന് സാമ്പത്തിക പ്രശ്നം; നാട്ടുകാർക്ക് സ്വന്തം ജീവിത പ്രശ്നം. പരസ്പരം ബന്ധപ്പെട്ട ഈ പ്രശ്നങ്ങൾക്ക് പരിഹാരം വല്ലതുമുണ്ടോ? പാലക്കാട്ട് സമാപിച്ച എൻ.ജി.ഒ യൂണിയന്റെ സംസ്ഥാന സമ്മേളനം സമഗ്രമായി ചർച്ച ചെയ്തത് ഈ വിഷയമാണ്.**



രണ്ടാം ദിവസം വൈകിട്ട് പാലക്കാട്ട് കോട്ടമൈതാനിയിൽ സജ്ജമാക്കിയ ബി.ടി.ആർ നഗറിൽ സാംസ്കാരിക സമ്മേളനവും ഉണ്ടായി. പ്രൊഫ: എം. എൻ. വിജയൻ. കടമ്മനിട്ട രാമകൃഷ്ണൻ, പ്രൊഫ: എം.കെ.സാനു. ഇയ്യങ്കോട് ശ്രീധരൻ തുടങ്ങിയവരായിരുന്നു പ്രഭാഷകർ.

'താരാട്ടുപാട്ട് പാടുന്നവനല്ല ഉണർത്തുപാട്ട് പാടുന്നവനാണ് യഥാർത്ഥ കവി. ദു:ഖത്തിൽനിന്നു രക്ഷപ്പെടാൻ എളുപ്പവഴി ഉറക്കമാണ്. താരാട്ട് ഉറക്കഗുളികയാണ്. ഒരു രാജ്യത്തെ ജനങ്ങൾ മുഴുവൻ ഉറങ്ങുന്നത് രാജ്യം ഭരിക്കുന്നവർക്ക് നല്ലതാണ്. പക്ഷേ. ഉറങ്ങുന്നവരുടെ പ്രശ്നം തീരുന്നില്ല. ഉറക്കുപാട്ടിന്റെ കൂടെയാണോ ഉണർത്തുപാട്ടിന്റെ കൂടെയാണോ നിലകൊള്ളേണ്ടത് എന്നതാണ് പ്രശ്നം. മയക്കിക്കിടത്തുന്ന സാഹിത്യം നമ്മെ കൊലയ്ക്കു കൊടുക്കുന്ന സാഹിത്യമാണെന്ന് തിരിച്ചറിയുന്നവരാണ് പുരോഗമന കലാസാഹിത്യകാരന്മാർ-പ്രൊഫ: എം. എൻ. വിജയൻ പറഞ്ഞു.



സാംസ്കാരികസമ്മേളനം എം.എൻ.വിജയൻ ഉദ്ഘാടനം ചെയ്യുന്നു

കലയും സാഹിത്യവുമെല്ലാം കമ്പോളവത്കരിക്കപ്പെട്ടുകഴിഞ്ഞു. ഒരു തേയിലക്കമ്പനിക്കാരൻ തങ്ങളുടെ പുതിയ ബ്രാന്റിന്റെ രുചി തയ്യാറാക്കുന്നപോലെയാണ് കോട്ടയത്തെ സാഹിത്യപ്രസാധകൻ വായനക്കാരന്റെ അഭിരുചി തിട്ടപ്പെടുത്തുന്നത്. നമ്മുടെ അഭിരുചിയെപ്പോലും നമ്മളല്ല തിട്ടപ്പെടുത്തുന്നത്.

മതവാഴ്ചക്കാലത്ത് മതങ്ങളും ഫ്യൂഡൽ വാഴ്ചക്കാലത്ത് ഫ്യൂഡൽ പ്രഭുക്കന്മാരുമാണ് നമ്മുടെ അഭിരുചി നിശ്ചയിച്ചിരുന്നത്. കാണുന്നതൊക്കെയും നാരായണായ നമ: എന്നു പറഞ്ഞിരുന്ന കാലത്ത് എല്ലാറ്റിലും നാരായണനെ കാണാനാണ് നമ്മുടെ കണ്ണുകൾക്ക് നിർദ്ദേശം. ആധുനിക കമ്പോളവാഴ്ചയുടെ കാലത്താകട്ടെ നാരായണന്റെ സ്ഥാനത്ത് മൈക്കിൾ ജാക്സൻ ആണെന്നുമാത്രം. രണ്ടായാലും നമുക്കിഷ്ടമുള്ളതു കാണാനോ, സ്വന്തം അഭിരുചി വളർത്താനോ. സ്വാഭിപ്രായം പറയാനോ കഴിയാതെ പോവുന്നു-അദ്ദേഹം പറഞ്ഞു.

ഒരുകോടി രൂപ തരാം: ഒരു സർവകലാശാല സ്ഥാപിക്കാമോ എന്നു ചോദിച്ചാൽ നാം ഒരു സർവകലാശാല സ്ഥാപിക്കും. അത്രയ്ക്കു നിരക്ഷരരാണ് നമ്മൾ. ആദിശങ്കരനെ ആട്ടിയോടിച്ച നാട്ടിലാണ് അദ്ദേഹത്തിന്റെ പേരിൽ സർവകലാശാല സ്ഥാപിച്ചിരിക്കുന്നത്.

ചുട്ട തേങ്ങ വെച്ച് എലിയെ പിടിക്കുന്നതുപോലെ പച്ചനോട്ടു കാണിച്ചാൽ ഏതു ബുദ്ധിജീവിയേയും പിടിക്കാം എന്ന് മുതലാളിത്തം മനസ്സിലാക്കിയിരിക്കുന്നു. ഓണപ്പുടവ നൽകുന്ന ജന്മി ഉദാരനാണെന്നു കരുതുന്ന കുടിയാന്റെ പ്രത്യയശാസ്ത്ര മൗഢ്യം നമ്മെയും ബാധിച്ചിരിക്കുന്നു. അദ്ദേഹം പറഞ്ഞു.

എല്ലാ രംഗത്തും അപചയം വന്നുകഴിഞ്ഞു. ജീവൻരക്ഷാ മരുന്നുകൾക്കു പകരം വാജീകരണ ഉല്പന്നങ്ങൾ നിർമ്മിക്കാനാണ് മരുന്നുകമ്പനികളുടെ താത്പര്യം. നരച്ചമുടിയും വരണ്ട തൊലിയുമാണ് നമ്മുടെ പ്രശ്നമെന്ന് നമ്മെക്കൊണ്ട് അവർ ബോധ്യപ്പെടുത്തുന്നു.

പണ്ടും ഇങ്ങനെതന്നെയാണ്. ച്യവനപ്രാശത്തിന്റെ ഉദ്ഭവം തന്നെ വ്യാജ ഔഷധമായിട്ടാണ്. വൃദ്ധനെ ചറുപ്പക്കാരനാണെന്നു തെറ്റിദ്ധരിപ്പിക്കാനാണ് ച്യവനപ്രാശം ഉണ്ടാക്കിയത്. യാഥാർത്ഥ്യം മറച്ചുവയ്ക്കുന്നതും സൗന്ദര്യത്തിന്റെ മുഖംമൂടി അണിയുന്നതുമായ സാഹിത്യം ഉത്കൃഷ്ടമല്ല. പ്രൊഫ: എം. എൻ. വിജയൻ പറഞ്ഞു.

പുരോഗമന കലാസാഹിത്യ സംഘം മലമ്പുഴയിൽ നടത്തിയ നിരൂപണ ശിബിരത്തിലെ ലേഖനങ്ങൾ സമാഹരിച്ചു തയ്യാറാക്കിയ പുസ്തകം ചടങ്ങിൽ വെച്ച് പ്രൊഫ: എം.കെ.സാനുവിന് കോപ്പി നൽകിക്കൊണ്ട് എം. എൻ. വിജയൻ പ്രകാശനം ചെയ്തു.

സമാപന ദിവസമായ ജൂൺ 11-ന് (ചൊവ്വാഴ്ച) സംസാരിച്ച അഖിലേന്ത്യാ സ്റ്റേറ്റ് ഗവൺമെന്റ് എംപ്ലോയീസ് ഫെഡറേഷൻ ജനറൽ സെക്രട്ടറി സുകുമോൾസെൻ സമകാലിക സമസ്യകളിലൊന്നിലേക്കാണ് വിരൽ ചൂണ്ടിയത്.

കോൺഗ്രസ്സിന്റെ തെറ്റായ നയങ്ങളെ എതിർക്കാൻ തയ്യാറാവുന്ന ജനവിഭാഗങ്ങൾ രാഷ്ട്രീയ പോരാട്ടം വരുമ്പോൾ ബി.ജെ.പി യോടൊപ്പം നില്ക്കുന്ന പ്രവണതയിലേക്കാണ് അദ്ദേഹം [illegible]ക്ഷണിച്ചത്.

വിദ്യാഭ്യാസവും വിവരവും ഉള്ള ജീവനക്കാർ ഒരുവശത്ത് കോൺഗ്രസ്സിന്റെ തെറ്റായ സാമ്പത്തിക നയത്തിനെതിരെയുള്ള പോരാട്ടത്തിൽ അണിനിരക്കുമ്പോൾതന്നെ മറുവശത്ത് രാഷ്ട്രീയ പോരാട്ടത്തിൽ വർഗീയ ശക്തികളുടെ കൂടെ നില്ക്കുന്നു എന്ന കാര്യം ഒരു പ്രധാന പ്രശ്നമാണെന്ന് അദ്ദേഹം പറഞ്ഞു. ഇന്ത്യയിൽ ഇടതുപക്ഷം ദുർബലമായതുകൊണ്ടാണ് ഇങ്ങനെ സംഭവിക്കുന്നതെന്ന് വ്യവസായ കേന്ദ്രങ്ങളായ ബോംബെ. കാൺപൂർ എന്നിവിടങ്ങളെ ഉദാഹരിച്ചുകൊണ്ട് അദ്ദേഹം സമർത്ഥിച്ചു.

ദീർഘകാലം എൻ.ജി.ഒ യൂണിയൻ പ്രവർത്തകനായും ഒടുവിൽ സംഘടനയുടെ സംസ്ഥാന പ്രസിഡന്റായും പ്രവർത്തിച്ച് സർവീസിൽനിന്നു വിരമിച്ച ആർ.രാമചന്ദ്രന് സമ്മേളനത്തിൽ വെച്ച് യാത്രയയപ്പു നൽകി. അയൽ സംസ്ഥാനങ്ങളിൽ നിന്നുള്ള യൂണിയൻ നേതാക്കളായ എം. ആർ. അപ്പൻ. ശങ്കർറെഡ്ഡി തുടങ്ങിയവരും സന്നിഹിതരായിരുന്നു.

സമ്മേളത്തിന് സമാപ്തി കുറിച്ചത് മുഖ്യമന്ത്രി ഇ.കെ. നായനാരാണ്. നർമ്മത്തിന്റെ മധുരം ചേർത്തായിരുന്നു നായനാരുടെ കാര്യവിചാരം: മറച്ചുവയ്ക്കാതെ നായനാർ എല്ലാം തുറന്നടിച്ചു.

എട്ടുമണിക്കൂർ ജോലിയെന്നാണ് വയ്പ്. പക്ഷേ. നിങ്ങളൊന്നും തീരെ പണിയെടുക്കുന്നില്ലെന്നാണ് പൊതുവിലുള്ള ആക്ഷേപം. അഞ്ചുമണിക്കൂറെങ്കിലും പണിയെടുത്താൽ നന്ന്.

ബ്രഷ്നേവിന്റെ കാലത്ത് റഷ്യയിൽ മേയ്ദിനത്തിന് അവധി ഇല്ലായിരുന്നു. ഇവിടെ നിങ്ങളുടെ ആഗ്രഹം രണ്ടു മേയ്ദിനം ഉണ്ടായാൽ [illegible]

വസം പണിയെടുക്കാതെ കഴിക്കാം എന്നാണ്. പണിയെടുക്കാതെ ശമ്പളം വാങ്ങാനുള്ള മോഹം മുതലാളിത്ത മനഃസ്ഥിതിയുടേതാണ്. അത് നന്നല്ല.

നിങ്ങളുടെ ജനറൽ സെക്രട്ടറിയുടെ റിപ്പോർട്ടിൽ കാര്യക്ഷമതയെക്കുറിച്ച് പറയുന്നുണ്ട്. ആ ഭാഗം നിങ്ങൾ വായിച്ചിട്ടുണ്ടാവില്ല. ശമ്പളത്തിന്റെ ഭാഗം മാത്രമേ നോക്കിയിട്ടുണ്ടാവൂ. കാര്യവുമില്ല ക്ഷമതയുമില്ല എന്നായിട്ടുണ്ടു കാര്യങ്ങൾ. അതു ശരിയല്ല.

നിങ്ങളുടെ പ്രധാന ആവശ്യം സാമ്പത്തികമാണ്. അതെനിക്കറിയാം. അതേപ്പറ്റി ഞാൻ എന്തുപറയുന്നു എന്നാണ് നിങ്ങൾ നോക്കുന്നത്. സാമ്പത്തിക വർദ്ധന വേണ്ടതുതന്നെ. പക്ഷേ അതുമാത്രം പോരാ. അല്പം ത്യാഗമനോഭാവം കൂടി വേണം. ത്യാഗബോധമില്ലാത്തത് രാഷ്ട്രീയബോധത്തിന്റെ കുറവുകൊണ്ടാണ്. നിങ്ങൾക്ക് ശമ്പളം കൂട്ടിത്തന്നതുകൊണ്ട് സാധനങ്ങളുടെ വില കുറയുമോ?

സോവിയറ്റ് റഷ്യയിൽ 30 കൊല്ലക്കാലം സാധനങ്ങൾക്ക് ഒരു നയാപൈസ വിലകൂട്ടാതെ പിടിച്ചുനിർത്താൻ പറ്റി. ഗവൺമെന്റ് വിചാരിച്ചാൽ അത് നടക്കും. ഇവിടെ അത് നടക്കുമോ? ഇന്ത്യാ രാജ്യത്ത് മുതലാളിത്ത ഗവൺമെന്റ് അല്ലേ? അതു മാറണം. ഗവൺമെന്റ് വരും; പോകും. അതുപോരാ. വ്യവസ്ഥിതി മാറണം. കേന്ദ്രീകൃതമായ ഒരു സോഷ്യലിസ്റ്റ് എക്കോണമി വരണം. അല്ലെങ്കിൽ വില കൂടും. ശമ്പളം കൂട്ടണമെന്ന് നിങ്ങൾ അവശ്യപ്പെടുകയും ചെയ്യും. നായനാർ പറഞ്ഞു.

സർക്കാർ ജീവനക്കാരുടെ പ്രശ്നങ്ങൾ അനുഭാവത്തോടെ പരിഗണിച്ചത്


കെ.കൃഷ്ണൻ
(ജന.സെക്രട്ടറി)


കെ.ആർ.ഭാനുമതി
(വൈസ് പ്രസിഡന്റ്)


സി.എച്ച്.അശോകൻ
(സെക്രട്ടറി)

## അടിച്ചമർത്തി ഭരിക്കുക എന്നതല്ല ഈ സർക്കാരിന്റെ നയം. ജീവനക്കാർക്ക് ഈ സർക്കാർ പരമാവധി ആനുകൂല്യങ്ങൾ അനുവദിക്കും.

എല്ലാകാലത്തും ഇടതുമുന്നണി സർക്കാരാണെന്ന് നായനാർ പറഞ്ഞു. 'സമരം ചെയ്യില്ല എന്ന് എഴുതിച്ചേർത്താലേ സംഘടനകൾക്ക് അംഗീകാരം നൽകിയിരുന്നുള്ളു. 1967-ൽ ഇ. എം. എസ് മന്ത്രിസഭയാണ് അത് എടുത്തുകളഞ്ഞത്. ക്ഷാമബത്ത കേന്ദ്രസർക്കാർ ജീവനക്കാർക്കൊപ്പം കിട്ടുമെന്ന് ഉറപ്പാക്കിയത് 80-ലെ എന്റെ സർക്കാരാണ്. ജീവനക്കാരെ സമരത്തിനിറക്കാതെതന്നെ ശമ്പളപരിഷ്കരണത്തിന് ഉത്തരവിട്ടത് 87-ലെ എന്റെ സർക്കാരാണ്. സ്ഥലം മാറ്റത്തിന് വ്യക്തമായ മാനദണ്ഡം ഉണ്ടാക്കിയത് 87-ലെ ഇടതുമുന്നണി സർക്കാരാണ്.

അതുകൊണ്ട് ഇനിയും സർക്കാർ ജീവനക്കാരോട് ഈ സർക്കാർ അനുഭാവം കാണിക്കും. മുമ്പുണ്ടായിരുന്ന പോലെ 5 വർഷത്തിലൊരിക്കൽ ശമ്പളപരിഷ്കരണം ഉറപ്പുവരുത്തുക എന്ന നിങ്ങളുടെ ആവശ്യത്തിന്റെ പ്രായോഗികത പരിശോധിക്കുന്നതാണ്. ഇപ്പോൾ അത്രയേ പറയാൻ പറ്റൂ. നായനാർ പറഞ്ഞു.

സ്ഥലം മാറ്റത്തിന് തന്റെ സർക്കാർ മാനദണ്ഡമുണ്ടാക്കിയെങ്കിലും അതു മറികടന്ന് സ്ഥലംമാറ്റം നടത്തേണ്ടിവന്ന ഒരനുഭവവും നായനാർ വിവരിച്ചു.

മലപ്പുറത്ത് ഒരു മുസ്ലിം ജീവനക്കാരി ഹിന്ദു യുവാവിനെ പ്രേമിച്ചു. പ്രേമത്തിന് അങ്ങനെ വല്ല വകുപ്പുമുണ്ടോ? ആ ഏരിയയാണെങ്കിൽ മൗലികവാദികളുടേതാണ്. കല്യാണം കഴിച്ചാൽ കൊല്ലുമെന്നായി അവർ. അവർക്ക് വിവരമില്ല. ഞാൻ ഒരു കാര്യം ചെയ്തു. രണ്ടുപേരെയും ആലപ്പുഴയ്ക്ക് സ്ഥലം മാറ്റി. മലപ്പുറത്തായിരുന്നെങ്കിൽ അവർ കശാപ്പ് ചെയ്യപ്പെട്ടേനെ. ആലപ്പുഴ ആയതുകൊണ്ട് സുഖമായി കഴിയുന്നു. ഇങ്ങനെ ചില സ്ഥലം മാറ്റങ്ങളേ ഞാൻ നടത്തിയിട്ടുള്ളു.

ഇത്തവണ ഞാൻ മുഖ്യമന്ത്രിയായപ്പോൾ പത്രക്കാർ സെക്രട്ടേറിയറ്റിൽ വന്നു. അവിടത്തെ തിരക്കില്ലായ്മ കണ്ട് അവർ അദ്ഭുതപ്പെട്ടു. ഞാൻ അവരോടു പറഞ്ഞു. ഇപ്പം ഇ.കെ. നായനാരാണ് മുഖ്യമന്ത്രി. നായരേയും നസ്രാണിയേയും ഇസ്ലാമിനേയും പിടിച്ചുകൊണ്ട് സ്ഥലം മാറ്റത്തിനു വന്നിട്ട് കാര്യമില്ല. അതിനൊക്കെ മാനദണ്ഡമുണ്ട്. അതാതിന്റെ വകുപ്പനുസരിച്ചു നടക്കും. ശുപാർശകൊണ്ട് ഇനി സംഗതി പോവൂല്ല.

മുമ്പ് ഇതല്ല സ്ഥിതി. ഇസ്ലാമെങ്കിൽ ഇസ്ലാം മന്ത്രിയെ കാണുക. നസ്രാണിയെങ്കിൽ നസ്രാണി മന്ത്രിയെ കാണുക. അതുമാത്രം മതിയോ. പോരാ. പത്തും അമ്പതും കൈമടക്കും കൊടുക്കണം. അതൊന്നും ഇനി നടക്കൂല. നായനാർ പറഞ്ഞു.

എൽ. ഡി. എഫ് സർക്കാർ 89-ൽ നടപ്പാക്കിയ സ്ഥലംമാറ്റ മാനദണ്ഡം ആവശ്യമെങ്കിൽ ഭേദഗതിയോടെ നടപ്പാക്കുമെന്ന് മുഖ്യമന്ത്രി എൻ.ജി.ഒ മാർക്ക് ഉറപ്പു നൽകി.

സമാപന സമ്മേളനത്തിൽ യൂണിയൻ സംസ്ഥാന പ്രസിഡന്റ് കെ. വരദരാജൻ അദ്ധ്യക്ഷത വഹിച്ചു. സി.പി.ഐ സംസ്ഥാന സെക്രട്ടറി പി.കെ. വാസുദേവൻനായർ, ധനമന്ത്രി ടി.ശിവദാസമേനോൻ, വിദ്യാഭ്യാസമന്ത്രി പി.ജെ. ജോസഫ്, ആർ. എസ്.പി. സംസ്ഥാന സെക്രട്ടറി കെ.പങ്കജാക്ഷൻ, കെ.പി.സി.സി.എസ് പ്രസിഡന്റ് രാമചന്ദ്രൻ കടന്നപ്പള്ളി, ജനതാദൾ നേതാവ് സി.കെ. നാണു എം. എൽ. എ എന്നിവരും സമാപന സമ്മേളനത്തിൽ സംബന്ധിച്ചു.

നഗരത്തിന്റെ നാനാഭാഗങ്ങളിൽ നിന്നും കൊച്ചുകൊച്ചു പ്രകടനങ്ങളായാണ് പ്രതിനിധികളും പ്രവർത്തകരും കോട്ട മൈതാനത്ത് എത്തിയത്. വർഗ്ഗബഹുജന സംഘടനാപ്രവർത്തകരും സമ്മേളനത്തിൽ പങ്കുകൊണ്ടു.

നേരത്തേ നടന്ന സംഘടനാ തിരഞ്ഞെടുപ്പിൽ പ്രസിഡന്റായി കെ. വരദരാജനും (കൊല്ലം) ജനറൽ സെക്രട്ടറിയായി കെ.കൃഷ്ണനും (കണ്ണൂർ) തിരഞ്ഞെടുക്കപ്പെട്ടു. കെ. അഹമ്മദ്കുട്ടി (വയനാട്) കെ. ആർ. ഭാനുമതി (തിരുവനന്തപുരം)-വൈസ് പ്രസിഡന്റുമാർ, വി.ജി.രവീന്ദ്രൻ (കോട്ടയം) സി.എച്ച്. അശോകൻ (കോഴിക്കോട്)-സെക്രട്ടറിമാർ, കെ. എ. റഹീം (തിരുവനന്തപുരം)-ട്രഷറർ എന്നിവരേയും തിരഞ്ഞെടുത്തു. എം. സുലൈഖാബീവി കൺവീനറായിക്കൊണ്ട് ഒരു 37 അംഗ വനിതാ സബ് കമ്മിറ്റിയും രൂപീകരിച്ചു.

മൂന്നു ദിവസങ്ങളിലായി നടന്ന സമ്മേളനത്തിന്റെ ഇടവേളകളിൽ കാറൽമണ്ണ എ. എസ്, സാംസ്കാരിക സമിതിയുടെ നാടകം, ചിറ്റൂർ മെലഡി വോയ്സിന്റെ ഗാനമേള എന്നിവ സമ്മേളനത്തിന് വൈവിധ്യം പകർന്നു.





# അയനാംശം: ഒരു ശാസ്ത്രീയ പുനർവിചിന്തനം

കെ.ചന്ദ്രഹരി



(കഴിഞ്ഞലക്കത്തിൽ നിന്നും തുടർച്ച)

എല്ലാ പണ്ഡിതന്മാരും തങ്ങളുടെ അയനാംശമാണ് കൂടുതൽ ശരി എന്ന വാദം മുഴക്കുന്നു. ശരിയായ അയനാംശം (True Value) തന്റേതാണെന്നു പറയുവാൻ തക്ക സൈദ്ധാന്തികമോ. നിരീക്ഷണപരമോ ആയ തെളിവുകൾ ആരുടെയും കൈവശമില്ല എന്നതാണു ദയനീയമായ കാര്യം. മുൻപു പരാമർശിക്കപ്പെട്ട "ശൂന്യ-അയനാംശ" വർഷങ്ങളിൽ നിന്നും പിറകോട്ടു ഗണിച്ചാൽ യുഗാദി വസന്തവിഷുബിന്ദു, രോഹിണി നക്ഷത്ര വിഭാഗത്തിന്റെ മദ്ധ്യത്തിന് (46° 40') അപ്പുറവും ഇപ്പുറവുമായി നില്ക്കുന്നതുകാണാം. ത്രികാലജ്ഞാനികളായ ഋഷീശ്വരന്മാർക്ക് ഉണ്ടായിരുന്നതായി നാം കരുതുന്ന ശാസ്ത്രാവബോധത്തിനും സൗന്ദര്യബോധത്തിനും ഒന്നും നിരക്കുന്നതല്ല. വിഷുവത്ബിന്ദുക്കളുടെയും അയനാന്തര ബിന്ദുക്കളുടെയും യുഗാദിയിലെ ഈ നിർഗുണത്വം.

നേരേമറിച്ച് യുഗാദി വസന്ത വിഷുബിന്ദു രോഹിണിമദ്ധ്യമായ 46° 40' ആണെന്നെടുത്താൽ, ഇതര നിർദ്ദേശാങ്കങ്ങൾ 226° 40', 136° 40', 316° 40' എന്നീ സ്ഥാനങ്ങളിൽ നക്ഷത്ര പാദങ്ങൾക്കതിരുകളായി മാറുന്നു. അതായത് വിഷുവത് ബിന്ദുക്കളും അയനാന്തര ബിന്ദുക്കളും ക്രാന്തിവൃത്തത്തെ നക്ഷത്രപാദങ്ങളായി വിഭജിക്കുന്നതിൽ അവലംബമായിരുന്നു എന്ന് ആർക്കും വ്യക്തമാകും. ഈ നിഗമനം അനുസരിച്ച് യുഗാദിയിലെ അയനാംശം 46 ഡിഗ്രി 40 മിനിട്ട് സായന സ്ഫുടതയോടു കൂട്ടേണ്ടതാകുന്നു. വാർഷിക പുരസ്സരണം 50.31446541 സെക്കന്റെടുത്താൽ ശൂന്യ-അയനാംശ വർഷം എ.ഡി.238 ആണെന്നു വരുന്നു. യുഗാരംഭത്തിനുശേഷം 3339 വർഷം കൊണ്ട് അയനാംശം പൂജ്യമാകുന്നതായും, സായന-നിരയന ചക്രങ്ങൾ ഏകത്രിതമാകുന്നു എന്നും ഇതിൽനിന്ന് മനസ്സിലാക്കാം.

6. ഈ സിദ്ധാന്തത്തിനുപോദ്ബലകമായ തെളിവുകൾ:-

(1) രാശിചക്രത്തിലെ സ്ഥിര-സൂചക (അവലംബ) നക്ഷത്രം:

യുഗാദി വസന്ത വിഷുബിന്ദു 46° 40' ആണെന്നെടുത്താൽ മൂലം നക്ഷത്രം (Lambda Scorpii) രാശിനക്ഷത്ര വിഭജനത്തിന് അവലംബമായി 240 ഡിഗ്രിയിൽ സ്ഥിതിചെയ്യുന്നു. മൂലത്തിനും, ഹേമന്തവിഷുബിന്ദുവായ 226° 40' നും ഇടയിൽ ആദ്യനക്ഷത്ര വിഭാഗമായ 13° 20' രൂപമെടുക്കയാൽ അതിനെ 'ജ്യേഷ്ഠാ'യെന്നും. പിന്നീടുണ്ടായ 13° 20'-നെ 'അനുരാധ'യെന്നും വിളിച്ചു. ഈ നക്ഷത്രവിഭാഗങ്ങളിലെ യോഗതാരകൾക്കും അതേ പേർ തന്നെ നല്കി. രാശി-നക്ഷത്രസന്ധിയായ 240 ഡിഗ്രിയിൽ സ്ഥിരമായി നില്ക്കുന്ന ഈ നക്ഷത്രത്തെ ആധാരമാക്കി ക്രാന്തിവൃത്തം വിഭജിക്കപ്പെട്ടതിനാലാണ് അത് "മൂലം" എന്ന് നാമകരണം ചെയ്യപ്പെട്ടത്. അനാന്തരബിന്ദുക്കൾ യഥാക്രമം പൂർവ്വ ഫാൽഗുനിയോടും, ശതതാരകയോടും ചേരുകയാൽ നിരീക്ഷണത്തിനു സഹായകവുമായി. രോഹിണിയുടെ യോഗതാരം 45° 10'-ൽ ഇടവം രാശി മദ്ധ്യബിന്ദുവായും, ജ്യേഷ്ഠയുടെ യോഗതാരം 225° 09'-ന് വൃശ്ചിക മദ്ധ്യബിന്ദുവായും നിലകൊണ്ടു.

ചന്ദ്രപാതങ്ങളിലൊന്നായ കേതു മദ്ധ്യമസൂര്യനോടു ചേർന്ന് ഗോളാരംഭ ബിന്ദുവിൽ സ്ഥിതി ചെയ്യുകയാൽ അതിന് ശിഖി എന്നു പേർ വിളിക്കപ്പെട്ടു.

(2) ഋഗ്വേദ സംഹിത (3.9.9) ൽ വിശ്വാമിത്രൻ, അഗ്നിയെ 3339 ദേവന്മാർ പൂജിക്കുന്നതായി പറയുന്നു. അഗ്നി. ഇന്ദ്രൻ എന്നീ ഇരട്ട ദൈവങ്ങൾ വിഷുബിന്ദുക്കളെയാണ് ഋഗ്വേദത്തിൽ സൂചിപ്പിക്കുന്നത് എന്ന കാര്യത്തിൽ വൈദിക ജ്യോതിശ്ശാസ്ത്ര പണ്ഡിതർ ഏകാഭിപ്രായക്കാരാണ്. വിശ്വാമിത്രൻ ആരാണെന്നതും ഇവിടെ ഏറെ പ്രസക്തമാണ്. ദ്വാദശാദിത്യന്മാരിൽ 12-ാമന് വിശ്വാമിത്രൻ മുനിയാകയാൽ. യുഗാദിയിൽ 360 അഥവാ ഗോളാരംഭ ബിന്ദുവിലായിരിക്കും അദ്ദേഹത്തിന്റെ സ്ഥാനം എന്ന കാര്യത്തിൽ സംശയമില്ല.

യുഗാദിയിൽ ഗോളാരംഭ ബിന്ദുവിന്, അഗ്നി അഥവാ വസന്തവിഷു ബിന്ദുവിൽ നിന്നും 3339 വർഷങ്ങളുടെ അകലമുണ്ടെന്ന അർത്ഥം വിശ്വാമിത്രന്റെ ടി മന്ത്രത്തിനു നല്കാവുന്നതാണ്.

(3) വിഷുബിന്ദുക്കളുടെയും ചന്ദ്രപാതങ്ങളുടെയും പരിക്രമണം സമഞ്ജസമാണെന്ന അനുമാനം ശരിയെങ്കിൽ, സായന നിരയന ചക്രങ്ങൾ ഏകത്രിതമാകുന്ന ശൂന്യ അയനാംശ വർഷത്തിൽ രാഹു മേഷാദി അഥവാ അശ്വിന്യാദി എന്ന ഗോളാരംഭബിന്ദുവിനെ കടന്നുപോകണം. എ.ഡി 238-ലെ രാഹുവിന്റെ സ്ഥാനം പരിശോധിച്ചാൽ ഇത് ശരിയാണെന്നു മനസ്സിലാക്കാം.

(4) കാലത്തിന്റെ അഥവാ സൃഷ്ടിയുടെ ആരംഭം എന്നു വിവക്ഷിക്കപ്പെടുന്ന ബ്രഹ്മാവിന്റെ നക്ഷത്രം രോഹിണിയാണെന്ന പുരാണങ്ങളിലെ പരാമർശം, യുഗാദിയിലെ വസന്ത വിഷുബിന്ദുവിന്റെ രോഹിണി മദ്ധ്യസ്ഥിതിയുടെ കഥാരൂപമാകാം.

(5) രോഹിണിയെന്ന പ്രജാപതി സൃഷ്ടിയുടെ ആരംഭത്തിൽ പകുതി നശിച്ചും പകുതി നശിക്കാതെയും കാണപ്പെട്ടു എന്ന് ബൃഹദാരണ്യകോപനിഷത്തിൽ കാണുന്നു. യുഗാദിയിൽ വസന്തവിഷുബിന്ദു രോഹിണിയുടെ അർദ്ധഭാഗം പിന്നിട്ടിരുന്നു എന്നതാകാം ഈ പരാമർശത്തിനു കാരണം.

അയനാംശത്തിന് 'യുഗാദി'യുമായുള്ള ബന്ധം താഴെക്കൊടുക്കുംവിധം വിശദമായി വ്യക്തമാക്കാവുന്നതാണ്.

**വസന്തവിഷു ബിന്ദുവിനോടും, ധൂമകേതുവിനോടും താളാത്മകമായി സല്ലപിച്ച് ചന്ദ്രപാതങ്ങൾ തങ്ങളുടെ വക്രഗമനം തുടരുന്നു. ഇവയുടെ പരസ്പര താളാത്മകത അഥവാ സമഞ്ജസ പരിക്രമണങ്ങൾ അയനാംശ നിർണ്ണയത്തിനുള്ള ഗണിത-നിരീക്ഷണോപാധികളാണ്**

7. ചതുർയുഗ സങ്കല്പവും വിഷുവത് പരിക്രമണവും:-

മനുസ്മൃതി മുതൽ ഉണ്ടായിട്ടുള്ള നിരവധി ഗ്രന്ഥങ്ങളിൽ ചതുർയുഗങ്ങളെപ്പറ്റി താഴെക്കാണുന്ന പരാമർശം ഉണ്ട്.

| | | | |
|---|---|---|---|
| കൃതയുഗം | - | 1.728.000 | വർഷങ്ങൾ |
| ത്രേതായുഗം | - | 1.296.000 | " |
| ദ്വാപരയുഗം | - | 864.000 | " |
| കലിയുഗം | - | 432.000 | " |

കൃത. ത്രേതാ. ദ്വാപര. കലിയുഗങ്ങൾ നാലും

ചേർന്ന കാലഘട്ടം 432,00,00 വർഷങ്ങൾ ഒരു മഹായുഗം എന്നറിയപ്പെടുന്നു. ഈ സങ്കല്പമനുസരിച്ച് രാമായണ കാലഘട്ടം കുറഞ്ഞപക്ഷം കലിയുഗാദിക്ക് 86,40,00 വർഷമെങ്കിലും പിന്നിലാണ്. മനുഷ്യരാശിയുടെ രണ്ടായിരം വർഷത്തെ ചരിത്രംപോലും ശരിയായി ലഭ്യമല്ലെന്നിരിക്കേ, ലക്ഷക്കണക്കിനുള്ള ഈ വർഷങ്ങൾക്കും, കാലഘട്ടങ്ങൾക്കും എന്തു പ്രസക്തി? അധികമാരും ഉത്തരം കാണുവാൻ ശ്രമിച്ചിട്ടില്ലാത്ത ഒരു ചോദ്യമാണിത്.

ഈ വർഷസംഖ്യകളെ നീതീകരിക്കുവാൻ ആര്യഭടൻ മുതലുള്ള സിദ്ധാന്ത ജ്യോതിശ്ശാസ്ത്രജ്ഞന്മാർ കാര്യമായ ശ്രമം നടത്തിയിട്ടുണ്ട്. കല്പാദി മുതലാണ് ഗണിതം എന്നുവരെ അവർ പറഞ്ഞുവെച്ചു. ആര്യഭട്ടനുശേഷമുള്ള 1500 വർഷത്തിനിടയിൽ ഗണിതം കൃത്യമാക്കാനും, സുഗമമാക്കാനും വേണ്ടി നിരവധി പുതിയ കരണാരംഭങ്ങൾ നമുക്ക് സൃഷ്ടിക്കേണ്ടതായി വന്നു. ഗ്രഹസഞ്ചാരപഥങ്ങളുടെ കാലക്രമത്തിൽ വരുന്ന വ്യതിയാനങ്ങളാൽ ഗണിതപദ്ധതികൾ കാലഹരണപ്പെടുന്നതാണിതിനു കാരണം. അപ്പോൾ കല്പാദിക്കും, മഹായുഗത്തിനും ഖഗോളീയ ഗണിതത്തിൽ എന്തു പ്രസക്തി? മഹായുഗകാലത്തെ പൂർണ്ണ ഭ്രമണ സംഖ്യകൾ ഒന്നോ രണ്ടോ കൂടിയോ കുറഞ്ഞോ വന്നാലും ഗ്രഹത്തിന്റെ മധ്യമഗതിയിൽ കാര്യമായ മാറ്റം ഉണ്ടാവില്ല. കാലാനുസൃതമായ മധ്യമഗതി തരുന്ന പൂർണ്ണ ഭ്രമണസംഖ്യകളെ ഗുണന ഹരണ ക്രിയകളുപയോഗിച്ച് കണ്ടെത്തി മഹായുഗമെന്ന സങ്കല്പത്തെ ന്യായീകരിക്കാനായിരുന്നു പൂർവ്വാചാര്യന്മാരുടെ ശ്രമം.

ഈ വർഷസംഖ്യകളെ നീതീകരിക്കുവാൻ ആര്യഭടൻ മുതലുള്ള സിദ്ധാന്ത ജ്യോതിശ്ശാസ്ത്രജ്ഞന്മാർ കാര്യമായ ശ്രമം നടത്തിയിട്ടുണ്ട്. കല്പാദി മുതലാണ് ഗണിതം എന്നുവരെ അവർ പറഞ്ഞുവെച്ചു. ആര്യഭട്ടനുശേഷമുള്ള 1500 വർഷത്തിനിടയിൽ ഗണിതം കൃത്യമാക്കാനും, സുഗമമാക്കാനും വേണ്ടി നിരവധി പുതിയ കരണാരംഭങ്ങൾ നമുക്ക് സൃഷ്ടിക്കേണ്ടതായി വന്നു.

എന്നാൽ ഈ ചതുർയുഗ സംഖ്യകളെ വിഷുവത്ബിന്ദുവിന്റെ പരിക്രമണ വൃത്തവുമായി ബന്ധപ്പെടുത്തി സെക്കന്റുകളായി കരുതിയാൽ, ഒരു മഹായുഗമെന്നത് 1200 ഡിഗ്രി പുരസ്സരണമെന്ന് വരുന്നു. (1200 x 3600 = 432,00,00). കൃതാദിയുഗങ്ങൾ വിഷുവത്ബിന്ദുവിന്റെ 480 ഡിഗ്രി, 360 ഡിഗ്രി, 240 ഡിഗ്രി 120 ഡിഗ്രി എന്നിങ്ങനെ ദൈർഘ്യമുള്ള പുരസ്സരകാലമായി മാറുന്നു.

വാർഷിക പുരസ്സരണ നിരക്ക് 50.3144654I സെക്കന്റുകളാകയാൽ 120 ഡിഗ്രി എന്ന കലിയുഗ പുരസ്സരണത്തിന് 8586 സൗരവർഷങ്ങൾ വേണമെന്നുകാണാം. അതായത്

കൃതയുഗം =120x4=-480 ഡിഗ്രി പുരസ്സരണം=34344 വർഷങ്ങൾ
ത്രേതായുഗം =360 ഡിഗ്രി=25758 വർഷങ്ങൾ
ദ്വാപരയുഗം =240 " =17172 "
കലിയുഗം =120 " = 8586 "

എന്നിങ്ങനെ യുഗങ്ങളുടെ ശരിയായ കാലദൈർഘ്യം നിർണ്ണയിക്കാവുന്നതാണ്. ഗ്രഹമധ്യമങ്ങൾ പൂർണ്ണ ഭ്രമണങ്ങൾ പൂർത്തിയാക്കുന്ന അടിസ്ഥാന യുഗദൈർഘ്യം 8586 സൗരവർഷങ്ങൾ അഥവാ 8586x365. 2563624=3136091 ദിനങ്ങളാണെന്ന് മധ്യമഗതികളുപയോഗിച്ച് സ്ഥാപിക്കാവുന്നതാണ്.

കല്പാദിയിൽ വസന്തവിഷുബിന്ദു രോഹിണി മധ്യത്തിലായിരുന്നു എന്നു സങ്കല്പിച്ചാൽ, ഇപ്പോൾ നടക്കുന്ന ഏഴാമതു മന്വന്തരത്തിലെ 28-ാമതു മഹായുഗത്തിലെ കലിയുഗാരംഭത്തിൽ വസന്തവിഷുബിന്ദു വീണ്ടും രോഹിണി മധ്യമായ 46 40' മിനിട്ടിലെത്തുമെന്ന് ഗണിതക്രിയയിലൂടെ കാണാം. രോഹിണി മധ്യത്തിൽ നിന്നും ശ്രാവണമധ്യമായ 286 40' വരെയുള്ള 120 ഡിഗ്രി പുരസ്സരണത്തെ കലിയുഗമായി നാം കരുതുന്നു. 3102 ബി.സി മുതൽ എ.ഡി.5485 വരെയാണ് ഈ കാലഘട്ടം. 25758 വർഷങ്ങളുള്ള വിഷുവത്ബിന്ദുവിന്റെ ഒരു പരിക്രമണ കാലത്ത് ഗ്രഹമധ്യമങ്ങൾ മൂന്നുപ്രാവശ്യം ഗോളാരംഭബിന്ദുവിൽ സംഗമിക്കുന്നു. ഖഗോളീയ പ്രപഞ്ചത്തിന്റെ ഘടനയുമായി ചതുർയുഗ സങ്കല്പവും സ്ഥിരനിരയന ചക്രവും, അയനാംശവും അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു എന്ന് ഇതിൽനിന്നും മനസ്സിലാക്കാം. ആദ്യം പറയപ്പെട്ട അയനാംശ സിദ്ധാന്തം ഈ ചതുർയുഗ സങ്കല്പത്തിന്റെ കാതലാണെന്ന് ആർക്കും മനസ്സിലാക്കാവുന്നതേയുള്ളൂ.

ശൂന്യ അയനാംശ വർഷം എ.ഡി. 238 ആകയാൽ താഴെക്കൊടുക്കുന്ന സൂത്രമുപയോഗിച്ച് ഏതൊരു വർഷത്തെയും (വൈ) അയനാംശം സൂക്ഷ്മമായി നിർണ്ണയിക്കാം.

അയനാംശം (വൈ)= (വൈ-238) x120 ഡിഗ്രി
8686

ഈ അയനാംശ ചതുർയുഗ സിദ്ധാന്തങ്ങളെ സാധൂകരിക്കുന്ന മറ്റൊരു സംഗതിയാണ് ഹാലിയുടെ ധൂമകേതുവിന്റെ ഗമനാഗമനങ്ങൾ.

8. വിഷുവത്ബിന്ദുക്കൾ, രാഹു, 'ഹാലി' ധൂമകേതു ഇവയുടെ സമഞ്ജസ ആവൃത്തികൾ

വിഷുവത് ബിന്ദുവിന്റെ ഒരു പരിക്രമണ കാലമായ 25758 വർഷത്തിൽ ഹാലിയുടെ ധൂമകേതു 339 പ്രാവശ്യം പ്രത്യക്ഷപ്പെടുന്നതിനാൽ താഴെക്കാണുന്ന സൂത്രം അനുമാനിക്കാവുന്നതാണ്.

339X75.9823=25758 വർഷങ്ങൾ. അതുപോലെ ഹാലിയുടെ 23 ഭ്രമണകാലം രാഹുവിന്റെ 94 ഭ്രമണകാലത്തിനു തുല്യമാണെന്നു കാണാം. ഒരുദാഹരണം കൊണ്ട് ഈ അനുമാനത്തിന്റെ സാധ്യത വ്യക്തമാക്കാം. ശൂന്യ അയനാംശ വർഷമായ എ.ഡി 238-ൽ ഹാലിയുടെ ധൂമകേതു പ്രത്യക്ഷപ്പെട്ടപ്പോൾ രാഹു മേഷാദിയിൽ നിലകൊണ്ടു. ഹാലി 23 ഭ്രമണകാലം പൂർത്തിയാക്കി 1986-ൽ വീണ്ടും പ്രത്യക്ഷപ്പെട്ടപ്പോൾ രാഹുവും മേഷാദിയിലെത്തുകയാൽ ടി അനുമാനം ശരിയെന്നു വരുന്നു.

120 ഡിഗ്രി പുരസ്സരണ കാലമായ 8586 വർഷങ്ങളിൽ ഹാലിയുടെ ധൂമകേതുവിന്റെ 113 ഭ്രമണകാലം പൂർണ്ണമായി അടങ്ങിയിരിക്കുന്നു. ഈ വസ്തുത അയനാംശ നിർണ്ണയം ശരിയോ എന്നു പരിശോധിക്കുവാൻ ഉപയോഗിക്കാവുന്നതാണ്. ഉദാഹരണമായി, എ.ഡി.238-നും 1986-നും ഇടയിൽ ഹാലിയുടെ 23 ഭ്രമണകാലം രേഖപ്പെടുത്തിയിരിക്കുന്നു. അതിനാൽ 1986-ലെ അയനാംശം =120x23=24° 25' ആണെന്നു കാണാം.
113

9. ഖഗോളീയ പ്രപഞ്ചത്തിന്റെ "ത്രിമാന" ഘടന.

(1) വസന്തവിഷുബിന്ദു 46° 40', 286° 40', 166° 40' എന്നീ നിരയന ചക്രസ്ഥാനങ്ങളിലെത്തുമ്പോൾ ഗ്രഹമധ്യമങ്ങൾ അശ്വിന്യാദി ബിന്ദുവിൽ സംഗമിക്കുന്നു.

(2) അതുപോലെ വസന്തവിഷുബിന്ദു 0 , 240 , 120 എന്നീ സ്ഥാനങ്ങളിലെത്തുമ്പോൾ ഹാലിയുടെ ധൂമകേതു 113 ഭ്രമണകാലങ്ങളെവീതം പിന്നിടുന്നു.

(3) ഗ്രഹമധ്യമങ്ങളുടെ അശ്വിന്യാദി സംഗമത്തിന് (യുഗാരംഭങ്ങൾക്ക്) 4 വർഷം മുൻപായി ഹാലിയുടെ ധൂമകേതു പ്രത്യക്ഷപ്പെട്ട്, വരാനിരിക്കുന്ന യുഗാരംഭത്തെപ്പറ്റിയും, ദ്വാരകയുടെ പതനംപോലെയുള്ള സംഭവങ്ങളെപ്പറ്റിയും സൂചന നല്കുന്നു. കലിയുഗാവസാനത്തിന് 4 വർഷം മുൻപ് എ.ഡി. 5481-ൽ ഹാലി വീണ്ടും പ്രത്യക്ഷപ്പെടുമെന്ന് കരുതാം.

വസന്തവിഷു ബിന്ദുവിനോടും, ധൂമകേതുവിനോടും താളാത്മകമായി സല്ലപിച്ച് ചന്ദ്രപാതങ്ങൾ തങ്ങളുടെ വക്രഗമനം തുടരുന്നു. ഇവയുടെ പരസ്പര താളാത്മകത അഥവാ സമഞ്ജസ പരിക്രമണങ്ങൾ അയനാംശ നിർണ്ണയത്തിനുള്ള ഗണിത-നിരീക്ഷണോപാധികളാണെന്നു നാം മുകളിൽ കാണുകയുണ്ടായി. സൗരയൂഥത്തിലെയും ഖഗോളീയ പ്രപഞ്ചത്തിലെയും ഏറ്റവും അടിസ്ഥാനപരമായ ഈ താളാത്മകതയ്ക്കും ത്രിമാനത്തിനും വിധേയമാണ് ഭൂമിയിലെ ജീവന്റെ പരിണാമപ്രക്രിയയെന്നു മനസ്സിലാക്കിയവരാണ്. ടി പ്രതിഭാസങ്ങൾ അന്തഃസത്തയായ സ്ഥിര നിരയന ചക്രത്തിനും ജ്യോതിഷ സിദ്ധാന്തങ്ങൾക്കും രൂപം നല്കിയത്. അതായത് നിരയന ചക്രം ആകാശ നിരീക്ഷണങ്ങളിൽനിന്നും യാദൃച്ഛികതയാൽ ഉദ്ഭവിച്ചതല്ലെന്നും, സൈദ്ധാന്തികമായി, ഗണിതപരമായിസൃഷ്ടിക്കപ്പെട്ടതാണെന്നും നിസ്സംശയം പറയാം.





ഡോ: എസ്. കൃഷ്ണകുമാർ

# ഉത്തരാധുനികതയുടെ അടയാളം



ശ്രാ[illegible]ത്തിലെ [illegible]

ഏക രേഖയിൽ സഞ്ചരിക്കുന്ന കഥാതന്തുവോ യാഥാസ്ഥിതിക രീതിയിലുള്ള കൃത്യമായ ഇതിവൃത്തമോ സുഘടിതവും പരസ്പരബന്ധമുള്ളതുമായ ഒരു ഘടനയോ ശ്രാദ്ധം എന്ന ചലച്ചിത്രത്തിനില്ല. തികച്ചും സങ്കീർണ്ണമായ ഘടനയും പ്രമേയങ്ങൾക്കുള്ളിൽ പ്രമേയങ്ങളും, ഇവയെല്ലാംകൂടി ചേർത്തൊരുക്കുന്ന രാഷ്ട്രീയവും സാമൂഹികവും ദാർശനികവും വിഭ്രാമകവുമായ തലങ്ങൾ ഈ ചിത്രത്തെ പതിവു കലാചിത്രങ്ങളിൽ നിന്ന് മാറ്റിനിർത്തുന്നു. ഇങ്ങനെ നോക്കിക്കാണുമ്പോഴാണ് ഉത്തരാധുനിക നോവലുകളുടെ ആന്തരികവും ബാഹ്യവുമായ സ്വഭാവം ശ്രാദ്ധത്തിൽ ഉൾച്ചേർന്നിരിക്കുന്നു എന്ന് നാം മനസ്സിലാക്കുന്നത്. ബാഹ്യതലത്തിൽ പരസ്പര ബന്ധമില്ലെന്നു തോന്നിപ്പിക്കുന്ന ഷോട്ടുകൾ, കൃത്യമായ ഇതിവൃത്തത്തിന്റെ അഭാവം, പ്രമേയതലത്തിൽ തൊട്ടറിയാവുന്ന സമകാല ചരിത്രത്തിന്റെ പശ്ചാത്തലം, അതിനെ ചൂഴ്ന്നുനിൽക്കുന്ന മിത്തിന്റെ സാന്നിദ്ധ്യം, സിനിമ എന്ന മാദ്ധ്യമത്തെക്കുറിച്ചുള്ള ബോധപൂർവ്വമായ വിചിന്തനങ്ങൾ, ദർശന രാഹിത്യം എന്ന് തെറ്റിദ്ധരിപ്പിച്ചേക്കാവുന്ന ദർശനം, പലതരം ആഖ്യാന ശൈലികളുടെ മേളനം, നാനാതരം അർത്ഥതലങ്ങൾ, പാരഡിയുടെ ഉപയോഗം തുടങ്ങിയവയാണ് ശ്രാദ്ധത്തിൽ വേഗം തിരിച്ചറിയാവുന്ന ഉത്തരാധുനികതയുടെ അടയാളങ്ങൾ.

[illegible] ഈ ചിത്രത്തിൽ [illegible] പെയിന്റിംഗുകൾ തന്നെ ഉദാഹരണം. പല ഫ്രെയിമുകൾക്കും പെയിന്റിംഗിന്റെ ഘടന തന്നെ ഉണ്ടെന്നു പറയാം. നഷ്ടസ്മൃതികളുടെ നിശ്ശബ്ദനൊമ്പരവും നിയോഗങ്ങളുടെ ഭാരവും ഇഴയിടുന്ന ഒരു കവിതാശകലവും ജീവിതത്തിന്റെ പ്രഹേളികാസ്വഭാവത്തിന് ഊന്നൽ നൽകുന്ന ഉപനിഷദ് വാക്യവും അതിരിടുന്ന ഒരു കൊളാഷായി ചിത്രത്തെ കാണാവുന്നതാണ്. (ചിത്രം തുടങ്ങുന്നത് ഒരു കവിതാശകലത്തോടും അവസാനിക്കുന്നത് ഉപനിഷദ് വാക്യത്തോടും കൂടിയാണ്) ഈ കൊളാഷിൽ പോപ്പുലർ സിനിമയുടെ ആഖ്യാനശൈലിയും രംഗപരിസരവും പൊടുന്നനെ കടന്നുവിട്ട്

കാഴ്ചക്കാരനെ അദ്ഭുതപ്പെടുത്തുന്നുണ്ട്. സിനിമയുടെ അന്ത്യത്തോട് അടുപ്പിച്ച് ബാബുമോന്റെ മരണത്തിനു ശേഷം ഒരു നിമിഷം ഹരിദാസിന്റെ മനസ്സിൽ മിന്നിമറയുന്ന ലിസിയുടെ ചിത്രം ശ്രദ്ധിക്കുക. സിനിമയിൽ അതുവരെ പ്രത്യക്ഷപ്പെട്ടതിൽനിന്ന് തികച്ചും വിപരീതമായി നിറപ്പകിട്ടാർന്ന വസ്ത്രം ധരിച്ച് മേക്കപ്പിന്റെ ധാരാളിത്തത്തിൽ ഒരു പോപ്പുലർ സിനിമയിലെ ഹിറ്റ് ഗാനത്തിന്റെ പശ്ചാത്തലത്തിൽ പ്രത്യക്ഷപ്പെടുന്ന ലിസി ഹരിദാസിന്റെ മനസ്സിലെ ഒരു കാലത്തെ കാല്പനിക ഛായയാകാം സൂചിപ്പിക്കുന്നത്. എന്നാൽ ഈ രംഗത്തിന് മറ്റൊരു വ്യക്തമായ പ്രധാന്യം സിനിമയുടെ പ്രശ്നപരിസരത്തിലുണ്ട്. കമ്പോളസിനിമയുടെ അച്ചിലുള്ള ഈ ഷോട്ട്, ചിത്രത്തിൽ അതുവരെ ആധിപത്യം നേടിനിന്നിരുന്ന നിലവിലുള്ള ആർട്ട് സിനിമയുടെ ശൈലിയുമായി ഏറ്റുമുട്ടി പുതിയൊരർത്ഥോല്പാദനത്തിന് വഴിതെളിക്കുന്നു. ഹരിദാസും അയാളുടെ ആരാധകരായ സുഹൃത്തുക്കളും ചേർന്ന് അയാൾ തിരക്കഥ എഴുതി നിർമ്മിക്കാൻ ഉദ്ദേശിക്കുന്ന "കുരുതി" എന്ന ചിത്രത്തെക്കുറിച്ചുള്ള ചർച്ചാവേളയിലെ ക്യാമറയുടെ [illegible]. ആ രംഗത്തിലെ [illegible]

[illegible] എങ്ങനെ സിനിമയുടെ അന്തർധാരയുമായി പൊരുത്തപ്പെട്ടിരിക്കുന്നു എന്ന് പരിശോധിക്കാം. യുക്തിഭദ്രമല്ലാത്ത ബാഹ്യഘടന സിനിമയുടെ "സ്പേസി"ൽ സന്നിവേശിപ്പിച്ചിട്ടുള്ള പരസ്പര ബന്ധമില്ലാത്ത പ്രമേയങ്ങളുമായും അവ ധ്വനിപ്പിക്കുന്ന ദർശനങ്ങളുമായും ബന്ധപ്പെട്ടിരിക്കുന്നു.

കമ്പോളസിനിമയുടേയും ആർട്ട് സിനിമയുടേയും ശൈലികൾ കലഹിച്ച് പുതിയ അർത്ഥോല്പാദനത്തിന് വഴി തെളിക്കുന്നുണ്ട് [illegible] ആശയത്തിലേക്കാണ് [illegible] ഈ അർത്ഥതലത്തിൽ കമ്പോളസിനിമയുടെ വെല്ലുവിളികളെ നേരിട്ട് കലാസൃഷ്ടി നടത്താൻ ആഗ്രഹിക്കുന്ന ഒരു സിനിമാശില്പിയുടെ സിനിമ നിർമ്മിക്കുന്നതിനെപ്പറ്റിയുള്ള ചിത്രമായി മാറുന്നു ശ്രാദ്ധം. ഭ്രമകല്പനയുടെ രൂപത്തിൽ പ്രത്യക്ഷപ്പെടുന്ന ഷൂട്ടിംഗ് രംഗത്തിലും മാദ്ധ്യമത്തെക്കുറിച്ചുള്ള അന്വേഷണത്തിന്റെ ധ്വനികൾ ഉൾച്ചേർന്നിരിക്കുന്നു. പോപ്പുലർ സിനിമയിലെ പ്രശസ്തനായ ഒരു താരത്തിന്റെ അഭിനയ രീതികൾ അനുകരിച്ചുകൊണ്ട് പ്രത്യക്ഷപ്പെടുന്ന നടനെ ഉൾക്കൊള്ളിച്ചുകൊണ്ടുള്ള "സിനിമയ്ക്കുള്ളിലെ സിനിമ" ആർട്ട് സിനിമ എന്ന ആശയം പാരഡി ചെയ്യുകയാണ് [illegible] ഭിലാഷ മില്ലാത്ത [illegible] വിതാനത്തിലേക്ക് സിനിമ ആകെത്തന്നെ കട്ടുചെയ്യുന്നു. ഹരിദാസിന്റെ ചിത്രകാരനായ സുഹൃത്തിന്റെ ആധുനിക ചിത്രങ്ങളുടെ പ്രദർശനവേളയിൽ, പശ്ചാത്തലത്തിൽ ഉയർന്നുകേൾക്കുന്ന ചൂളംകുത്തലും കാണികളുടെ [illegible] ഒരു പരിധിവരെ ആർട്ട് സിനിമ എന്ന സങ്കല്പത്തെത്തന്നെ ഹാസ്യാത്മകമായി ചോദ്യം ചെയ്യുകയാണ്

തികച്ചും റിയലിസ്റ്റിക്കായിത്തന്നെയാണ് ചിത്രത്തിന്റെ തുടക്കം. ഒരു യോഗത്തിൽ പങ്കെടുത്ത് തിരിച്ചുവരുന്ന ഹരിദാസ് എന്ന എഴുത്തുകാരനെ ഭാര്യ ലിസി സ്വീകരിക്കുന്നത് ഹരിദാസിന്റെ

അച്ഛന്റെ മരണവാർത്ത അറിയിച്ചുകൊണ്ടാണ്. ഹരിദാസിനെ അനുഗമിക്കുന്ന യോഗത്തിന്റെ സംഘാടകരിൽനിന്ന് അയാളുടെ വ്യക്തിത്വത്തിന്റെ ഏങ്കോണിപ്പുകൾ കാഴ്ചക്കാരൻ മനസ്സിലാക്കുന്നു. സിനിമയുടെ കേന്ദ്ര കഥാപാത്രവും നോട്ടപ്പാടുമായ ഹരിദാസിന്റെ സങ്കീർണ്ണ മനസ്സിലേക്ക് കടന്നുചെല്ലാൻ പോരുംവിധം ഒട്ടനവധി ഷോട്ടുകൾ സിനിമ പുരോഗമിക്കുമ്പോൾ വിന്യസിക്കപ്പെടുന്നുണ്ട്. അച്ഛന്റെ മരണവാർത്തയറിഞ്ഞ് ഹരിദാസ് യാത്ര തിരിക്കുന്നത് രാത്രിയിലാണ്. ഇവിടം മുതൽ പൊടുന്നനെ ചിത്രത്തിന് ഒരു വിഭ്രാമകതലം കൈവരുന്നു. പിന്നീടങ്ങോട്ട് കുന്ദേരയുടെയും മാർകേസിന്റെയും ഉത്തരാധുനിക നോവലുകളിലെന്നപോലെ ചിത്രത്തിലുടനീളം യാഥാർത്ഥ്യവും ഭ്രമകല്പനയും കെട്ടുപിണഞ്ഞു കിടക്കുന്നു. ചിത്രത്തിൽ ഒരു മോട്ടിഫ് എന്ന വണ്ണം ഉപയോഗിച്ചിട്ടുള്ള ട്രെയിൻ സീക്വൻസുകൾ ആദ്യമായി കടന്നുവരുന്നത് മരണവാർത്തയറിഞ്ഞ് ഹരിദാസ് നാട്ടിലേക്കു പോകുമ്പോഴാണ്. രാത്രിയുടെ നിശ്ശബ്ദതയിൽ ഹരിദാസിന്റെ കാർയാത്രയുടെ വിഭ്രാമകതലം ഭാവനാസമ്പന്നമായി ചിത്രീകരിച്ചിരിക്കുന്നു. വളരെ പഴയൊരു ഹിന്ദുസ്ഥാനി സംഗീതത്തിന്റെ സന്നിവേശത്തിലൂടെ. ഹരിദാസ് ഈ യാത്രയ്ക്കിടയിൽ കുട്ടിക്കാലത്തിലേക്കും പഴമയിലേക്കും നടത്തുന്ന തിരിച്ചുപോക്കിന് കാവ്യഭംഗി കൈവരുന്നു. ഇരുളിൽ നീണ്ടുപോകുന്ന റെയിൽപ്പാത. ഓടി അടുക്കുന്ന തീവണ്ടിയുടെ ലോങ് ഷോട്ടുകൾ. ഇരുളിൽ തീവണ്ടിപ്പാതയ്ക്കുമേൽ കുടപോലെ പടർന്നുകിടക്കുന്ന ഇടതൂർന്ന മരച്ചില്ലകൾ. സ്ളോമോഷനിൽ അവതരിപ്പിക്കുന്ന ഗുഹയിലേക്കു കടന്നുകയറുന്ന തീവണ്ടിയുടെ ലോങ് ഷോട്ട്-തുടങ്ങിയവയിലൂടെ രൂപംകൊള്ളുന്ന വിഭ്രാമകതലത്തിന്റെ അർത്ഥവ്യാപ്തി പൂർണ്ണമാകുന്നത് ചിത്രം മുഴുവൻ കണ്ടുകഴിയുമ്പോഴാണ്.

യാഥാർത്ഥ്യത്തിനും ഭ്രമകല്പനയ്ക്കും അപ്പുറം ചിത്രത്തിനൊരു ദാർശനിക തലമുണ്ട്. പിതൃക്കളുടെ മോക്ഷപ്രാപ്തിക്കായി ജീവിച്ചിരിക്കുന്നവർ അനുഷ്ഠിക്കുന്ന കർമ്മമാണല്ലോ ശ്രാദ്ധം. ഈ പിതൃതർപ്പണം ഭാരതീയമായ ഒരു മിത്താണെന്നുപറയാം. ജനിമൃതികളുമായി ബന്ധപ്പെട്ട ഈ മിത്തിന് സിനിമയുടെ "സ്പേസിൽ" വലിയൊരു സ്ഥാനമുണ്ട്. സിനിമയുടെ "സ്പേസ്" ഹരിദാസിന്റെ മനസ്സിന്റെ സ്പേസാണ്. ദാർശനിക തലത്തിൽ അയാൾ അന്വേഷിക്കുന്നത് അയാളെ അലട്ടുന്ന ജനിമൃതികളെ സംബന്ധിക്കുന്ന അനാദിയായ ചോദ്യങ്ങളുടെ ഉത്തരമാണ്. ഇങ്ങനെയൊരു ദാർശനികതലം ഉൾക്കൊള്ളുന്ന ചിത്രങ്ങൾ മലയാളത്തിൽ ഏറെ ഉണ്ടായിട്ടില്ല. ഈ ദാർശനികതലം ശക്തമാകുന്നത് പ്രധാനമായും രണ്ടു രംഗങ്ങളിലൂടെയാണ്. രാത്രിയുടെ അന്ത്യയാമങ്ങളിൽ "നരനായിങ്ങനെ..." എന്ന ഈരടികളുടെ പശ്ചാത്തലത്തിൽ അഗ്രത്ത് എരിയുന്ന ചൂട്ടുമായി അനന്തതയിലേക്ക് ഒഴുകി അകലുന്ന ഒറ്റപ്പെട്ട തോണിയുടെ രംഗം. ഭൂമിയുടെ വിതാനം വിട്ട് കുന്നിന് മുകളിൽ നിലച്ചഛവി കലർന്ന മുടൽമഞ്ഞിന്റെ പശ്ചാത്തലത്തിൽ ഹരിദാസ് ബലിയിടുന്ന രംഗങ്ങൾ. ലോങ് ഷോട്ടിലൂടെ അവതരിപ്പിക്കപ്പെടുന്ന ഒറ്റത്തോണിയും ഭൂനിരപ്പിൽ നിന്നുയർന്ന് ക്യാമറ ആകാശത്ത് പാൻ ചെയ്തൊരുക്കുന്ന ബലിയുടെ സീക്വൻസികളും കാഴ്ചക്കാരനെ അഭൗമമായ അനുഭവതലത്തിലേക്ക് ഉയർത്താൻ പോരുന്നവയാണ്. ബലികർമ്മങ്ങൾക്കുശേഷം അരണ്ട വെളിച്ചത്തിൽ ഹരിദാസ് കാണുന്ന അഗ്രത്തിന് എരിതീയുമായി ഒഴുകി അകലുന്ന ഒറ്റത്തോണി ആത്മാവിന്റെ പരലോകത്തിലേക്കുള്ള യാത്രയുടെ അർത്ഥധ്വനികൾ ഉണർത്തുന്നു.

എന്നാൽ ഹരിദാസ് അച്ഛനുവേണ്ടി നടത്തുന്ന ശ്രാദ്ധ കർമ്മങ്ങൾ മകൻ അച്ഛനുവേണ്ടി നടത്തുന്ന ശ്രാദ്ധമായി മാത്രം കാണാൻ സിനിമയുടെ മൊത്തത്തിലുള്ള പ്രശ്നപരിസരം കാഴ്ചക്കാരനെ അനുവദിക്കുന്നില്ല. ഗാന്ധിജിയുടെ ആദർശങ്ങൾ പൂർണ്ണമായി ഉൾക്കൊണ്ട് രാജ്യത്തിനും സമൂഹത്തിനും വേണ്ടി ജീവിതം ഉഴിഞ്ഞുവച്ച കഴിഞ്ഞകാല തലമുറയിലെ ആദർശോജ്ജ്വലരായ സ്വാതന്ത്ര്യസമര സേനാനികളുടെ പ്രതിനിധിയാണ് ഹരിദാസിന്റെ അച്ഛൻ. സ്വാതന്ത്ര്യാനന്തര ഭാരതത്തിലെ രാഷ്ട്രീയ അപചയത്തിനും ധാർമ്മിക ച്യുതിക്കും മൂകസാക്ഷികളായി കഴിയുന്ന ഹരിദാസിന്റെ അച്ഛന്റെ സഹയാത്രികർ വേറെയുമുണ്ട് സിനിമയിൽ. പലപ്പോഴായി സംഭാഷണങ്ങളിൽക്കൂടിയും ഹരിദാസിന്റെ കനത്ത മൗനങ്ങളിൽക്കൂടിയും സൂചിപ്പിക്കപ്പെടുന്ന ഹരിദാസും അച്ഛനും തമ്മിലുള്ള ബന്ധത്തിലെ വിള്ളലുകൾ, വർത്തമാനകാല ഇന്ത്യൻ യുവത്വവും സ്വാതന്ത്ര്യത്തിനു മുൻപുള്ള ആദർശശാലികളും കർമ്മ[illegible]മായ പഴയ തലമുറയും തമ്മിലുള്ള പൊ[illegible]ടും ദൂരവുമായി കാണാൻ പ്രേരിപ്പിക്കുന്ന ഘടകങ്ങൾ ഏറെയാണ് സിനിമയിൽ. പ്രമേയതലത്തിലെ ഈ സാമൂഹികമാനം ഇതുകൊണ്ട് അവസാനിക്കുന്നില്ല. ഹരിദാസിന്റെ തറവാട് പാരമ്പര്യത്തിന്റെ ചിഹ്നമായാണ് ചിത്രത്തിന്റെ തുടക്കത്തിൽത്തന്നെ ഫ്രെയിം ചെയ്യപ്പെട്ടിരിക്കുന്നത്. മരണാനന്തര കർമ്മങ്ങൾക്കുശേഷം തറവാട്ടുമുറിയിൽ ഒറ്റയ്ക്കുനിൽക്കുന്ന ഹരിദാസിന്റെ ആന്തരിക ചലനങ്ങൾ പകർത്താൻ ശ്രമിക്കുന്ന ഒരു സീക്വൻസുണ്ട്. (നേരത്തെ പരാമർശിക്കപ്പെട്ട ഒറ്റപ്പെട്ട തോണി ഇതിന്റെ ഭാഗമാണ്.) ഇവിടെ തറവാട്ടുമുറിയിലെ പൂർവ്വികരുടെ ചിത്രങ്ങളിലൂടെ ക്യാമറ പാൻ ചെയ്ത് ഹരിദാസിന്റെ മുഖഭാവങ്ങളിൽ കേന്ദ്രീകരിക്കുന്നു. (ഹരിദാസ് എന്ന കഥാപാത്രത്തെ അവതരിപ്പിച്ചിരിക്കുന്ന നടന്റെ സിദ്ധിക്കുറവ് വിളിച്ചോതുന്ന പല രംഗങ്ങളിൽ ഒന്നാണിത്.) ഇവിടെ ഹരിദാസ് പാരമ്പര്യവുമായി ഏറ്റുമുട്ടുന്ന ഇന്ത്യൻ യുവത്വത്തിന്റെ പ്രതീകമായി മാറുന്നു. അച്ഛനും, ഭർത്താവും, കാമുകനും, എഴുത്തുകാരനും, സിനിമാനിർമ്മാതാവുമായ ഹരിദാസ് സമൂഹത്തിന്റെയും പാരമ്പര്യത്തിന്റെയും ചിട്ടവട്ടങ്ങളിൽ ഞെരിഞ്ഞമരുന്നു.

ആധുനികതയെ വിമർശനകലയിൽ സൈദ്ധാന്തികമായി അംഗീകരിച്ച രാജകൃഷ്ണന്റെ ശ്രാദ്ധം എന്ന ചിത്രത്തെ, ഒരെഴുത്തുകാരൻ എന്ന നിലയിൽ അദ്ദേഹം പിൻതുടരുന്ന അന്വേഷണത്തിന്റെ ഭാഗമായി വിലയിരുത്തുന്നത് ഉചിതമായിരിക്കുമെന്നു തോന്നുന്നു: അത്തരത്തിലുള്ള ശ്രമവും നമ്മെ കൊണ്ടെത്തിക്കുന്നത് ഉത്തരാധുനിക കലയുമായി ഈ ചിത്രം പങ്കിടുന്ന സവിശേഷതകളിലായിരിക്കും. തന്റെ വിമർശന ഗ്രന്ഥങ്ങളിൽ ആധുനിക എഴുത്തുകാരെ വേട്ടയാടിയ മരണഭയം, അന്യതാബോധം, അസ്തിത്വദുഃഖം തുടങ്ങിയ വിഷയങ്ങളിൽ ഒരു പരിധിവരെ അഭിരമിക്കുകയും ആധുനികരുടെ രചനകളിലെ കൊടിയ തമസ്സിന്റെ അർത്ഥവ്യാപ്തികൾ വായനക്കാരനെ അനുഭവിപ്പിക്കുകയും ചെയ്ത രാജകൃഷ്ണൻ എന്ന വിമർശകൻ ശ്രാദ്ധം എന്ന ചിത്രത്തിലൂടെ ദാർശനികവും കലാപരവുമായ തന്റെ അന്വേഷണം തുടരുകയാണ്.

രാജകൃഷ്ണൻ ഒരുകാലത്ത് ആഘോഷിച്ച ആധുനികതയുടെ തോറ്റംപാടൽ തന്നെയാണ് ശ്രാദ്ധത്തിലും അനുഷ്ഠിക്കുന്നതെന്ന് (ദുർവ്യാഖ്യാനം ചെയ്യപ്പെടാൻ സാധ്യതകൾ തരുന്ന ഒട്ടനവധി ചിഹ്നങ്ങൾ ചിത്രം ഉൾക്കൊള്ളുന്നുണ്ട്. മരണവും രോഗവും ഈ ചിത്രത്തിലെ നിറഞ്ഞ സാന്നിദ്ധ്യങ്ങളാണ്. ചിത്രത്തിന്റെ പേരുതന്നെ ശ്രാദ്ധം എന്നാണല്ലോ. ഹരിദാസിന്റെ അച്ഛന്റെ മരണത്തോടുകൂടിയാണ് ചിത്രത്തിന്റെ തുടക്കം. ഹരിദാസ് നിർമ്മിക്കുന്ന ചിത്രത്തിന്റെ പേര് "കുരുതി" എന്നാണ്. "കുരുതി"യുടെ തിരക്കഥയിൽ മരണം വയലറ്റു പുഷ്പങ്ങളിലെ ചിരിയായി പ്രത്യക്ഷപ്പെടുന്നു എന്ന് രവി എന്ന കഥാപാത്രം പറയുന്നുണ്ട്. വിവിധ രാജ്യങ്ങളിലെ മരണാനന്തര കർമ്മങ്ങളെപ്പറ്റി ഗവേഷണം നടത്തി പുസ്തകം എഴുതിയ ഒരു കഥാപാത്രം ഹരിദാസിനെ ഒരവസരത്തിൽ സമീപിക്കുന്നുണ്ട്. അയാൾ വിവിധ സമൂഹങ്ങളിലെ മരണാനന്തര ചടങ്ങുകളെപ്പറ്റി വിചിത്രമായ രീതിയിൽ ഹരിദാസിനോടും മകനോടും സംസാരിക്കുന്നു. ചിത്രാവസാനം ഹരിദാസിന്റെ മകൻ ദാരുണമായി മരിക്കുന്നു. ചിത്രത്തിൽ രാഷ്ട്രീയവും ദാർശനികവുമായ വിവക്ഷകൾക്ക് സൂചനകൾ തരുന്ന ചില പ്രധാന കഥാപാത്രങ്ങൾ മരണത്തിന്റെ വക്കോളം എത്തിനിൽക്കുന്ന രോഗാതുരരാണ്. സാമൂഹിക ജീവിതത്തിലെ നാട്യങ്ങൾക്കെതിരെ രോഷംകൊള്ളുന്ന, വ്യവസ്ഥിതിയോടും മാമൂലുകളോടും സന്ധി ചെയ്യാൻ വിസമ്മതിച്ച് ഒരു ജീവിതം മുഴുവൻ ജീവിച്ചുതീർന്ന ഹരിദാസിന്റെ മെന്റർ എന്നുവിളിക്കാവുന്ന ഗുരുജിയാണ് ഇത്തരത്തിലുള്ള ഒരു കഥാപാത്രം. മറ്റൊന്ന്, യൂറോപ്പിലെ ഇടതുപക്ഷ പ്രസ്ഥാനത്തിന്റെ അപചയത്തെക്കുറിച്ചും അതിന്റെ തിരിച്ചുവരവിനെക്കുറിച്ചും ഒക്കെ ചിന്തിക്കുന്ന ഖാലിദ്. (1990-കലണ്ടർ വർഷം-കഥ നടക്കുന്ന വർഷമായി ചിത്രത്തിൽ വ്യക്തമായി സ്ഥാപിക്കപ്പെടുന്നുണ്ട്. ഇരുപതാം നൂറ്റാണ്ടിന്റെ ചരിത്രത്തിൽ വളരെയേറെ പ്രാധാന്യം ഉണ്ടായിരുന്ന കാലയളവായിരുന്നല്ലോ ഇത്. ട്രോട്സ്കിയുടെ റിഹാബിലിറ്റേഷൻ കാത്തുകഴിയുന്ന രോഗാതുരനായ, പഴയ ഓർമ്മകളിൽ മാത്രം ജീവിക്കുന്ന, ഖാലിദിലൂടെയാണ് ചിത്രത്തിന്റെ അന്തർദ്ദേ-





എ. എസ്. സുധീർ

# ഘടികാരത്തിൽ നിന്ന് പറക്കുന്ന പക്ഷി

**ഈ** ശബ്ദം
സമയസൂചിയുടെ ചലനമോ,
എന്റെ നെഞ്ചിടിപ്പോ?

ദൂരങ്ങളുടെ കയറ്റിറക്കങ്ങൾ താണ്ടി
ഇരുൾ പിളർന്നൊരു കൊള്ളിയാൻപോലെ
ഈ വരവ് ആരുടേതാണ്?

അടക്കിയ കാലൊച്ചയും
മിഴിച്ചൂട്ടിന്റെ ക്രൗര്യവും
ജാലകം മുട്ടുന്നു.
ഉള്ളിലെക്കിളി ചിലയ്ക്കുന്നു:

സമയമായീ.... സമയമായീ....

കുടിച്ചുവറ്റിച്ച സമയദൈർഘ്യങ്ങൾ.
കാമാർത്തമായ സഞ്ചാരങ്ങൾ.
ഓർമ്മകൾ....

കണ്ണീരാൽ വറ്റു നനയ്ക്കാൻ
ഒരു ഉണ്ണിക്കൈ എവിടെ?
പടിയിറങ്ങുന്ന പാദങ്ങൾക്ക്
ഒരു മറുവിളിയെങ്ങനെ?

വീടിന്റെയും വിതപ്പാടത്തിന്റെയും
കണ്ണിരാവുകൾ കടന്ന്
പ്രണയവും ഉത്സവകാലവും
മാന്ന്.
ഒടുവിൽ-
ശിരസ്സിൽ കാക്കക്കാലിന്നൊറിവും
വിണ്ടുവെയ്ക്കുന്ന പാദങ്ങളും....

മുറിവേറ്റ ഈ മനസ്സ്
ഏതു ഹൃദയത്തിലേക്കാണ് ചേക്കേറുക?

പിന്നിൽ തഴയ്ക്കുന്ന കാലൊച്ച.
പകതിളയ്ക്കുന്ന കണ്ണുകളുടെ
വന്യമായ തിറയിളക്കം.
അഭയാർത്ഥനകളുടേയും
വിലാപങ്ങളുടേയും
മനസ്സ്....

കൃത്യതയുടെ മുഹൂർത്തം കുറിക്കുന്ന
സമയസൂചി.
ചിലമ്പിക്കുന്ന നെഞ്ചിടിപ്പ്.
നെഞ്ചിടിപ്പും
സമയസൂചിയുടെ ചലനവേഗവും
തുല്യമാകുമ്പോൾ.
ഉള്ളിലെക്കിളി ചിറകടിക്കുന്നു.
പിന്നെ-
തളർന്ന ചിറകൊതുക്കുന്നു....

ശീയ രാഷ്ട്രീയ മാനങ്ങൾ മറനീങ്ങി വരുന്നത്.)

എന്നാൽ ചിത്രത്തിന്റെ നായകനായ ഹരിദാസ് മരണത്തേയും ജീവിതത്തേയും മാറിനിന്ന് നോക്കുകയും (ക്യാമറക്കണ്ണിലൂടെന്നപോലെ) അവയെക്കുറിച്ച് ഉത്ക്കടമായി സന്ദേഹിക്കുകയും ചെയ്യുന്നു. (ഹരിദാസ് ചിത്രത്തിന്റെ നോട്ടപ്പാട് ആണെന്ന് നേരത്തെ സൂചിപ്പിച്ചിരുന്നല്ലോ). ഇവിടെയാണ് "രോഗത്തിന്റെ പൂക്കൾ", "മൗനം തേടുന്ന വാക്ക്" എന്നീ വിമർശന ഗ്രന്ഥങ്ങളുടെ കർത്താവ് ശ്രാദ്ധം എന്ന ചിത്രത്തിന്റെ സംവിധായകനുമായി വഴിപിരിയുന്നത്. ഹരിദാസ് വിഷാദോപാസകനല്ല. അയാൾ പരീക്ഷണ കുതുകിയായ ചലച്ചിത്രകാരനാണ്. പ്രശസ്തിയും പണവും തരുന്ന ഇരുപതാം നൂറ്റാണ്ടിന്റെ ഈ ശക്തമായ മാദ്ധ്യമം അയാളുടെ ബലഹീനതയാണ്. ഗുരുജി അയാളോടു പറയുന്നു: "അഭ്രലോകമാണ് ഇപ്പോൾ തന്റെ നോട്ടം: അല്ലേ?" "എല്ലാറ്റിനും അപ്പുറം മൗനം" എന്ന ഗുരുജിയുടെ ദാർശനിക നിലപാടിൽ എത്തിപ്പെടാൻ കഴിഞ്ഞിരുന്നെങ്കിൽ അയാൾ അഭ്രലോകം കൈയാളാൻ ഒരുമ്പെടുമായിരുന്നില്ല.

മരണത്തിന്റേയും രോഗത്തിന്റേയും ചിഹ്നങ്ങളെ പിറകോട്ടു വലിക്കുന്ന അല്ലെങ്കിൽ അവയോട് ഒപ്പം നിൽക്കുന്ന മറ്റൊരന്തരീക്ഷം തെളിഞ്ഞുവരുന്നത് ചിത്രത്തിന്റെ പകുതിക്കു ശേഷമാണ്. ഹരിദാസ് സുമം എന്ന പരിസ്ഥിതി പ്രവർത്തകയുമായി പരിചയപ്പെടുന്നതുമുതലാണ് ഇതു വ്യക്തമാകുന്നത്. സർക്കാരിന്റെ പുതിയ വൈദ്യുതി പദ്ധതിക്ക് തിരഞ്ഞെടുത്തിരിക്കുന്ന പരിസ്ഥിതി പ്രാധാന്യമുള്ള സ്ഥലം സന്ദർശിക്കാൻ സുമം നേതൃത്വം കൊടുക്കുന്ന പരിസ്ഥിതി പഠന സംഘത്തോടൊപ്പം ഹരിദാസ് എത്തുന്നു. ഈ സീക്വൻസുകൾക്കു തിരഞ്ഞെടുത്തിരിക്കുന്ന പശ്ചാത്തലം പ്രകൃതിയുടെ ശക്തിസ്രോതസ്സുകളിലേക്കും നിലനില്പിനാധാരമായ മനുഷ്യചോദനകളിലേക്കും കാഴ്ചക്കാരനെ കൂട്ടിക്കൊണ്ടുപോകുന്നു. മലഞ്ചരിവുകളും നിബിഡവനങ്ങളും തഴുകിവരുന്ന കരുത്താർന്ന ജലപ്രവാഹം മരണചിഹ്നങ്ങളെ വെല്ലുവിളിച്ചുകൊണ്ടുനിൽക്കുന്ന ജൈവ ശക്തികളാണ്. ഈ പ്രകൃതി ശക്തികളിലൂടെ പാൻ ചെയ്യുന്ന ക്യാമറ വന്നുനിൽക്കുന്നത് സ്ത്രീയോനിയേയും ലൈംഗിക പ്രക്രിയയേയും ഓർമ്മിപ്പിക്കുന്ന ചില ഉപമാനങ്ങളുടെ ക്ളോസ് അപ്പ് ഷോട്ടിലാണ്. പിന്നീടുള്ള സീക്വൻസുകളിൽ സുമത്തിന്റെ നഗ്നമായ കാലുകളിൽ ഹരിദാസിന്റെ കണ്ണുകൾ ഉടക്കുന്നതും ഇരുവരുടേയും കണ്ണുകൾ തമ്മിൽ ഉരുമ്മുന്നതും ചിത്രീകരിക്കുന്നുണ്ട്. ഇവിടെ സുമം സ്വയം നിയന്ത്രിച്ച്. പ്രകൃതിയെ എന്നപോലെ പുരുഷൻ സ്ത്രീയെ മെരുക്കിയെടുത്ത് ചൂഷണവിധേയമാക്കുന്നു എന്ന് പ്രതിഷേധിക്കുന്നുണ്ട്. പുരുഷ മേധാവിത്വത്തിനെതിരേയുള്ള ഈ പ്രതിഷേധം ചിത്രത്തിന്റെ ആദ്യഭാഗത്ത് ഹരിദാസിന്റെ അമ്മ പ്രകടിപ്പിക്കുന്ന നിസ്സഹായതയുടെ തുടർച്ചയായി പ്രതിധ്വനിക്കുന്നു. ഈ സീക്വൻസുകളിലൂടെ സ്ത്രീസ്വാതന്ത്ര്യം, പരിസ്ഥിതി എന്നീ ഗൗരവമാർന്ന സമകാല പ്രശ്നങ്ങൾ കൂടി ചിത്രത്തിന്റെ സങ്കീർണ്ണമായ ഇതിവൃത്ത പരിധിയിലേക്ക് കടന്നുവരുന്നു.

ഏതെങ്കിലും ഒരു പ്രത്യേക ജീവിത സന്ദർഭത്തിന്റെയോ ആശയത്തിന്റെയോ മാനസിക ഭാവത്തിന്റെയോ ആവിഷ്കാരമല്ല ഈ ചിത്രത്തിന്റെ ലക്ഷ്യം. പലതരം കാഴ്ചകൾക്കിടം നൽകി നാനാതരം അർത്ഥതലങ്ങൾക്ക് സാദ്ധ്യത തരുന്ന ഒരു കാലസൃഷ്ടിയാണ് ശ്രാദ്ധം. സ്ത്രീ-പുരുഷ ബന്ധത്തിന്റെ അതിസൂക്ഷ്മതകൾ. ജനിമൃതികളെക്കുറിച്ചുള്ള ആകുലതകൾ. മനുഷ്യനും പ്രകൃതിയും തമ്മിലുള്ള പാരസ്പര്യം. സമകാലിക ജീവിതത്തിലെ സാംസ്കാരിക ജീർണ്ണതയും കാപട്യവും. ദേശീയ-അന്തർദ്ദേശീയ രാഷ്ട്രീയ സാഹചര്യങ്ങൾ. എഴുത്തുകാരനും സമൂഹവും. സ്ത്രീസ്വാതന്ത്ര്യം. പരിസ്ഥിതി. ആർട്ട് സിനിമയും കമ്പോളസിനിമയും തുടങ്ങി ഒട്ടേറെ വിഷയങ്ങളിലേക്ക് സമർത്ഥമായി ക്യാമറയുടെ കണ്ണുകൾ കടത്തിവിട്ടുകൊണ്ടാണ് ഈ ചിത്രം കാഴ്ചക്കാരനിൽ ശാന്തിയും അശാന്തിയും പടർത്തുന്നത്. എന്നാൽ ഈ പ്രമേയങ്ങളിൽ ഏതെങ്കിലും ഒന്ന് മറ്റൊന്നിൽ ആധിപത്യം സ്ഥാപിക്കുന്ന രീതിയിലല്ല സിനിമയുടെ ഘടന. സിനിമയുടെ സ്പേസിൽ ഒന്ന് മറ്റൊന്നിനോടു ചേർത്തുവച്ച് നിശ്ചിതമായ അർത്ഥത്തിന്റെ അസ്ഥിരത സൃഷ്ടിക്കുന്നു.

# ചോരയിൽ കുതിർന്ന ഗ്രാമീണ പ്രണയം

സ്റ്റാഫ് ലേഖകൻ

ഗ്രാമത്തിന്റെ പ്രണയങ്ങളാണ് മൂർത്തമായ കാല്പനികത സൂക്ഷിക്കുന്നത്. സ്വപ്നവും, ദുരന്തവും കൂടിക്കുഴഞ്ഞ ഗ്രാമത്തിന്റെ പ്രണയകഥകൾക്ക് നിഷ്കളങ്കമായ ഒരു ചാരുതയുണ്ട്. അകൃത്രിമമായ ഒരുതരം വശ്യത. എന്നാൽ മനുഷ്യത്വരഹിതമായ ക്രൂരതകളും ഈ പ്രണയകഥകളുടെ ഉപകഥകളാണ്. വിദേശീയവും, സ്വദേശീയവുമായ പാസ്റ്ററൽ ട്രാജഡികളെക്കാൾ ക്രൂരമാണ് പലപ്പോഴും പച്ചയായ ഗ്രാമജീവിതം.

ഉത്തർപ്രദേശിലെ അമൃത്പൂർ ഗ്രാമത്തിൽ സ്വപ്നവും ദുരന്തവും കൂടിക്കുഴഞ്ഞ ഇത്തരമൊരു പാസ്റ്ററൽ ട്രാജഡി അരങ്ങേറിയിരിക്കുന്നു. കാന്തിയെന്ന ഇരുപത്തിയാറുകാരിയാണ് രണ്ടുപ്രാവശ്യം വിധവയായ ക്രൂരവിധിയും പേറിയിരിക്കുന്നത്. ഒരു സ്വാഭാവികഗ്രാമപ്രണയത്തിന്റെ അസ്വാഭാവികമായ പരിണതിയായി കാന്തിയുടെ ജീവിതം. രണ്ടു പിഞ്ചുകുട്ടികളും, ഇത്തിരി ഓർമ്മകളും. അതിലേറെ ദുഃഖവുമായി കാന്തി ജീവിതത്തിന്റെ പുറമ്പോക്കിലിരിക്കുകയാണിപ്പോൾ.

സ്വാഭാവികമായ ഒരു ഗ്രാമപ്രണയമായിരുന്നു കാന്തിയും സുഭാഷും തമ്മിലുണ്ടായിരുന്നത്. അയൽ ഗ്രാമക്കാരായ ഇവർ സാമ്പത്തികമായി ഏറെ താണ കുടുംബങ്ങളിൽ ഉള്ളവരായിരുന്നു. എന്നാൽ ജാതിയും മറ്റ് സാമൂഹികപരിസ്ഥിതിയും ഇവരെ ഒന്നാവാൻ അനുവദിച്ചില്ല. ഗ്രാമങ്ങൾ തമ്മിലുള്ള കുടിപ്പകയും അതിന് കാരണമായിരുന്നു.

ഓണഗോട്ട് എന്ന ഗ്രാമക്കാരനാണ് സുഭാഷ്. ഓണഗോട്ട് ഗ്രാമത്തിലൂടെ പോകുന്ന കനാലിൽ വികൃതമാക്കപ്പെട്ട സുഭാഷിന്റെ മൃതശരീരം ഒഴുകിയെത്തിയപ്പോൾ ഒരു പ്രണയകഥ ക്രൂരമായി അവസാനിക്കുകയായിരുന്നു.

ജൂൺ മാസം മൂന്നാം തീയതിയാണ് സുഭാഷിന്റെ മൃതദേഹം ഓണഗോട്ട് ഗ്രാമക്കാർ കണ്ടത്. അമൃത്പൂരിൽ നിന്ന് കനാലിലൂടെ ഓണഗോട്ടിലേക്ക് മൃതദേഹം ഒഴുക്കിവിടുകയായിരുന്നു. മൃതദേഹത്തിന്റെ കണ്ണുകൾ ചൂഴ്ന്നെടുക്കുകയും, വായ കുത്തിക്കെട്ടുകയും ,വാരിയെല്ലുകളിൽ ആണി തറയ്ക്കുകയും ചെയ്തിരുന്നു. യഥാർത്ഥത്തിൽ കണ്ണുകൾ ചൂഴ്ന്നെടുത്തും വാരിയെല്ലിൽ ആണി തറച്ചുമാണ് അമൃത്പൂരിലെ ഗ്രാമക്കാർ സുഭാഷിനെ കൊലപ്പെടുത്തിയത്.

കാന്തിയെ വിവാഹം കഴിക്കാൻ കഴിയാത്തതിൽ ഏറെ ദുഃഖിതനായിരുന്നു സുഭാഷ്. കാന്തി മറ്റൊരാളെ വിവാഹം കഴിച്ചപ്പോൾ വേദനയോടെയാണെങ്കിലും കാന്തിയുടെ ജീവിതത്തിൽ ഇടപെടാൻ അയാൾ തയ്യാറായില്ല. എന്നാൽ വിധിയുടെ ക്രൂരമായ വിളയാട്ടം കാന്തിക്കുമേൽ തുടർന്നുകൊണ്ടിരുന്നു. വിവാഹം കഴിഞ്ഞ് ആറുവർഷം കഴിഞ്ഞപ്പോൾ ഒരപകടത്തിൽപ്പെട്ട് കാന്തിയുടെ ഭർത്താവ് മരിച്ചു.

ഇവിടം മുതലാണ് കാന്തിയുടെയും. സുഭാഷിന്റെയും പ്രണയത്തിന്റെ മറ്റൊരു തിരിവ് ആരംഭിക്കുന്നത്. ഒളിപ്പിച്ചുവച്ച മോഹങ്ങൾ പുറത്തുവരാൻ തുടങ്ങിയതോടെ കാന്തിയുടെ ജീവിതം മറ്റൊരു ദുരന്തത്തിന് കാതോർക്കുകയായിരുന്നുവെന്ന് അവരിരുവരും അറിഞ്ഞില്ല. ആദ്യമാദ്യം രഹസ്യമായും പിന്നെപ്പിന്നെ പരസ്യമായും കാന്തിയെ സ്ഥിരമായി സുഭാഷ് സന്ദർശിച്ചു. ഭർത്താവിന്റെ വീട്ടിൽ വിധവയായിക്കഴിഞ്ഞ കാന്തിയെ ആദ്യമാദ്യം വീട്ടുകാർ വിലക്കിയിരുന്നു. എന്നാൽ സുഭാഷുമൊത്തൊരു ജീവിതം കാന്തി യാചിച്ചു. ക്രൂരമായ പീഡനമായിരുന്നു അതിന്റെ മറുപടി.



*വിധവയായ കാന്തി കൈക്കുഞ്ഞുങ്ങളുമായി*



ജൂൺ 2-ന് കാന്തിയെ കാണാനെത്തിയ സുഭാഷ് പിറ്റേന്ന് മൃതദേഹമായി കനാലിലൂടെ ഒഴുകുകയായിരുന്നു. കാന്തിയുടെ ഭർത്താവിന്റെ സഹോദരൻമാർ സുഭാഷിനെ പിടിച്ചുകെട്ടി. പിന്നീട് ക്രൂരമായ മർദ്ദനം. മർദ്ദനത്തിനൊടുവിലാണ് ഗ്രാമസഭയിൽ സുഭാഷിനെ എത്തിച്ചത്. വധശിക്ഷയാണ് ഗ്രാമസഭ വിധിച്ചത്. കണ്ണുകൾ ചൂഴ്ന്നെടുത്ത്. വായ്കുത്തിക്കെട്ടി. വാരിയെല്ലുകളിൽ ആണി തറച്ചാണ് വധശിക്ഷ നടപ്പാക്കിയത്.

മകനെ കാണാനില്ലെന്ന് ഗ്രാമസഭയ്ക്കു മുന്നിൽ പരാതി പറഞ്ഞ സുഭാഷിന്റെ പിതാവ് മഹാവീർ പ്രസാദിനോട് ഗ്രാമത്തലവൻ ബാദൻ സിംഗ് പറഞ്ഞത് " ഞങ്ങളവനെ പറഞ്ഞുവിട്ടു" എന്നാണ്.

ഗ്രാമസഭയുടെ മുന്നിൽ വിചാരണകാത്ത് കിടന്ന സുഭാഷ് അബോധാവസ്ഥയിലായിരുന്നുവെന്ന് സഹോദരൻ ദിനേശൻ പറഞ്ഞു. മിക്കവാറും പല്ലുകൾ അടിച്ചുകൊഴിച്ചിരുന്നു. തലയിലൂടെ രക്തമൊലിക്കുന്നുണ്ടായിരുന്നു. കൈകാലുകൾ കെട്ടിയിട്ടാണ് മർദ്ദിച്ചത്. ആ രംഗം ദിനേശനെ സംബന്ധിച്ച് ഇപ്പോഴും നീറുന്ന ഒരു ഓർമ്മയാണ്.

മരുന്നുവാങ്ങാൻ പോയ മകൻ തിരിച്ചുവരാത്തതെന്ത് എന്ന ചോദ്യമാണ് സുഭാഷിന്റെ അമ്മ ചോദിച്ചുകൊണ്ടിരിക്കുന്നത്. അവരും ഒരു പക്ഷേ ഗ്രാമസഭയുടെ കുറ്റവിചാരണയെക്കുറിച്ച് അറിഞ്ഞിട്ടുണ്ടാവണം. തന്റെ മകൻ എന്തുമാത്രം ക്രൂരമായിട്ടാണ് കൊല്ലപ്പെട്ടതെന്ന ബോധം അവരെ കുഴയ്ക്കുകയാവാം.

ഈ സംഭവത്തിന് ഒരു മറുവശം കൂടിയുണ്ട്. സുശീലാദേവിയും രണ്ടു കുഞ്ഞുങ്ങളുമാണ് അതിന്റെ മറുപടി. സുഭാഷിന്റെ ഭാര്യയാണ് സുശീലാദേവി. കാന്തി വേർപിരിഞ്ഞപ്പോൾ ഉപദേശിച്ചതായിരുന്നു തന്നെപ്പോലെ ഒരു കുടുംബജീവിതം. സുഭാഷ് അത് അനുസരിക്കുക തന്നെ ചെയ്തു. അങ്ങനെയാണ് സുശീലാദേവിയെ വിവാഹം കഴിച്ചത്. രണ്ടു കുഞ്ഞുങ്ങളുമായി ഏറെക്കുറെ ഒരു സന്തുഷ്ടജീവിതം തന്നെയായിരുന്നു അവരുടേത്. ഇതിനിടയ്ക്കാണ് കാന്തിയുടെ ഭർത്താവു മരിക്കുന്നതും സുഭാഷുമായി വീണ്ടുമൊരു ബന്ധം സ്ഥാപിക്കപ്പെടുന്നതും.

സുഭാഷിന്റെ കൊലപാതകം ഇന്ത്യൻ ഭരണഘടനയോടും നീതിന്യായ വ്യവസ്ഥയോടുമുള്ള വെല്ലുവിളിയാണ്. ആൾബലവും, പണവും നീതിയും ന്യായവും നിശ്ചയിക്കുന്ന ഉത്തരേന്ത്യൻ ഗ്രാമങ്ങളുടെ ഫ്യൂഡൽ സംസ്കാരത്തിന്റെ രക്തസാക്ഷിയാണ് സുഭാഷ്. സുഭാഷിന്റേതുപോലുള്ള അനേകം കൊലപാതകങ്ങൾ അരങ്ങേറുന്നുണ്ട്. പക്ഷേ അധികമാരും അത് അറിയുന്നില്ലെന്നുമാത്രം.

# ഹസീന അധികാരത്തിലേക്ക്

സ്റ്റാഫ് ലേഖകൻ

ഷേക് ഹസീന പാർലമെന്റിലേക്ക് നടക്കുന്നതും ജനറൽ എർഷാദ് ജയിൽവിട്ട് പോരാനൊരുങ്ങുന്നതുമായ രംഗങ്ങളാണ് പൊതുതിരഞ്ഞെടുപ്പ് ഫലങ്ങൾ അറിഞ്ഞു കഴിഞ്ഞപ്പോൾ ബംഗ്ലാദേശിൽ കാണാൻ കഴിയുന്നത്.

ഹസീനയുടെ അവാമി ലീഗ് രണ്ടു പതിറ്റാണ്ടിനുശേഷം അധികാരത്തിലേക്ക് തിരിച്ചെത്തുകയാണ്. അതേസമയം എച്ച്. എം. എർഷാദ് പതിമൂന്നു വർഷത്തെ ജയിൽശിക്ഷയിൽ ആറുവർഷം പിന്നിട്ടു പുറത്തിറങ്ങാൻ തയ്യാറെടുക്കുകയും ചെയ്യുന്നു. പൊതുതിരഞ്ഞെടുപ്പിൽ എർഷാദിന്റെ ജാതീയ പാർട്ടി 30 സീറ്റ് നേടി. നിർണ്ണായകസ്വാധീനം പ്രകടമാക്കിയതാണ് എർഷാദിനു പുറത്തിറങ്ങാമെന്ന് ധൈര്യം പകരുന്നത്. ഹസീനയ്ക്കും എർഷാദിനും പരസ്പരം കയ്യൊഴിയാൻ വയ്യാത്ത ഒരവസ്ഥയാണ് പൊതുതിരഞ്ഞെടുപ്പിനുശേഷം ബംഗ്ലാദേശിൽ ഉള്ളത്.

330 അംഗ ബംഗ്ലാ പാർലമെന്റിലേക്ക് പൊതുതിരഞ്ഞെടുപ്പ് നടന്ന 300 സീറ്റിൽ 133 എണ്ണം അവാമി ലീഗിനു കിട്ടി. സാധാരണ ഭൂരിപക്ഷം വേണമെങ്കിൽ 151 സീറ്റുണ്ടാകണം. ഈ സാഹചര്യത്തിൽ ഹസീനയ്ക്ക് എർഷാദ് പിന്തുണ നൽകുമെന്നാണ് രാഷ്ട്രീയ സൂചനകൾ.

മുൻപ്രധാനമന്ത്രി ബീഗം ഖാലിദ സിയയുടെ ബംഗ്ലാദേശ് നാഷണൽ പാർട്ടിക്ക് 102 സീറ്റാണ് കിട്ടിയിട്ടുള്ളത്. ഖാലിദയുടെ പാർട്ടി എർഷാദുമായി സഖ്യമുണ്ടാക്കുന്ന പ്രശ്നമേ ഇല്ല. കാരണം ഖാലിദയുടെ ഭർത്താവായിരുന്ന മുൻപ്രസിഡന്റ് സിയാ - ഉൾ - റഹ്മാനെ സൈനിക അട്ടിമറിയിൽ വധിച്ച് അധികാരം പിടിച്ചയാളാണ് എർഷാദ്.



*ഹസീന*

ദൗർഭാഗ്യകരമായ നിരവധി സംഭവപരമ്പരയ്ക്കുശേഷമാണ് ബംഗ്ലാദേശിൽ ഹസീന അധികാരത്തിലേറുന്നത്. 70 ശതമാനം നിരക്ഷരരും ജനസംഖ്യയിൽ 90 ശതമാനത്തിനും വൈദ്യസഹായം ഇനിയും കിട്ടാത്തതുമായ ഒരു രാജ്യത്ത് സുസ്ഥിരവും വികസനോന്മുഖവുമായ ഭരണം അത്ര എളുപ്പമല്ല. പോയവർഷങ്ങളിലെ ചിത്രങ്ങൾ അതാണ് നൽകുന്നത്.

കാൽനൂറ്റാണ്ടുകാലം പാകിസ്ഥാന്റെ ഭാഗമായി ദുരിതവും വിവേചനവും അനുഭവിച്ച ശേഷം ബംഗ്ലാദേശ് സ്വതന്ത്രരാഷ്ട്രമായിട്ട് മറ്റൊരു കാൽനൂറ്റാണ്ടായി. ബംഗ്ലാദേശ് മോചനം നേടിയതിന്റെ രജതജൂബിലി ഇക്കൊല്ലം ആദ്യം ആഘോഷിക്കാനിരിക്കയായിരുന്നു. ഇടതടവില്ലാത്ത രാഷ്ട്രീയ പ്രക്ഷോഭം കാരണം അത് ഉചിതമായ വിധത്തിൽ ആഘോഷിക്കാനും കഴിഞ്ഞില്ല. കലുഷമായ രാഷ്ട്രീയാന്തരീക്ഷം മൂലം 18 വർഷവും പട്ടാളഭരണമാണ് ബംഗ്ലാദേശിൽ ഉണ്ടായത്. ആ സ്ഥിതി വീണ്ടും ആവർത്തിക്കുമോ എന്ന് ഭയപ്പെടേണ്ട ഒരവസ്ഥയായിരുന്നു ഖാലിദയുടെ ഭരണത്തിന്റെ അവസാന നാളുകളിൽ.

എട്ടുവർഷം നീണ്ട എർഷാദിന്റെ പട്ടാളഭരണത്തിനെതിരേ നടന്ന ജനകീയ പ്രക്ഷോഭത്തിന്റെ വിജയത്തെ തുടർന്നാണ് അഞ്ചുകൊല്ലം മുമ്പ് ഖാലിദസിയ പൊതുതിരഞ്ഞെടുപ്പിലൂടെ അധികാരത്തിലേറുന്നത്. തന്നെ അധികാരത്തിലേറ്റിയ പൊതുതിരഞ്ഞെടുപ്പിനെക്കുറിച്ച് ആർക്കും പരാതിയില്ലാത്തതിനാൽ അഞ്ചുകൊല്ലവും സ്വസ്ഥമായി ഭരിക്കാൻ കഴിയുമെന്നാണ് ഖാലിദ കരുതിയിരുന്നത്.

എന്നാൽ അധികാരമേറി മൂന്നുകൊല്ലം കഴിഞ്ഞ് ഒരു ഉപതിരഞ്ഞെടുപ്പു നടന്നപ്പോൾ ഖാലിദ കൃത്രിമം കാട്ടിയതായി ആരോപണം ഉയർന്നു. പതിവായി അവാമി ലീഗ് ജയിച്ചുവന്ന മഗുര രണ്ടാം സീറ്റ് ബി. എൻ. പി നേടിയതായിരുന്നു ഇതിനു കാരണം.

( ഇപ്പോഴത്തെ തിരഞ്ഞെടുപ്പിൽ മഗുര സീറ്റ് അവാമി ലീഗ് നേടി മധുരമായി പകരം വീട്ടിയിരിക്കുകയാണ്.)

ഉപതിരഞ്ഞെടുപ്പിലെ അഴിമതി-ആരോപണങ്ങളെ തുടർന്ന് ബംഗ്ലാദേശിൽ കഴിഞ്ഞ രണ്ടുകൊല്ലം തുടർച്ചയായി പ്രക്ഷോഭ പരമ്പരകളായിരുന്നു. ഇതിനു പുറമെ പ്രകൃതിക്ഷോഭങ്ങളും പട്ടാള വിപ്ളവശ്രമങ്ങളും ഇതെല്ലാം ചേർന്നപ്പോൾ ബംഗ്ലാദേശിന്റെ സ്വസ്ഥതയും വികസനവും ഇല്ലാതായി. ഒരുതരം അരക്ഷിത മനോഭാവത്തോടെയാണ് ജനങ്ങൾ ഇക്കുറി വോട്ടു ചെയ്യാനെത്തിയത്.

ഇതിന്റെയെല്ലാം ഒടുവിലാണ് ഇപ്പോൾ അവാമി ലീഗ് പൊതുതിരഞ്ഞെടുപ്പിൽ വിജയിച്ച് അധികാരത്തിലെത്തുന്നത്. രാഷ്ട്രീയ സുസ്ഥിരത നൽകാം എന്നു വാഗ്ദാനം നൽകി ഹസീന അധികാരത്തിലെത്തുമ്പോൾ അയൽരാജ്യമായ ഇന്ത്യയ്ക്ക് എത്രമാത്രം ആഹ്ളാദത്തിനു വകയുണ്ട്? ഏറെക്കാലമായി തുടരുന്ന ഇന്ത്യ അനുകൂലമനോഭാവം അവാമി ലീഗ് കൈവിടുമെന്നാണ് രാഷ്ട്രീയ നിരീക്ഷകർ ചൂണ്ടിക്കാട്ടുന്നത്.

സ്വതന്ത്രരാജ്യമെന്ന നിലയിൽ ബംഗ്ലാദേശിന്റെ മോചനം സഫലമാക്കിയത് ഇന്ത്യയാണെങ്കിലും ആഭ്യന്തരകാര്യങ്ങളിലും മറ്റും ഇന്ത്യ കൈകടത്തുന്നതായി ആരോപണങ്ങൾ നേരത്തേ ഉയർന്നിട്ടുണ്ട്. 1972-ൽ ഇന്ത്യയുമായി ഒപ്പിട്ട സൗഹൃദക്കരാർ ബംഗ്ലാദേശിനെ ഇന്ത്യയ്ക്ക് വില്ക്കുന്നതിനുള്ള കരാറാണെന്ന് പല മുതിർന്ന നേതാക്കളും വിളിച്ചു കൂവിയിരുന്നു. 1997-ൽ ഈ കരാർ പുതുക്കേണ്ടതുണ്ട്.

എന്നാൽ ബംഗ്ലാദേശികളുടെ പിന്തുണ നേടാൻ അവാമി ലിഗ് കരാറിനെ തള്ളി പറഞ്ഞേ പറ്റൂ എന്ന സ്ഥിതിയാണ്.

പൊതുതിരഞ്ഞെടുപ്പിലെ മറ്റൊരു സവിശേഷത മതമൗലികവാദികളെ ജനങ്ങൾ പിന്തള്ളി എന്നതാണ്. കടുത്ത വർഗ്ഗീയ വാദികളായ ജമാഅത്തെ - ഇസ്ലാമിക് കേവലം മൂന്നുസീറ്റേ കിട്ടിയുള്ളൂ. എങ്കിലും ഇസ്ലാമിക്ക് രീതികളിൽ നിന്നു വിട്ട് ഒരു പാത ബംഗ്ലാദേശിന് ഉണ്ടാകുമെന്ന് പ്രതീക്ഷിക്കാൻ പറ്റില്ല.



## വിജു വി. നായർ

# അശരീരികളുടെ ചുംബനം

> അശരീരികൾ ഇവിടെ നിലയ്ക്കുന്നില്ല. ചുംബനങ്ങളും. പ്രണയത്തിന്റെ ഹോമകുണ്ഡത്തിൽ. പുതിയ ഹവിസുകൾക്കായി കാത്തിരിക്കുമ്പോൾ പഴയ മന്ത്രങ്ങൾ മറക്കുന്നു. വിശുദ്ധമായ ആഭിചാരങ്ങളുടെ ദംശനത്തിൽ അവ മരിക്കുന്നു. അതു പ്രണയത്തിന്റെ അഗ്നിമൂലമാകാം, ഒരു പക്ഷെ........



**ഇ**ടയ്ക്കൊക്കെ പ്രണയത്തിന്റെ ഇരുട്ടടിയേൽക്കുന്ന നീണ്ടൊരു തോന്നലാണു ജീവിതം. ഇണതേടലിന്റെ പാരവശ്യങ്ങൾ പെറുന്ന ചാപിള്ളകളെക്കുറിച്ചല്ല പറഞ്ഞു വരുന്നത്. ജീവിതത്തിൽ മരണമില്ലാത്ത പ്രണയച്ചാലു കീറുന്ന ചില നിമിത്തങ്ങളുണ്ടല്ലോ. അശരീരിയുടെ ചുംബനം പോലെ അവ നിനച്ചിരിക്കാതെ കടന്നു വരുമ്പോൾ മനസ്, മഴകൊണ്ട കുടമുല്ലയാവും.

പ്രണയത്തിന്റെ തീക്കുണ്ടിൽ തെറിച്ചുവീണ ഈ മുഹൂർത്തങ്ങൾ ഓർമ്മകളല്ല. ചുണ്ടു പൊട്ടിച്ച ദംശനത്തിന്റെ വിരാമമില്ലാത്ത നീറ്റലാണ്. വെളുത്ത നഖങ്ങളാഴ്ത്തി അവ മനസിനെ നെരിപ്പോടാക്കുമ്പോൾ രോമകൂപങ്ങൾ ഫണം വിടർത്തും. ഇതു സ്വപ്നമല്ല. മിഥ്യയും ജാഗ്രത്തിൽ ഇരച്ചെത്തുന്ന തുരീയബിന്ദുക്കളാണ്. എന്നോ നിലച്ചതും എവിടൊക്കെയോ ചലിച്ചതുമായ എത്രയെത്ര ജന്മങ്ങൾ ഉണർത്തുന്ന പ്രണയസ്വപ്നങ്ങൾ.

## മിന്നൽ

**പാ**പം ചെയ്യാത്തവർ കല്ലെറിയട്ടെ.

ലളിതമായൊരു വാക്യംകൊണ്ട്, മഗ്ദലനമേരിക്ക് കല്ലണ പണിതുകൊടുത്ത പ്രാകൃതമനുഷ്യൻ. ഉണ്ടെന്നും ഇല്ലെന്നും വരാവുന്ന അവന്റെ ഉൺമ നൂറ്റാണ്ടുകൾക്കിപ്പുറം ഒരവിശ്വാസിയുടെ നാവിന് ചാലും ചങ്ങലയുമൊരുക്കുമ്പോൾ ഹൃദയം ക്രിസ്തുത്വത്തെ പ്രണയിക്കുന്നു. വേശ്യ എന്ന വാക്കിന് പൊള്ള സദാചാരത്തിന്റെ നാനാർത്ഥങ്ങളിൽ സുഖം കാണുന്ന പുതിയ തലമുറകൾക്ക് മേരിക്ക് മുമ്പിൽ നിലച്ചുപോയ ആ കൽച്ചീളുകൾ കുത്തും നോവും നിറച്ച തീപ്പന്തങ്ങളാവുന്നു സഹതാപത്തിന്റെ പുച്ചിലാണ്ടങ്ങളും സ്നേഹത്തിന്റെ പിച്ചുപേയുമില്ലാണ്ട് ഉൽക്കപോലെ സത്യം വർഷിച്ച ആ നിർമ്മമത ഇന്നും മനസിൽ മിന്നലെയ്യുമ്പോൾ പ്രണയം ഉയിർത്തെണീൽക്കുന്നു. വീണ്ടും ക്രൂശിക്കപ്പെടാൻ. ഒരു പക്ഷെ.

## നിഴൽ

**ശ്രു**തിഭംഗത്തിന്റെ കപിലവസ്തുവിൽ. പിതൃത്വത്തിന്റെ ഉൺമ ബോധിപ്പിക്കാൻ കർമ്മബീജത്തെയും കൈപ്പിടിച്ചെത്തിയ യശോധര. വലിയ ഉൺമകളുടെ അഗ്നിമേടകൾ തേടിപ്പോയൊരച്ഛന്റെ ചെറിയ ധർമ്മം മറന്നുപോയ പഴയ ഗൗതമനെ നോക്കി അവൻ രാഹുലൻ. അർത്ഥനകളില്ലാത്ത ആ ഭിക്ഷുക്കൾ ആഞ്ഞൊന്നു നോക്കിയാൽ സിദ്ധാർത്ഥജന്മത്തിന്റെ അശാന്തികളിലേക്ക് വീണ്ടും വഴുതിവീഴാൻ ഒരു ബുദ്ധനും മാത്രയേറെവേണ്ട. പക്ഷെ, മൗനത്തിന്റെ കൗശലപ്പാദുകമിട്ട് ആ നൂല്പാലവും കടന്നു ഗൗതമൻ മുക്തിപ്പെടുമ്പോൾ കൗശലമില്ലാത്ത സഹനത്തിന്റെ മൗനങ്ങളിലാണ്ട് ആയമ്മ നിന്നു. നിർവാണത്തിന്റെ മായികതകൾക്കിപ്പുറം, ഇങ്ങുതാഴെ...... പെറ്റിട്ട കുഞ്ഞിനെ പോറ്റേണ്ട ധർമ്മം ബോധിസത്വന്റെ വിശ്വധർമ്മങ്ങൾക്കു വഴിയൊഴിഞ്ഞു നിന്നേറ്റുവാങ്ങുമ്പോൾ പ്രണയം മഞ്ഞുറങ്ങുന്ന മാമലയ്ക്കുള്ളിലെ അഗ്നിയാകുന്നു.

ദൂരെ...... മലമുകളിലേക്കു മറയുന്ന അച്ഛന്റെ നിഴൽപ്പാട് ഇറുകിച്ചുരുങ്ങുന്നതും നോക്കി നിന്ന രാഹുലന്റെ മൂർദ്ധാവിൽ വീണ ധർമ്മചുംബനം ചരിത്രത്തിന്റെ പുറമ്പോക്കുകളിലെ ശതകോടി ഗർഭങ്ങളിലൂടെ ഇന്നും പുലരുമ്പോൾ ആരും വിളിക്കാറില്ല. ധർമ്മം ശരണം ഗച്ഛാമി, ശരണം വിളികൾക്കപ്പുറത്തെ പ്രണയദീപ്തിയുടെ മൗന ചുംബനമായതമരുന്നു. പുതിയ ബുദ്ധന്മാർക്ക് വഴിയൊരുക്കാൻ, ഒരു പക്ഷെ.

## മായ

**അ**ശ്രീകരം......

സർവ്വജ്ഞ പീഠത്തിന്റെ ഭാരം കൊണ്ടു നടുകൂനിപ്പോയ കാശിക്ക് കൂനിന്മേൽ കിട്ടിയ കുരുവായിരുന്നു ആ ആക്രോശം. നിമിഷാർദ്ധം മുമ്പ്മാത്രം അദ്വൈത വേദാന്തത്തിന്റെ ദേഹവിഴുപ്പ് ഒപ്പിവാങ്ങി. ദിഗ്വിജയ സംഘത്തെ കടവിലേക്കു കയറ്റിവിട്ട ഗംഗ കണ്ണടച്ചു കിടന്നു. ഇതെത്ര കേട്ടു. ഇനിയുമെത്ര കേൾക്കാനിരിക്കുന്നു എന്നറിഞ്ഞ്. പക്ഷെ ചണ്ഡാളനുമാത്രം കൂസലുണ്ടായില്ല. എന്തു കൂസാൻ. സർവ്വജ്ഞപീഠങ്ങളുടെ ചങ്ങലപോലും നഷ്ടപ്പെടാനില്ലാത്തോന്. അതു കൊണ്ടവൻ ചിരിച്ചു. ആ ചിരിയിൽ അദ്വൈതത്തിന്റെ സിദ്ധാന്തവും പ്രയോഗവും പൊന്നും ചെമ്പുംപോലെ പിരിഞ്ഞു. ഒരു പുരുഷായുസ്സിന്റെ ദിഗ്വിജയം ശ്വാനന്റെ ചന്തസവാരിയായി. കാഷായത്തിന്റെ അപസ്മാരത്തിൽ ഈയം വായിൽ വീണ ബ്രാഹ്മണ്യത്തിന് വിശുദ്ധമായ ഓക്കാനം പോലും തൊണ്ടയിലുടക്കിയ മുഹൂർത്തം വിചാരത്തിന്റെ വീണ്ടെടുപ്പ് ആചാര്യഭാഗവൽപാദരെ ചണ്ഡാളപാദങ്ങളിലെത്തിച്ചപ്പോൾ പത്മപാദന്മാർ സ്തംഭനം വിട്ടുണർന്നുവോ?

എന്തോ സ്വരുക്കൂട്ടിയ അറിവുകളുടെ ജഡത. സത്യത്തിന് ഇന്നും തീണ്ടാരി കല്പിച്ച് ഞെളിയുമ്പോൾ ഭാഷ്യങ്ങളുടെ ചെലവിൽ ആചാര്യന്മാർ വാഴുന്നു. കണ്ണുതുറപ്പിച്ച മനസിൽ പ്രണയം വിടർത്തിയ ചണ്ഡാളർ ഇന്നും ചണ്ഡാളരായും പുതിയ ബ്രാഹ്മണ്യങ്ങൾക്കു കണ്ണുതെളിപ്പിക്കാൻ ഒരു പക്ഷെ.

## മറവി

**അ**സഹിഷ്ണുതയുടെ കംപാർട്ടുമെന്റിൽ വർഗ്ഗവെറിയുടെ ലൈസൻസുമായി ചടഞ്ഞിരുന്ന ആ തുടുത്ത മനുഷ്യന്റെ കൈത്തലത്തിന് നൂറ്റാണ്ടുകളുടെ ഉശിരായിരുന്നു. വിരലഞ്ചും പതിപ്പിച്ച ആ അടിക്ക് അളന്നെടുക്കാൻ മുഖത്തു സ്ഥലം തികയാഞ്ഞപ്പോൾ മറുകരണം കൂടി നീട്ടിയ ആ കറുത്ത മനുഷ്യനു മുമ്പിൽ സ്തംഭിച്ചുനിന്നത് ചരിത്രമാണ്. അടിയുടെയും തിരിച്ചടിയുടെയും തത്വശാസ്ത്രങ്ങൾ മലച്ചു വീണ ആ മുഹൂർത്തത്തിൽ, മറുകരണത്തും കൈ വീണിരുന്നെങ്കിലോ? ന്യൂട്ടന്റെ തലയിൽ ആപ്പിളിനു പകരം തേങ്ങ വീണിരുന്നെങ്കിൽ എന്നു തിരക്കുമ്പോലെയാണത് തിരക്കിത്തിരക്കി, ഒടുവിലിനി തിരക്കാനൊന്നുമില്ലെന്നു വരുന്നിടത്തു നിന്നാണ് തിരച്ചിൽ തുടങ്ങുക. ഉള്ളിലേയ്ക്കുള്ള തിരിച്ചിൽ. അടി കൊള്ളാൻ ഇനിയും കരണമൊന്നുമിച്ചമുണ്ടെന്നു നീട്ടിപ്പറഞ്ഞ ഇരയുടെ കരുത്തിൽ പകച്ചുപോയ ആ വെളുത്ത മനുഷ്യനെപ്പറ്റി ചരിത്രം മൗനിയാണു പിന്നെ. ചരിത്രം പകർന്നേകിയ രീതിശീലങ്ങൾ സത്യസന്ധതയോടെ അനുവർത്തിക്കുകമാത്രം ചെയ്ത ആ മനുഷ്യൻ കൊണ്ട വലിയ അടി. ശരികളിലേക്കുള്ള ആദ്യത്തെ' അടി' തെറ്റലായപ്പോൾ ചരിത്രം അയാളെയും പുറന്തള്ളി. അടിപണിയാൻ പുതിയ ഇരയെകിട്ടിയ ആവേശത്തിൽ ചരിത്രം നവമഹാത്മാവിന്റെ ദിനചര്യകൾ തിരക്കിയോടുമ്പോൾ ആ പഴയ പരാജിതന്റെ രണ്ടുവരികളിൽ മനസു കൊരുക്കുകയാണ്. You are enough reason for me to practice forgiveness for a life time.

ചരിത്രത്തിന്റെ വിഗ്രഹങ്ങൾക്ക് പ്രതിഷ്ഠാബലമേകുന്ന ഈ മനുഷ്യർ മോചനമില്ലാത്ത അടിമകളായി തുടരുന്നു. പുതിയ മഹാത്മാക്കളുടെ ഐതിഹ്യമാലയ്ക്ക് ചങ്കും ചോരയുമാകാൻ. ഒരു പക്ഷേ

## കത്ത്

**ഫ്രാ**ങ്ക്ളിൻ പിയേഴ്സിന്റെ നെഞ്ചിൽ വീണ ആ കത്തിന് തിരയൊതുങ്ങിയ കടലിന്റെ ഭാരമായിരുന്നു. തിമിംഗലത്തൂക്കമുള്ള അക്ഷരങ്ങളുടെ ഉപ്പു പക്ഷെ കടലിന്റെയായിരുന്നില്ല. കണ്ണീരിന്റെയായിരുന്നു. ഡോളറും ഗന്ധകവും കൊണ്ട് ഭൂമിക്ക് അളവെടുക്കുന്ന വാഷിംഗ്ടണിലെ പ്രഭുവിന് പതിനായിരപ്പറ ഹൃദയരക്തം കൊണ്ട് സിയാറ്റിൽ മൂപ്പനെഴുതി.

“...... ആകാശവും ഭൂമിയുടെ ഊഷ്മളതയും വില്ക്കാനും വാങ്ങാനും നിങ്ങൾക്ക് എങ്ങനെ കഴിയുന്നു? ഈ ആശയം പോലും ഞങ്ങളെ സംഭ്രമിപ്പിക്കുന്നു. ഈ മണ്ണിലെ വായുവിന്റെ പരിശുദ്ധിയും നീരിന്റെ തിളക്കവും ഞങ്ങൾക്കൂടി സ്വന്തമാക്കിയിട്ടില്ലെന്നിരിക്കെ നിങ്ങൾക്കെങ്ങനെ അതിനു വിലപറയാനാവുന്നു? എന്റെ കൂട്ടർക്ക് ഈ മണ്ണിന്റെ ഓരോ കണികയും വിശുദ്ധമാണ്. മിന്നുന്ന ഓരോ ഇലയും ഈ മണൽത്തീരവും ഇരുണ്ട കാടുകളിലെ മഞ്ഞുപാളിയും സുവ്യക്തമായി മൂളുന്ന ചീവിടുകളുമൊക്കെ എന്റെ കൂട്ടരുടെ ഓർമ്മയിലും അനുഭവത്തിലും ദിവ്യമാണ്. ഈ വൃക്ഷങ്ങൾക്കിടയിലൂടെ നീളുന്ന വഴിത്താര റെഡ് ഇന്ത്യന്റെ സ്മൃതികൾപേറുന്നു. നക്ഷത്രങ്ങൾക്കിടയിലൂടെ നടന്നുപോകുമ്പോൾ വെള്ളക്കാരുടെ പരേതാത്മാവ് പെറ്റ നാടിനെ മറക്കുന്നുണ്ടാവും. പക്ഷെ ഞങ്ങളുടെ ആത്മാക്കൾ സുന്ദരമായ ഈ ഭൂമിയെ മറുക്കുകില്ലൊരിക്കലും, കാരണം, ഞങ്ങൾക്കീ മണ്ണ് അമ്മയാണ് ഞങ്ങളതിന്റെ ഭാഗമാണ് അതു ഞങ്ങളുടെയും.....

പൂ പെങ്ങളും പുഴു, തോഴനും പരുന്ത്, മാതുലനുമായൊരു ജൈവസംസ്കൃതിയുടെ നേരും ചോരയും ഇവിടെ വേരിറുന്ന് നീരുവറ്റിയോരുടെ ഡിജിറ്റൽ മനസിൽ പതിയുകയില്ല. അച്ഛന്റെ അസ്ഥിച്ചാരമാണീ കാൽക്കീഴിലെ മണ്ണെന്ന തിരിച്ചറിവ് അന്യമാകുമ്പോൾ ഫ്രാങ്ക്ളിന്മാർ, ഇന്നും ഉടമകളാവുന്നു. ഭൂമി അടിമയും, സിയാറ്റിൽ മൂപ്പന്റെ കത്ത്, മാണിക്യം നഷ്ടപ്പെട്ട സർപ്പത്തിന്റെ ശ്വാസവലിവായ് തുടരുന്നു. പ്രണയത്തിന്റെ പടുതിരിയായ്, ഒരുപക്ഷെ

## ദൈവം

**കോ**പ്പൻ ഹേഗനിലെ യെല്ലോപാർക്കിൽ ശരീരം ഉലാത്തുമ്പോൾ ഹൈസൻബർഗിന്റെ മനസ് ഒരേയൊരു ചോദ്യത്തിനു പെൻഡുലമായിരുന്നു.

“ ഈ അണുപരീക്ഷണങ്ങളിൽ കാണുംവിധം അത്രയ്ക്കങ്ങ് അബ്സേഡാണോ പ്രകൃതി?”

ദൈവത്തിന്റെ സൃഷ്ടിശേഷിയിൽ പൂർണ്ണതയുടെ സ്വസ്ഥി കല്പിച്ച മനുഷ്യന്റെ ലോലരാശികൾ ദാരുണമായി ഇറുന്നുവീണ ആ വേളയിൽ മുഷ്ടിയുള്ള ചോദ്യങ്ങൾ കൃപാവരങ്ങളുടെ മുഞ്ഞിതകർക്കുകയായിരുന്നു. ആദ്യത്തെ സൂര്യോദയം കണ്ട കുട്ടിയുടെ അന്ധാളിപ്പ് അറിവു നടിക്കുന്ന മുതിർന്നോരുടെ സോപ്പു വെള്ളത്തിൽ ലയിപ്പതല്ല ഏഥൻസിന്റെദർശനത്തീയിലും ഗണിതത്തിന്റെ പൊരിവെയിലിലും കുരുത്ത ഹൈസൻബർഗിന് സന്ദിഗ്ദ്ധതയുടെ നക്ഷത്രച്ചൂര് താങ്ങാൻ പാങ്ങില്ലായിരുന്നു. ഒരു താങ്ങുതേടിയള്ള യാത്ര ഒടുവിൽ ക്വാണ്ടം ഫിസിക്സിന്റെ വിരാമങ്ങളില്ലാത്ത തുരിയഭൂവിൽ ലയിക്കുമ്പോഴും ദൈവം പകിട കളിക്കാറില്ലെന്ന വിശ്വാസം അന്നനാളത്തിൽ തികട്ടിവന്നു, പക്ഷെ....

“ പദാർത്ഥം, തിങ്കളും ബുധനും, വസ്തുവും ചൊവ്വയും വ്യാഴവും തരംഗവുമായി” കഴിയുന്നെന്ന നോരമ്പോക്ക് പാർട്ടിക്കിൾ ആക്സിലേറ്ററിൽ നേരറിവായി മാറിയപ്പോൾ വിശ്വാസങ്ങളുടെ ശ്വാസം കെട്ടു. വിമ്മിഷ്ടങ്ങളുടെ പാരമ്യത്തിൽ നിന്നാണു വിമോചനം പിറക്കാറ്. രീതി ശീലങ്ങളുടെ വഴിമുട്ടലിൽ നിന്ന് ഹൈസൻബർഗ് പുതിയ വഴി തുറന്നു.

“ മനുഷ്യനു മുമ്പേയുള്ളതാണു നേച്ചർ. പക്ഷെ നാച്ചുറൽ സയൻസിനു മുമ്പേയുള്ളതാണു മനുഷ്യൻ. “ പരിപൂർണ്ണ വസ്തുനിഷ്ഠതയുടെ ക്ളാസിക്കൽ വിശ്വാസങ്ങളെ ന്യായീകരിക്കുന്നതാണീ ആദ്യവരി. രണ്ടാംവരിയാകട്ടെ. ക്വാണ്ടം തലത്തിന്റെ സമസ്യകൾ വസ്തുനിഷ്ഠതയുടെ ദൗർബല്യങ്ങളാൽ അളക്കാൻ ശ്രമിച്ചു പരാജയപ്പെടുന്ന മനുഷ്യപ്രജ്ഞയുടെ ദൈന്യം പറയുന്നു. അളക്കുന്ന മനുഷ്യനും അതേ അളവിനുള്ളിൽപ്പെടുന്നെന്ന സത്യം പ്രകൃതിയുടെ ക്രൂരഫലിതമാവുമ്പോൾ ചിന്തയുടെ ഗർവ്വുകൾ കെട്ട് ഹൈസൻബർഗ് നടത്ത നിർത്തുന്നു. പുതിയ നടത്തകൾക്കായ്, ഒരുപക്ഷെ.

## പിതൃഹത്യ

**എ**ഴുത്തിനിരുത്തിയ ആളെ കണ്ട ഓർമ്മകൂടി മരിച്ചുകഴിഞ്ഞു. എന്നിട്ടും ഇടയ്ക്കിടെ ഒരു തോന്നലായതു കടന്നുവരും. കുട്ടിക്കാലത്ത് ബലിക്കാക്കയുടെ തുറിച്ച കണ്ണുകളിലേക്കുറ്റു നോക്കിയിട്ടുണ്ട്. അതെങ്ങാനുമാണോ?

പഠിക്കുമ്പോൾ, രാത്രി വൈകി കിടക്കുമ്പോൾ, ജനാലയ്ക്കു പുറത്തിഴയുന്ന കാറ്റിന്റെ കുശുപ്പിൽ, വാഴക്കൂട്ടത്തിലെ പഴുത്ത ഇലകളുടെ നിഴലനക്കത്തിൽ, തോണിക്കും തുഴയ്ക്കുമിടയിലെ അലയിളക്കത്തിൽ ഗ്രഹണരാവിലെ മൂളക്കങ്ങളിൽ..... ഒക്കെ പരതിയിട്ടുണ്ട്. ആ മുഖം പക്ഷെ...

വളർന്നപ്പോൾ, നോട്ടം അക്ഷരങ്ങളിലായി, വായിക്കുന്ന പുസ്തകങ്ങളിൽ, കുറിക്കുന്ന വരികളിൽ വെട്ടിക്കളഞ്ഞ വാക്കുകളിൽ, ഉപേക്ഷിച്ച താളുകളിൽ.... ആ മുഖമുണ്ടോ? ഓരോ പടിയിലും ഭയം ഇരട്ടിച്ചുവന്നതേയുള്ളൂ.

മുതിർന്നപ്പോൾ, ഭയത്തെ പഠിക്കാനായി ശ്രമം. അപ്പോഴും പക്ഷെ ആ മുഖം ഒരു ചോദ്യ

(ശേഷം 66-ാം പേജിൽ)

എൻ. ഇ. സുധീർ

# മതേതരത്വം നേരിടുന്ന വെല്ലുവിളികൾ

ഇന്ത്യൻ മതേതരത്വത്തിന്റെ പ്രത്യേകതകളെക്കുറിച്ചും വർഗ്ഗീയശക്തികളുയർത്തുന്ന വെല്ലുവിളികളെക്കുറിച്ചും പ്രതിപാദിക്കുന്ന ഒരു പുതിയ പുസ്തകത്തെക്കുറിച്ച്- ഇന്ത്യ ഇന്നിപ്പോൾ നേരിടുന്ന ഏറ്റവും വലിയ വെല്ലുവിളി വർഗ്ഗീയ ശക്തികളുടെ വളർച്ചയും, അവർ നേടിയെടുത്ത അംഗീകാരവുമാണ്. ചരിത്രബോധത്തിന്റെ ഇല്ലായ്മയിലൂടെ ഒരു വലിയ വിഭാഗം സാമാന്യജനം കബളിപ്പിക്കപ്പെട്ടിരിക്കുന്നു. ഭാരതീയ പൈതൃകത്തെപ്പറ്റിയുള്ള ശരിയായ ധാരണക്കുറവ് അവരിൽ പലരെയും വിഭാഗീയ ചിന്താഗതിക്കാരായ മതഭ്രാന്തന്മാരുടെ സഹയാത്രികരാക്കി മാറ്റിയിരിക്കുന്നു.

നമ്മുടെ പൈതൃകത്തെപ്പറ്റി നാമറിയാതെ പോകുന്നതുമൂലമുള്ള വിഭ്രാന്തികളാണ് വർഗ്ഗീയവാദികളെ ശരിവയ്ക്കുവാൻ നമ്മെ പ്രേരിപ്പിക്കുന്നത്. ഇതിൽ നിന്നും മുക്തി നേടാൻ ചരിത്രത്തിലൂടെയുള്ള വസ്തുനിഷ്ഠമായ സത്യാന്വേഷണം മാത്രമേ മാർഗ്ഗമുള്ളൂ. അന്ധവിശ്വാസത്തിന്റെ മുമ്പിൽ ശാസ്ത്രവും, സംസ്കാരവും, ചരിത്രവും തോറ്റുപോവുന്ന ദയനീയ കാഴ്ചയാണ് നമ്മുടെ മുമ്പിൽ. ഇന്നിപ്പോൾ എല്ലാ മതങ്ങളുടെയും രക്ഷിതാക്കളായി വർത്തിക്കുന്നത് മതഭ്രാന്തന്മാരായ വിഭാഗീയ ചിന്താഗതിക്കാരാണ്. സ്വന്തം മതത്തിലുള്ള ജീർണ്ണത കാണാനോ, അവയെ ഇല്ലാതാക്കാനോ അവർ ശ്രമിക്കാറില്ല. മറ്റു ചില ലക്ഷ്യങ്ങൾ കൈവരിക്കാനുള്ള ഉപാധിയായി മാത്രമാണ് ഇക്കൂട്ടർ മതങ്ങളെ കാണുന്നത്.

മതമൗലികവാദം പ്രചരിപ്പിക്കുകയും, സാംസ്കാരികപൈതൃകത്തെ തകിടം മറിക്കുകയും ചെയ്യുന്നത് മതധർമ്മങ്ങളോടു തന്നെയുള്ള അവഹേളനമാണ്. നാലായിരത്തിലധികം കൊല്ലത്തെ സാംസ്കാരികചരിത്രപാരമ്പര്യമുള്ള നമ്മുടെ നാട്ടിൽ ഒരിക്കൽപ്പോലും ഒറ്റമതസ്ഥർ മാത്രം ജീവിച്ചിരുന്ന അവസ്ഥ ഉണ്ടായിരുന്നില്ലെന്ന് ചരിത്രകാരന്മാർ വിധിയെഴുതുന്നു. വിവിധ മതസ്ഥരുടെ ഒരുമിച്ചുള്ള ജീവിതം കൊണ്ടും, പരസ്പരബന്ധം കൊണ്ടും കൈകോർത്തു വളർത്തിയ ഏകതാബോധമാണ് ഭാരതത്തിന്റെ സത്ത.

ഇന്നത്തെ സ്ഥിതിയോ - വർഗ്ഗീയ. വിഭാഗീയ ചിന്താഗതിക്കാരുടെ കളിയരങ്ങായി മാറുന്ന അവസ്ഥയ്ക്കാണ് നാം സാക്ഷ്യം വഹിക്കുന്നത്. പൈതൃകത്തിനും, സത്പാരമ്പര്യത്തിനും ദുർവ്യാഖ്യാനങ്ങൾ നല്കി പുതിയ തലമുറയെ തെറ്റിദ്ധരിപ്പിച്ചിരിക്കുന്നു. വർഗ്ഗീയവാദികളുടെ മുഖംമൂടി തുറന്നുകാണിക്കുകയും മതേതരത്വത്തിന്റെ പ്രസക്തി ഉയർത്തിക്കാട്ടുകയും ചെയ്യേണ്ടത് ബുദ്ധിജീവികളുടെ കടമയാണ്. അത്തരത്തിലുള്ള ഒരു ശ്രമമാണ് " UNRAVELLING THE NATION" എന്ന പുസ്തകത്തിലൂടെ ഏഴു പണ്ഡിതന്മാർ ചെയ്തിരിക്കുന്നത്. ചരിത്രകാരനായ സഞ്ജയ് സുബ്രഹ്മണ്യവും സാമ്പത്തികശാസ്ത്രജ്ഞനായ കൗഷിക് ബസുവും ചേർന്ന് എഡിറ്റു ചെയ്ത ഈ ഗ്രന്ഥത്തിൽ ഏഴു ലേഖനങ്ങളാണ് ചേർത്തിട്ടുള്ളത്.

മതേതരത്വത്തിനെതിരേ ഉയർന്നുവന്നിട്ടുള്ള വിമർശനങ്ങൾക്ക് മറുപടി പറയുകയാണ് ഈ ഗ്രന്ഥത്തിലെ ആദ്യലേഖനത്തിലൂടെ പ്രശസ്ത വികസനസാമ്പത്തിക ശാസ്ത്രജ്ഞനായ അമർത്യാസെൻ. മതേതരത്വത്തിനെതിരേ പറഞ്ഞുകേൾക്കാറുള്ള എതിരഭിപ്രായങ്ങൾക്കെല്ലാം സെൻ വിശദമായ ഉത്തരം നല്കുന്നുണ്ട്. എന്നാൽ അദ്ദേഹത്തെപ്പോലുള്ള ഒരു പണ്ഡിതനു പറ്റാൻ പാടില്ലാത്ത ഒരു പിഴവ് വിമർശനങ്ങൾ തിരഞ്ഞെടുത്തപ്പോൾ സംഭവിച്ചിട്ടുണ്ട് . വർഗ്ഗീയവാദികൾ ഏറ്റവും പ്രധാനമായി ഉന്നയിക്കുന്ന ഒരു വിമർശനത്തെ അദ്ദേഹം കണക്കിലെടുത്തില്ല. മതേതരത്വം ഒരു വിദേശസങ്കല്പമാണെന്നും, അതിന് ഭാരതീയ പൈതൃകത്തിൽ സ്ഥാനമില്ലെന്നുമാണ് ഒരു വിഭാഗം പറഞ്ഞുപരത്തുന്നത്. ഇത് സ്ഥാപിക്കുവാൻ ഒരു പുസ്തകവും അവർ പുറത്തിറക്കിയിട്ടുണ്ട്. ആർ. എസ്. മിശ്രയെഴുതിയ HINDUISM AND SECULAR-ISM A Critical Study എന്ന ഗ്രന്ഥമാണ് ഇത്തരം വാദഗതികൾ നിരത്തുന്നത്. സ്വാതന്ത്ര്യത്തിനുശേഷമുള്ള രാഷ്ട്രീയ നേതൃത്വമാണ് മതേതരത്വമെന്ന പാശ്ചാത്യസങ്കല്പത്തെ ഇന്ത്യയിൽ പറിച്ചുനട്ടതെന്നാണ് മിശ്ര വാദിക്കുന്നത്. അമർത്യാസെൻ ഈ വിമർശനത്തെക്കുറിച്ച് നേരിട്ട് പ്രതിപാദിക്കുന്നില്ലെങ്കിലും ഇതിനുള്ള മറുപടി അദ്ദേഹത്തിന്റെ ലേഖനത്തിൽ പലേടത്തായി കിടപ്പുണ്ട്. സാഹിത്യത്തിലും കലയിലും യാതൊരുവിധത്തിലുമുള്ള വിഭാഗീയ ചിന്താഗതിയും ഇന്ത്യയിലിന്നുവരെ ഉണ്ടായിരുന്നില്ല. ' ഹിന്ദു' എന്ന പദപ്രയോഗം തന്നെ ഭൂമിശാസ്ത്രപരമായ അർത്ഥത്തിലായിരുന്നു പണ്ടൊക്കെ ഉപയോഗിച്ചിരുന്നത്. ചില ബ്രിട്ടീഷ് രേഖകളിൽ ഇന്ത്യയിലെ മുസ്ലീങ്ങൾ എന്ന വിവക്ഷയോടെ 'ഹിന്ദു മുസ്ലീം'' എന്നും ഇവിടത്തെ ക്രിസ്ത്യാനികളെ "ഹിന്ദു ക്രിസ്ത്യൻ" എന്നും ഉപയോഗിച്ചു കാണുന്നതായി സെൻ ചൂണ്ടിക്കാണിക്കുന്നു.

കോളനിവാഴ്ചയ്ക്കുമുമ്പുള്ള വർഗ്ഗകലഹങ്ങളുടെ ചരിത്രമാണ് സഞ്ജയ് സുബ്രഹ്മണ്യം പരിശോധിക്കുന്നത്. നിരവധി ഭരണാധികാരികൾ തങ്ങളുടെ മതത്തിന്റെ വലുപ്പം കാണിക്കുവാൻ അന്യമതസ്ഥരോട് പോര് കാണിച്ച കഥകളുണ്ട് ചരിത്രത്തിൽ. അതേസമയം ആരാധനാലയങ്ങൾക്കു നേരേ നടന്നതായി പറയുന്ന അക്രമങ്ങളുടെ ഉദ്ദേശ്യം മതവൈരം മാത്രമാണെന്നു തറപ്പിച്ചു പറഞ്ഞുകൂട. പള്ളികളിലും, ക്ഷേത്രങ്ങളിലും സംഭരിച്ചുവെച്ചിരുന്ന സമ്പത്ത് കവർന്നെടുക്കുകയായിരുന്നു അവ തകർക്കാൻ ശ്രമിച്ച പല രാജാക്കന്മാരുടെയും ലക്ഷ്യം. ഇതു മനസ്സിലാക്കിയതു കൊണ്ടാവാം ഇത്തരം അതിക്രമങ്ങളുടെ പേരിൽ വിവിധ മതസ്ഥർ കലഹിക്കാതിരുന്നത്. ഏതായാലും ഇത്തരം അതിക്രമങ്ങളോട് ജനങ്ങൾ ഏതുരീതിയിൽ പ്രതികരിച്ചു എന്നത് ലേഖകൻ വിശദമാക്കുന്നില്ല. ആ വഴിയ്ക്കൊരു പഠനം നടത്തിയാൽ അന്നത്തെ മതസൗഹാർദ്ദത്തെക്കുറിച്ച് മനസ്സിലാക്കുന്നതിന് ഏറെ ഉപയോഗപ്രദമാകും. ഇന്നിപ്പോൾ മതവും രാഷ്ട്രീയവും കൂടിക്കലർന്നു സൃഷ്ടിക്കുന്ന ഭീകരാവസ്ഥ ഇത്തരമൊരു തിരിച്ചറിവിന്റെ പിൻബലത്തോടെ വേണം മനസ്സിലാക്കുവാൻ.

ജി. ബാലചന്ദ്രൻ ആധുനികഭാരതത്തിലെ മതവും ദേശീയതയും തമ്മിലുള്ള ബന്ധത്തെക്കുറിച്ചാണ് എഴുതിയിട്ടുള്ളത്. ഇത്രയധികം അബദ്ധങ്ങൾ നിറഞ്ഞ ലേഖനം ഈ സമാഹാരത്തിലെങ്ങനെ കടന്നുവെന്നത് നമ്മെ അദ്ഭുതപ്പെടുത്തും. ഇന്ത്യൻ നാഷണൽ കോൺഗ്രസ്സും, ഗാന്ധിജിയും സ്വാതന്ത്ര്യസമ്പാദനത്തിനുപയോഗിച്ച ചില സിംബലുകളിലെ മതപരമായ ചായ്‌വ് മുസ്ലീങ്ങളിൽ സംശയത്തിനിടവരുത്തി എന്നുവരെ പോകുന്നു അദ്ദേഹത്തിന്റെ പരാമർശങ്ങൾ. ഇത്തരമൊരാശയത്തിന് യാതൊരടിസ്ഥാനവുമില്ല. ഗാന്ധിജി മുസ്ലീങ്ങളുടെ ഭാഗം നില്ക്കുന്നു എന്നൊരു സംശയം ഹിന്ദുവാദികളിൽ ചിലർക്കുണ്ടായിരുന്നുവെന്നതു സത്യം. അതിന്റെ പേരിലാണല്ലോ അദ്ദേഹം വധിക്കപ്പെട്ടതും. പ്രത്യേക മുസ്ലീം രാഷ്ട്രം ആവശ്യപ്പെട്ട ജിന്നയ്ക്കുപോലും ഗാന്ധിജിയുടെ മതസമീപനത്തിൽ സംശയമുണ്ടായിരുന്നില്ല. അതേസമയം താനൊരു ഹിന്ദുവാണെന്ന് ഉറച്ചുവിശ്വസിക്കുകയും അത് തുറന്നു പറയാനും ഗാന്ധിജി തയ്യാറായി. ഒരു യഥാർത്ഥ മതവിശ്വാസിക്ക് അന്യമതങ്ങളെ എതിർക്കുവാനോ. ശത്രുവായി കാണുവാനോ സാധ്യമല്ല. അമർത്യാസെൻ തന്റെ ലേഖനത്തിൽ ചൂണ്ടിക്കാണിച്ച ഒരു കാര്യം ഇതോടൊപ്പം ചേർത്തു വായിക്കേണ്ടതാണ്. അദ്ദേഹം എഴുതി:-

" രണ്ടു രാജ്യമെന്ന വാദത്തിന്റെ പ്രഖ്യാതാവും , പാകിസ്ഥാനെന്ന ഇസ്ലാമിക രാഷ്ട്രത്തിന്റെ പിതാവുമായ മുഹമ്മദലി ജിന്ന അർപ്പിത മനസ്കനായ ഒരു മുസ്ലീമായിരുന്നില്ല. അതേസമയം കോൺഗ്രസ്സിന്റെ അദ്ധ്യക്ഷപദവിവരെ അലങ്കരിച്ച, ഇന്ത്യയുടെ പ്രധാനശില്പികളിലൊരാളായിരുന്ന അബ്ദുൾ കലാം ആസാദ് ഒരു തികഞ്ഞ മുസ്ലീമായിരുന്നു. അതുപോലെ ഹിന്ദുമഹാസഭയുടെ നേതാവായിരുന്ന ശ്യാമപ്രസാദ് മുഖോപാദ്ധ്യായയേക്കാൾ കൂടുതൽ, ഹിന്ദു അനുഷ്ഠാനകർമ്മങ്ങൾ പരിശീലിക്കുകയും, അതനുസരിച്ചു ജീവിക്കുകയും ചെയ്തത് ഗാന്ധിജി ആയിരുന്നു."

ഇന്നത്തെ സ്ഥിതിയും മറിച്ചല്ല. ഹിന്ദുദർശനങ്ങളെക്കുറിച്ച് ആഴവും പരപ്പുമേറിയ പഠനങ്ങൾ നടത്തിയ പലരും ഹിന്ദുവിശ്വാസികളല്ല. ഹിന്ദുവർഗ്ഗീയവാദം പറഞ്ഞു നടക്കുന്ന പലരും നല്ലമതവിശ്വാസികളുമല്ല. ഇത്തരം കാര്യങ്ങൾ ജനങ്ങളെ ബോധ്യപ്പെടുത്തുകയാണ് മതേതരത്വവാദികൾ (Secularists) ആദ്യമായി ചെയ്യേണ്ടത്. അടിസ്ഥാനപരമായി മതേതരത്വം മതങ്ങൾക്കെതിരല്ലെന്നും , അതിന്റെ തത്ത്വം മതങ്ങളിലെ നന്മകളെ ഉയർത്തിക്കാട്ടുകയാണെന്നും തറപ്പിച്ചു പറയേണ്ടതുണ്ട്. ഇത്തരം കാര്യങ്ങൾ വ്യക്തമാക്കുന്നതിൽ ഈ പുസ്തകവും വലുതായൊന്നും സഹായകമല്ല. മറ്റു ലേഖകന്മാരും നേരിട്ട് ഈ വിഷയത്തെ വിലയിരുത്തുന്നില്ല.

വിചിത്രമായ ഒരു പുതിയ ഹിന്ദുവ്യക്തിത്വം രൂപത്തിരിഞ്ഞുവരുന്നതിനെക്കുറിച്ചാണ് പ്രശസ്ത സൈക്കോ അനലിസ്റ്റ് സുധീർ കാക്കർ വിശദമാക്കുന്നത്. ഈ പുതിയ വ്യക്തിത്വം രൂപപ്പെടുന്നതിനിടയിൽ നഷ്ടപ്പെട്ടുപോകുന്ന യഥാർത്ഥ ഹിന്ദുസംസ്കാരത്തെക്കുറിച്ച് കുറെക്കൂടി വ്യക്തമാക്കേണ്ടതുണ്ട്. പുതിയ ഹിന്ദുത്വത്തിലെ മതമില്ലായ്മയെക്കുറിച്ച് ജനങ്ങളെ ധരിപ്പിക്കേണ്ടതുണ്ട് . ചരിത്രവും , സംസ്കാരവും , ശാസ്ത്രവും വിശ്വാസങ്ങൾക്കു മുമ്പിൽ തോറ്റു പോകരുത്. ഈ അവിലേക്ക് വെളിച്ചം വീശാൻ പുസ്തകത്തിന് കഴിഞ്ഞിട്ടുണ്ട്. ഇത്തരം പഠനങ്ങൾക്ക് ഇന്നിപ്പോൾ പലരെയേറെ പ്രസക്തിയുണ്ട്.

UNRAVELLING THE NATION
Sectarian conflict and India's Secular identity.
Edited by Kanshik Basu and Sanjay Subrahmanyam.
Penguin India. Rs. 125/



## സ്വാതന്ത്ര്യത്തിന്റെ സാഫല്യം

ബി.ജെ.പിയുടെ പൂർവ്വരൂപമായ ജനസംഘത്തിന്റെ സ്ഥാപക നേതാക്കളിൽ ഒരാളായിരുന്നു ദീനദയാൽ ഉപാദ്ധ്യായ. ജനസംഘത്തിന്റെ സ്ഥാപകനും മുഖ്യശില്പിയുമായ ഡോ.ശ്യാമപ്രസാദ് മുഖർജിയുടെ പാത പിന്തുടർന്ന് നേതൃത്വത്തിലെത്തിയ ഉപാദ്ധ്യായയെക്കുറിച്ച് മുഖർജി ഒരിക്കൽ പറയുകയുണ്ടായി-" രണ്ട് ദീനദയാൽമാർ കൂടി ഉണ്ടായിരുന്നെങ്കിൽ ഞാൻ ഭാരതത്തിന്റെ രാഷ്ട്രീയ പടം മാറ്റിവരച്ചേനെ." പതിനഞ്ചു വർഷക്കാലം ദീനദയാൽ ഉപാദ്ധ്യായ ജനസംഘത്തിന്റെ ജനറൽ സെക്രട്ടറിയായി സേവനമനുഷ്ഠിച്ചു. 1967-ൽ അദ്ദേഹം ജനസംഘത്തിന്റെ അദ്ധ്യക്ഷനായി. പ്രശസ്തി അത്യുച്ച നിലയിലെത്തിനിൽക്കേ 1968 ഫെബ്രുവരി 11-ന് ദീനദയാൽ ഉപാദ്ധ്യായ വധിക്കപ്പെട്ടു. ദീനദയാൽ ഉപാദ്ധ്യായയുടെ വധം ജനസംഘക്കാരുടെ മനസ്സിൽ ഉണങ്ങാത്ത മുറിവുകളാണ് സൃഷ്ടിച്ചത്.

ഹിന്ദുത്വവാദത്തിന്റെ താത്ത്വികാചാര്യന്മാരിൽ ഒരാളായിരുന്നു ദീനദയാൽ ഉപാദ്ധ്യായ. പ്രഗല്ഭവാഗ്മിയായിരുന്ന ഉപാദ്ധ്യായ കരുത്തുറ്റ ഒരു ഗ്രന്ഥകാരൻ കൂടിയായിരുന്നു. അദ്ദേഹത്തിന്റെ മികച്ച ഗ്രന്ഥങ്ങളിലൊന്നിന്റെ പരിഭാഷയാണിത്. ഇന്ത്യയ്ക്കുണ്ടാകണമെന്ന് പഴയ ജനസംഘക്കാർ ആശിച്ചതും, ഇന്നത്തെ ബി.ജെ.പി പണിപ്പെട്ടുകൊണ്ടിരിക്കുന്നതുമായ ഏക സംസ്കാരവാദത്തെക്കുറിച്ചുള്ള ചിന്തകളാണ് ഈ പുസ്തകത്തിൽ. ഈ പ്രത്യേക കാഴ്ചപ്പാട് ഇന്ന് ഇന്ത്യൻ രാഷ്ട്രീയത്തിലെ ഏറ്റവും വലിയ തർക്കവിഷയങ്ങളിലൊന്നാണ്.

ഈ പുസ്തകത്തിന് അവതാരിക എന്ന തലക്കെട്ടിൽ പി.പരമേശ്വരൻ എഴുതിച്ചേർത്തിട്ടുള്ള കുറിപ്പ് പ്രത്യേകം ശ്രദ്ധേയമാണ്. ദീനദയാൽ ഉപാദ്ധ്യായയെക്കുറിച്ചും അദ്ദേഹത്തിന്റെ രാഷ്ട്രീയ സാമൂഹ്യ ദർശനങ്ങളെക്കുറിച്ചും മനസ്സിലാക്കാൻ ഈ കുറിപ്പ് സഹായിക്കുന്നു. പരമേശ്വരൻ എഴുതുന്നു: "തിലകനും അരവിന്ദനും. ഒരളവുവരെ മഹാത്മജിയും വിഭാവന ചെയ്തതും. അപൂർണ്ണമായി വിട്ടിട്ടുപോയതുമായ ജീവിത ദർശനമാണ് ദീനദയാൽ ഉപാദ്ധ്യായ ഏറ്റെടുത്തത്. അതിന് അദ്ദേഹം നൽകിയ 'നാമധേയമാണ് 'ഏകാത്മ മാനവവാദം.' ആ ദർശനത്തിന്റെ ഒരു രൂപരേഖയാണ് ഈ പുസ്തകം.

**സ്വാതന്ത്ര്യത്തിന്റെ സാഫല്യം**
ഗ്രന്ഥ: ദീനദയാൽ ഉപാദ്ധ്യായ
പ്രസാ: കുരുക്ഷേത്ര പ്രകാശൻ
വില: 30 രൂപ.

## സൂസമ്മ പോയ ദിവസം

ഭേദപ്പെട്ട കുറേ കഥകളെഴുതിയ വട്ടപ്പാറ ശശിയുടെ രണ്ടു ലഘുനോവലുകളുടെ സമാഹാരം- സൂസമ്മ പോയ ദിവസം, കണ്ണനുണ്ട് കൂടെ. മഹാനഗരമായ ബോംബെയാണ് കഥയുടെ പശ്ചാത്തലം. തൊഴിൽ തേടി ബോംബെ നഗരത്തിലെത്തിയ ആണും പെണ്ണും ജീവിതം കരുപ്പിടിപ്പിക്കാൻവേണ്ടി പെടുന്ന പാടുകളും അവരുടെ മോഹങ്ങളും മോഹഭംഗങ്ങളും 'സൂസമ്മ പോയ ദിവസം' എന്ന കഥയിൽ ആവിഷ്കരിക്കപ്പെടുന്നത്. ഈ കഥയിലെ സ്ത്രീകളെല്ലാം ബോംബെയിൽ നഴ്സുമാരായി ജോലി ചെയ്യുന്നവരാണ്. ജീവിതഭാരത്തിനകത്തുനിന്നും എങ്ങോട്ടും പറക്കാൻ തയ്യാറായി നിൽക്കുന്ന അവരുടെ മനസ്സും അവരെ കാമിക്കുന്ന ആൺമനസ്സും, ഇവരിരുവരും ചേർന്നുള്ള ഇല്ലായ്മയുടെ ജീവിതാഘോഷവും നമ്മുടെ മുമ്പിലെത്തുന്നു. രണ്ടാമത്തെ കഥയായ 'കണ്ണനുണ്ട് കൂടെ' എന്നത് താളം തെറ്റുന്ന ജീവിതങ്ങൾക്കു ചുറ്റുമാണ് പടർന്നു പന്തലിക്കുന്നത്.

കഥ പറയുന്ന കലയിൽ ഈ കഥാകൃത്ത് പിറകിലൊന്നുമല്ല. ഈ കഥകൾ നന്നായി വായിക്കപ്പെടും. എന്നാലും ശശിയുടെ ചെറുകഥകളോളം മേന്മ ഈ ലഘുനോവലുകൾക്ക് അവകാശപ്പെടാനാവില്ല. ഈ കഥകളെ എന്തിനാണ് ലഘു നോവലുകൾ എന്നു വിളിക്കുന്നതെന്നു ചോദിച്ചാൽ. അത് പുതിയൊരു പ്രസാധക തന്ത്രം മാത്രമാണ് എന്നുത്തരം.

**സൂസമ്മ പോയ ദിവസം**
ഗ്രന്ഥ: വട്ടപ്പാറ ശശി
പ്രസാ: കറന്റ് ബുക്സ്
വില: 25 രൂപ.

# സാഹിത്യവാരഫലം

എം. കൃഷ്ണൻനായർ



ഫ്രഞ്ച് സാഹിത്യകാരന്മാരായ ഗൊങ്കൂർ സഹോദരന്മാരുടെ ജേണൽ ഒന്നാന്തരമാണ്. 'ലിറ്ററി ഗോസിപ്പ്' എന്നുവിളിച്ച് ചിലർ അതിനെ ആക്ഷേപിക്കുന്നുണ്ടെങ്കിലും ഞാൻ ആ ആക്ഷേപത്തോടു യോജിക്കുന്നില്ല. ഫ്ളോബർ, സൊല, മോപസാങ്, ദോദ ഇങ്ങനെ പല മഹാവ്യക്തികളുടെ മഹത്ത്വവും ക്ഷുദ്രത്വവും അറിയാൻ ഇതു നമ്മളെ സഹായിക്കും. രസകരങ്ങളായ എത്രയെത്ര സംഭവങ്ങളാണ് ഇതിൽ വർണ്ണിച്ചിട്ടുള്ളത്! ഗൊങ്കൂർ സഹോദരന്മാരിൽ ഒരാളോട് ഒരു ഡോക്ടർ പാരീസിലെ സ്ത്രീകളെക്കുറിച്ചു സംസാരിക്കുകയായിരുന്നു. അവർ കണ്ടുമുട്ടിയതിനും കുറെക്കാലം മുൻപ് പാരീസിൽ വസൂരി പടർന്നുപിടിച്ചപ്പോൾ ഒരു ഉന്നത കുടുംബത്തിലെ സ്ത്രീകൾ വാക്സിനേഷൻ വീണ്ടും നടത്താനായി ആ ഡോക്ടറെ ക്ഷണിച്ചു. ഡോക്ടറെത്തി; ഇൻജെക്ഷൻ നല്കി. അവരുടെ കൈയിൽ സൂചി കുത്തുമ്പോൾ തോലിൽ സൂചിയിറക്കുന്ന പ്രതീതിയായിരുന്നു അയാൾക്ക്. അവരെ വാക്സിനേറ്റ് ചെയ്തതിനു ശേഷം പരിചാരികകൾക്കും കുത്തിവയ്പ് നടത്തേണ്ടിവന്നു ഡോക്ടർക്ക്. പക്ഷേ അതു വേറെ കാര്യം. നല്ല ചാറുള്ള ആപ്പിളിൽ സൂചിയിറങ്ങുന്ന രീതിയിലാണ് അവരുടെ മാംസത്തിലേക്കു സൂചി ചെന്നത്. അതേ, നല്ല ചാറുള്ള ആപ്പിൾ....

നമ്മുടെ ചെറുകഥകളിൽ ഏറെയും ചുക്കിച്ചുളിഞ്ഞ തോലുപോലെയാണ് വിഷയങ്ങൾ.

## കമന്റുകൾ

1) ഒ. വി. വിജയൻ, സക്കറിയ, മുകുന്ദൻ തുടങ്ങിയവർ അന്തർമുഖനായ വി.പി. ശിവകുമാറിനെക്കുറിച്ചു നിശ്ശബ്ദരാവാൻ ഇഷ്ടപ്പെട്ടു. അതിന്റെ മുഖ്യ കാരണം അസൂയയായിരുന്നു. ശ്രീ. ആർ. നരേന്ദ്രപ്രസാദ് ഇങ്ങനെ പറഞ്ഞതായി മലയാളമനോരമയിലെ വാചകമേളയിൽ.

-വി.പി. ശിവകുമാർ സാഹിത്യത്തിലെ രണ്ടാംതരം ഫെയ്ക്കല്ല. ഒന്നാന്തരം ഫെയ്ക്കാണ്. ഫെയ്ക്കുകളല്ലാത്തവർ മാന്യതയുടെ പേരിൽ ഫെയ്ക്കുകളെ കണ്ടാൽ മിണ്ടില്ല എന്നതാണ് സത്യം.

2) മേതിൽ രാധാകൃഷ്ണൻ മലയാളം എം. എക്ക് തോറ്റുപോയി എന്നുകേട്ടു. ശരിയാണോ എന്നറിയില്ല.

"കണ്ണീരൊഴുകുന്നതു കണ്ടാൽ വേദനയുണ്ടാകുമോ?"
"വ്യക്തിയെ ആശ്രയിച്ചിരിക്കും വേദനയും വേദനയില്ലായ്മയും. സുന്ദരിയുടെ കണ്ണീരൊഴുക്കൽ അതു കാണുന്ന പുരുഷന് ആഹ്ളാദദായകമാണ്. സൗന്ദര്യം കൂട്ടും കണ്ണീർ. തീവ്രവേദനയനുഭവിച്ച് വൃദ്ധനോ വൃദ്ധയോ കരഞ്ഞാൽ ഹൃദയമുള്ളവർക്ക് അതു കണ്ടുനില്ക്കാനാവില്ല."

ശ്രീമതി ഗ്രേസി പറഞ്ഞതായി വാചകമേളയിൽ.

-പരീക്ഷ ബുദ്ധിശക്തിയുടെ മാനദണ്ഡമല്ല. അസാമാന്യമായ വിധത്തിൽ ബുദ്ധിമാനായിരുന്ന ചങ്ങമ്പുഴ കൃഷ്ണപിള്ള എം. എപരീക്ഷയ്ക്കു തോറ്റു. അദ്ദേഹത്തിനു തേഡ് ക്ളാസ് നല്കി ബോർഡ് ദയാപൂർവം. കേരളം കണ്ട ബുദ്ധിശാലികളിൽ അദ്വിതീയനായ എൻ.ഗോപാലപിള്ള സംസ്കൃതം എം. എ പരീക്ഷയിൽ തോറ്റു. ഒന്നാം ക്ളാസ്സിൽ ഒന്നാമനായി ജയിക്കുന്ന പലരും മണ്ടന്മാരാണ്. അതുകൊണ്ടു ഗ്രേസി പുച്ഛരിക്കേണ്ടതില്ല രാധാകൃഷ്ണനെ.

## ചോദ്യം, ഉത്തരം

"നിങ്ങൾക്കു നിരാശയുണ്ടായ സന്ദർഭങ്ങൾ?"

"പബ്ളിക് ലൈബ്രറിയിലെ അഞ്ചു തടിച്ച പുസ്തകങ്ങൾ തിരിച്ചുകൊടുക്കാൻ വേണ്ടി താങ്ങിയെടുത്തു കൊണ്ടുചെല്ലുമ്പോൾ ഗെയ്റ്റ് അടച്ചിരിക്കുന്നതായി കാണുന്നു. ക്ാലിൻഡർ (Calendar) നോക്കി ഒഴിവുദിവസമാണോ എന്നു മനസ്സിലാക്കാതെ പോയതിന്റെ ഫലമായി നിരാശത. [നിരാശൻ ആശയറ്റവൻ, നിരാശാ ആശയറ്റവൾ അവരുടെ ഭാവം നിരാശത. നിരാശത എന്ന അർത്ഥത്തിൽ നിരാശ എന്നു പറയരുത്.]"

"മുഖസ്തുതി നടത്തുന്നവൻ?"

"അടുത്ത നിമിഷത്തിൽ ദുഷിച്ചു പറയും."

"കണ്ണീരൊഴുകുന്നതു കണ്ടാൽ വേദനയുണ്ടാകുമോ?"

"വ്യക്തിയെ ആശ്രയിച്ചിരിക്കും വേദനയും വേദനയില്ലായ്മയും. സുന്ദരിയുടെ കണ്ണീരൊഴുക്കൽ അതു കാണുന്ന പുരുഷന് ആഹ്ളാദദായകമാണ്. സൗന്ദര്യം കൂട്ടും കണ്ണീർ. തീവ്രവേദനയനുഭവിച്ച് വൃദ്ധനോ വൃദ്ധയോ കരഞ്ഞാൽ ഹൃദയമുള്ളവർക്ക് അതു കണ്ടുനില്ക്കാനാവില്ല."

"റിപ്പാർട്ടീ എന്ന ഇംഗ്ളീഷ് വാക്കിനു എന്തു തർജ്ജമ നല്കാം?"

"ചുട്ട മറുപടി എന്നു മലയാളത്തിൽ. പ്രത്യുൽപന്നമതിത്വം എന്ന് സംസ്കൃതത്തിൽ പറഞ്ഞാൽ ഏതാണ്ടു ശരി. ബർനാർഡ് ഷാ Pygmation എന്ന നാടകമെഴുതിയിട്ട് അത് അരങ്ങേറുന്ന ദിവസം ചർച്ചിലിന് റ്റെലിഗ്രാം അയച്ചു. 'I am reserving two tickets for you. Come and bring a friend-if you have one in London.' ചർച്ചിൽ മറുപടിക്കമ്പി. അയച്ചതിങ്ങനെ: Impossible to be present for the first performance. I will attend the second-if there is one."

ഭാര്യ ഭർത്താവിന്റെ ഏതു ദോഷത്തിലാണ് കൂടുതൽ കോപമുള്ളവളാകുന്നത്?"

"ഇതിനു ഉത്തരം പറയാൻ ഭാര്യയ്ക്കേ കഴിയൂ". ഞാൻ ഒന്ന് ഊഹിച്ചുപറയാം. രാത്രി വാ തുറന്നുവച്ച് ഉമിനീരൊഴുക്കിക്കൊണ്ടു കൂർക്കം വലിച്ചുറങ്ങുന്ന ഭർത്താവിനെ ഭാര്യ വെറുക്കും. അവൾക്കു കോപവുമുണ്ടാകും."

"സർറീയലിസത്തെക്കാൾ ഉത്കൃഷ്ടമായ വേറൊരു കലാപ്രസ്ഥാനമുണ്ടോ?"

"സാകല്യാവസ്ഥയിലുള്ള സത്യത്തിന്റെ ഒരംശമെടുത്തു സ്ഥൂലീകരിക്കുന്നവരാണു സറീയലിസ്റ്റുകൾ. അതുകൊണ്ട് അവരുടെ കലാസൃഷ്ടികൾ തികച്ചും സത്യാത്മകങ്ങളല്ല. എങ്കിലും ആ പ്രസ്ഥാനത്തിൽപ്പെട്ട ചില മാസ്റ്റർപീസുകളുണ്ട്."

"ചാരായനിരോധനത്തോടു യോജിക്കുന്നുണ്ടോ?"

"ഉണ്ട്. പക്ഷേ അതു സമ്പൂർണ്ണ വിജയമാക്കാൻ പ്രയാസമുണ്ട്. അമേരിക്കയിൽ പ്രൊഹിബിഷൻ കൊണ്ടുവന്നപ്പോൾ മദ്യപന്മാർ കൂടി. ക്രമിനൽക്കുറ്റവാളികൾ വർദ്ധിച്ചു. അതുകൊണ്ട് നിരോധനം ഉപേക്ഷിക്കേണ്ടിവന്നു സർക്കാരിന്. മനുഷ്യന് മാനസികമായ സംതൃപ്തി നല്കുന്നതെന്തും സാമൂഹിക ദോഷങ്ങൾക്കു കാരണമാകുമെന്ന് അൽഡസ് ഹക്സിലി പറഞ്ഞത് ഞാൻ ഓർമ്മിക്കുന്നു."

## വിശ്വസാഹിത്യത്തിൽനിന്ന്

കടയുടെ പിറകിൽ, എണ്ണവിളക്കിന്റെ മങ്ങിയ പ്രകാശം പരന്ന മുറിയിലിരുന്നു വളരെ വയസ്സുചെന്ന, തൊപ്പിവച്ച ഒരു നീഗ്രോ സ്ത്രീ മീൻ വൃത്തിയാക്കുകയായിരുന്നു. മുറിക്കുന്നു, മുറിക്കുന്നു. നീണ്ട മീൻചിറകുപോയി, വാലുപോയി, തലപോയി; വേറൊരു മുറിക്കൽ, കുടലു പുറത്തുവന്നു. ചെറിയ കൈകാര്യത്താൽ നട്ടെല്ലും. കുട്ടയിലേക്കിട്ടു മീനിനെ. അവിശ്വസനീയമായ വിധത്തിൽ സൗന്ദര്യമുള്ള, തവിട്ടുനിറമുള്ള ഒരു പെൺകുട്ടി അവരുടെ അടുത്തിരുന്നു തയ്ക്കുകയായിരുന്നു. അവർക്കു പിറകിലുള്ള വാതിലിലൂടെ കടൽ കാണാം. ആ രംഗത്തിനു വിചിത്രതയോ അപൂർവ്വതയോ ഒന്നുമുണ്ടായിരുന്നില്ല. എന്നാൽ ഏതോ കാരണം കൊണ്ട് അത് എന്റെ ഓർമ്മയിൽ തങ്ങിനിന്നു. ഇപ്പോഴും തങ്ങിനില്ക്കുന്നു. അസാധാരണമായ അന്യവത്കരണവും അപരിചിതത്വവും. അളക്കാൻ വയ്യാത്തവിധത്തിൽ വിദൂരം. ഞാൻ കണ്ടവയിലൊന്നും ഭാവന ചെയ്തതിലൊന്നും ആ സ്ഥലത്തെ കൊച്ചുമുറിയോളം അകലെയല്ലായിരുന്നു. അന്തരംഗത്തിൽനിന്നു പ്രകാശിപ്പിക്കപ്പെട്ടപോലെ എണ്ണവിളക്കിന്റെ വെളിച്ചത്തിൽ തിളങ്ങിക്കൊണ്ടിരുന്ന മുഖത്തോടുകൂടിയ ആ അതിസുന്ദരിയായ പെൺകുട്ടി, കറുത്ത കൈകൾകൊണ്ടു മീൻ 'വൃത്തിയാക്കിക്കൊണ്ട്, തകർന്ന തൊപ്പിവച്ച് ഇരുന്ന വൃദ്ധയായ നീഗ്രെസ്-ഇവർ മറ്റൊരു പ്രപഞ്ചത്തിലെ ആളുകളാണെന്ന് എനിക്കു തോന്നി.

[Beyond the Mexique Bay-Aldous Huxley. അത്യുജ്ജ്വലമായ പുസ്തകമാണിത്. ഇതു വായിക്കുന്നവർ ചിന്തയുടെ ഉദാത്തസ്വഭാവം ഗ്രഹിക്കുന്നു.]

2. വിസൂവ്യസ് [Vesuvius-an active volcano in SW Italy] കല്ലും ചാരവും മുകളിലേക്ക് എറിയുകയാണ്. രാത്രിയിൽ അഗ്നിപർവ്വതത്തിന്റെ അഗ്രം തിളങ്ങുന്നത് ആളുകൾക്കു കാണാം. എപ്പോഴും പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന പ്രകൃതി എനിക്കു പർവ്വതാഗ്നി പ്രവാഹത്തിന്റെ സമ്മാനം നല്കും. ഈ സുശക്തങ്ങളായ വസ്തുക്കൾ എന്റേതാക്കുന്ന കാര്യത്തിൽ എനിക്കു കാത്തിരിക്കാൻ വയ്യ.

ആൽഡസ് ഹക്സ്‌ലി

"ചാരായനിരോധനത്തോടു യോജിക്കുന്നുണ്ടോ?"
"ഉണ്ട്. പക്ഷേ അതു സമ്പൂർണ്ണ വിജയമാക്കാൻ പ്രയാസമുണ്ട്. അമേരിക്കയിൽ പ്രൊഹിബിഷൻ കൊണ്ടുവന്നപ്പോൾ മദ്യപന്മാർ കൂടി. ക്രമിനൽ ക്കുറ്റവാളികൾ വർദ്ധിച്ചു. അതുകൊണ്ട് നിരോധനം ഉപേക്ഷിക്കേണ്ടിവന്നു സർക്കാരിന്. മനുഷ്യന് മാനസികമായ സംതൃപ്തി നല്കുന്നതെന്തും സാമൂഹിക ദോഷങ്ങൾക്കു കാരണമാകുമെന്ന് അൽഡസ് ഹക്സിലി പറഞ്ഞത് ഞാൻ ഓർമ്മിക്കുന്നു."

[Italian Journey-Goethe-Translated by W.H.Auden and Elizabeth Mayer. ലോകസാഹിത്യത്തിലെ മാസ്റ്റർപീസുകളിൽ ഒന്നാണ് ഇപ്പുസ്തകം.]

3. മനസ്സിന്റെ ഊർജ്ജസ്വലതയിൽ ഡിക്റ്റേറ്റർ ജൂലിയസ് സീസറിനെ പ്രമുഖരിൽ അദ്വിതീയനായി ഞാൻ കരുതുന്നു. അദ്ദേഹത്തിന്റെ ധൈര്യം, ദൃഢനിശ്ചയം ഇവയെക്കുറിച്ചല്ല ഞാൻ പറയുന്നത്; ആകാശത്തിനു താഴെയുള്ള എല്ലാ വസ്തുക്കളെയും സമാശ്ളേഷിക്കുന്ന മഹത്ത്വത്തെക്കുറിച്ചുമല്ല. അഗ്നിച്ചിറകാർന്ന ആ മനസ്സിന്റെ വേഗത്തെപ്പറ്റിയും ആന്തരമായ തേജസ്സിനെപ്പറ്റിയും ആണ് ഞാൻ വിചാരിക്കുന്നത്. ഒരേസമയത്തുതന്നെ അദ്ദേഹം എഴുതുകയും വായിക്കുകയും മറ്റാളിനു പറഞ്ഞുകൊടുക്കുകയും ചെയ്യുമായിരുന്നുവെന്നു ഞാൻ കേട്ടിട്ടുണ്ട്. ഒരേ സമയം നാലു സെക്രട്ടറിമാർക്ക് അദ്ദേഹം വളരെ പ്രധാനപ്പെട്ട വിഷയങ്ങളെക്കുറിച്ച് എഴുതാനുള്ളതു പറഞ്ഞുകൊടുക്കും. അത്രകണ്ടു തിരക്കില്ലെങ്കിൽ ഒരുസമയത്ത് ഏഴു എഴുത്തുകൾ ഡിക്റ്റേറ്റ് ചെയ്യും.

[Natural History-Puny the Elder. എ.ഡി. ഒന്നാം ശതാബ്ദത്തിലെ കല തുടങ്ങിയ കാര്യങ്ങളെക്കുറിച്ചുള്ള ഈ ഗ്രന്ഥം വശീകരണശക്തിയുള്ളതാണ്.]

4. സംഭാഷണത്തിനുള്ള സ്വാതന്ത്ര്യം നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്നു. മുൻപാണെങ്കിൽ സാധാരണഗതിയെന്ന മട്ടിൽ സംസാരിക്കുന്നവന്റെ കാര്യത്തിൽ തൽപരത്വം കാണിക്കുമായിരുന്നു. ഇപ്പോഴാണെങ്കിൽ അയാളുടെ ഷൂസ് അല്ലെങ്കിൽ കുട ഇവയുടെ വിലയെക്കുറിച്ചാവും ചോദ്യം.... നാടകശാലയിൽ അകപ്പെട്ടുപോയതുപോലെയാണിത്. വേണെങ്കിലും വേണ്ടെങ്കിലും വേദിയിലെ സംഭവങ്ങൾ കണ്ടേതീരൂ. മനസ്സോടുകൂടിയാണെങ്കിലും അതില്ലാതെയാണെങ്കിലും അവയെ ചിന്തയ്ക്കും ഭാഷണത്തിനും വീണ്ടും വീണ്ടും വിധേയങ്ങളാക്കിയേപറ്റൂ.

[One way street and Other Writings-Walter Benjamin. മാർക്സിസ്റ്റ് നിരൂപകൻ വൊൾട്ടർ ബൻയമിന്റെ ഈ ഗ്രന്ഥം വായിക്കുന്നവർ പലതും നേടുന്നു മാനസികമായി.]

## സ്ത്രീയെ അവഗണിച്ചാൽ

സ്ത്രീ കച്ചവടച്ചരക്കായിബ്ഭവിച്ചിരിക്കുന്നു എന്നു ജെർമേൻ ഗ്രീർ പരാതിപ്പെടുന്നു. അവൾക്കു സൗന്ദര്യം കൂടുന്തോറും വിലയും കൂടുന്നു. ആർക്കും വണ്ണംകൂടിയ, പ്രായംകൂടിയ സ്ത്രീയെ സ്വന്തമാക്കാം. എന്നാൽ ചെറുപ്പക്കാരിയായ സുന്ദരിയെ നാല്പതു വയസ്സുള്ള പുരുഷനു കിട്ടുകില്ല. അതുകൊണ്ട് അവളെ കാണുമ്പോഴെല്ലാം മുറുമുറുക്കും, പരുഷമായി വല്ലതും പറയും. എങ്കിലും തന്റെ ജീവിതകാലത്ത് അയാൾക്ക് അവളെ കിട്ടുകില്ല. സ്ത്രീ അങ്ങനെ ഒരു ന്യൂനപക്ഷത്തിന്റെ അല്ലെങ്കിൽ യുവാവിന്റെ മാത്രം 'പ്രോപർടി' ആയിത്തീരുമ്പോൾ അവഗണിക്കപ്പെട്ട, നിരാകരിക്കപ്പെട്ട പുരുഷൻ ബലാത്സംഗം നടത്തുന്നു. ഗ്രീറിന്റെ ഈ അഭിപ്രായം എത്രകണ്ടു ശരിയാണാവോ.

ഇത് ഒരു വശം. പുരുഷൻ സ്ത്രീയെ അവഗണിച്ചാലോ? കാലത്ത് അയാൾ ഉണരുന്നു. ദിനകൃത്യങ്ങൾ അനു

ഷ്ഠിച്ചിട്ടു പൂജാമുറിയിലേക്കു കയറുന്നു. നാമജപം കഴിഞ്ഞു പ്രാതൽ കഴിച്ച് ഓഫീസിലേക്കു പോകുന്നു. സന്ധ്യയോട് അടുത്താൽ വീട്ടിലെത്തി കുളിച്ചു പൂജാമുറിയിലേക്കു കയറുന്നു. വിവേകാനന്ദ സർവസ്വമോ 'ഗോസ്പൽ ഒഫ് ശ്രീരാമകൃഷ്ണ' എന്ന ഗ്രന്ഥമോ വായിച്ചുകൊണ്ടിരിക്കുന്നു രാത്രി പത്തുമണിയോളം. രണ്ടു ചപ്പാത്തി തിന്നിട്ട് ഉറക്കം. ഇതുതന്നെ അടുത്ത ദിവസവും ആവർത്തിക്കുന്നു. ആവർത്തനത്തിന്റെ ആവർത്തനം പിന്നെയും നടക്കുന്നു. ഈ ഭക്തശിരോമണി എഞ്ചിനീയറാണെങ്കിൽ അയാളുടെ ഭാര്യ വിരൂപനായ കൺട്രാക്ടറോടു കൂടി ഒളിച്ചോടിയിരിക്കും. ഇതു സങ്കല്പമല്ല. സംഭവിച്ചതാണ്, സംഭവിക്കുന്നതുമാണ്.

ശ്രീ.കണ്ണോത്ത് കൃഷ്ണന്റെ 'സീതാലക്ഷ്മിക്കു ചിരിക്കാനാവുന്നില്ല' എന്ന ചെറുകഥയിൽ ഭാര്യ മര്യാദ ലംഘിച്ചു പെരുമാറുന്നവളായിട്ടല്ല ചിത്രീകരണം. വിരസമായ ദാമ്പത്യ ജീവിതം നയിക്കുന്ന അവൾക്ക് ഭർത്താവിന് താൽകാലികമായി ജോലി ഇല്ലാതാവുമ്പോൾ ആഹ്ളാദം. ഈ ആഹ്ളാദം കലയ്ക്കുവേണ്ട ദൃഢപ്രത്യയത്തോടെ കഥാകാരൻ ആവിഷ്കരിക്കുമ്പോൾ അനുവാചകനും ആഹ്ളാദം. സ്വാർത്ഥതയാൽ ഭർത്താവ് ഏതാണ്ട് വിലനെപ്പോലെയാകുമ്പോൾ ഭാര്യയുടെ ജീവിതം വ്യർത്ഥമായിത്തീരുന്നു. (കഥ കലാകൗമുദിയിൽ)

## സംഭവങ്ങൾ

**ഞാ**നൊരു ദിവസം പി.കേശവദേവിന്റെ വീട്ടിൽച്ചെന്നപ്പോൾ അദ്ദേഹം പതിവിലേറെ സന്തോഷത്തോടെ വന്ന് എന്റെ മുൻപിലിരുന്നു. തീക്ഷ്ണങ്ങളായ കണ്ണുകളാണ് ദേവിന്. ഹർഷാതിരേകംകൊണ്ട് അവ വല്ലാതെ പ്രകാശിക്കുന്നുണ്ടായിരുന്നു. എന്താണ് ആഹ്ളാദത്തിനു ഹേതുവെന്നു ചോദിച്ചുകൂടല്ലോ. ജിജ്ഞാസയോടെ ഞാൻ നിശ്ശബ്ദനായി ഇരുന്നപ്പോൾ അദ്ദേഹം പറഞ്ഞു. "ചൂട് വല്ലാത്ത ചൂട്. ചൂടുള്ളപ്പോൾ എനിക്കൊരു വരിപോലും എഴുതാൻ കഴിയില്ല. പിന്നെ ഞാൻ മാനിഫോൾഡ് പേപ്പറിലാണ് എഴുതുന്നത്. ആ പേപ്പറും തീർന്നുപോയി. എങ്കിലും ഞാനൊരു കഥയെഴുതി. മലയാള സാഹിത്യത്തിലെ ഏറ്റവും നല്ല കഥയാണിത്. വായിച്ചുനോക്കൂ. ഞാൻ വായിച്ചു. കഥ എന്തെന്നു ഞാൻ മറന്നുപോയിരിക്കുന്നു. ഒരു സ്ത്രീക്കുണ്ടാകുന്ന മതിവിഭ്രമമോ മറ്റോ ആ[ണ്] പ്രതിപാദ്യവിഷയം. 'ട്രാഷ്' എന്നു മനസ്സിൽക്കരുതി. ആ[ളു]ന്റെ മുഖത്തുനോക്കി അതുപറയാൻ പറ്റുമോ? വിശേ[ഷി]ച്ചും കേശവദേവിനോട്. അതുകൊണ്ട് ഒന്നും മിണ്ടാ[തെ] കഥ റ്റീപ്പോയിയിൽ വച്ചിട്ട് ഉടനെ പബ്ളിഷ് ചെയ്യ[ണ]ല്ലോ എന്നുചോദിച്ചു. എഴുത്തുകാരന്റെ മുഖത്തങ്ങുനോ[]ക്കി തോന്നിയ അഭിപ്രായം പറയാൻ വൈഷമ്യം.

*പ്രഭാവർമ്മ*

**ചിന്താപ്രധാനമാണ് പ്രഭാവർമ്മയുടെ കാവ്യം. പക്ഷേ ആ ചിന്തയിൽ ഭാവാത്മകത്വത്തിന്റെ ദീപം കവി കത്തിച്ചു വച്ചിരിക്കുന്നു. ഭാവാത്മകത ചിന്തയെ തിളക്കുന്നു, ചിന്ത ഭാവാത്മകതയെ തിളക്കുന്നു.**

2. നാവായിക്കുളം ഹൈസ്ക്കൂളിന്റെ വാർഷികാഘോ[]ഷത്തോടു ചേർന്ന സമ്മേളനത്തിൽ കേശവദേവും ഞ[ാ]നും പ്രഭാഷകരായിരുന്നു. ജി.ശങ്കരക്കുറുപ്പിന്റെ കവി[ത]യെക്കുറിച്ചാണ് ഞാൻ സംസാരിച്ചത്. കാരണം അദ്ദേ[ഹം] കവിയല്ലെന്നു അക്കാലത്ത് എൻ.ഗോപാലപിള്ള പ്രഖ്[യാ]പിച്ചു എന്നതുതന്നെ. അധ്യക്ഷനെന്ന നിലയിൽ ഉപ[സം]ഹാര പ്രഭാഷണം നടത്തിയ കേശവദേവ് എന്നെ ക[ണ]ക്കറ്റ് പരിഹസിച്ചു. ആളുകൾ കൈയടിക്കുകയും പൊ[ട്ടി]ച്ചിരിക്കുകയും ചെയ്തു അദ്ദേഹത്തിന്റെ പ്രഭാഷണം [കേ]ട്ട്. തിരിച്ചു കാറിൽ കയറി വീട്ടുപടിക്കലെത്തിയപ്പോ[ൾ] അതിൽനിന്നിറങ്ങിയ എന്നോടു ദേവ് പറഞ്ഞു. "[കൃ]ഷ്ണൻനായരേ വിഷമമുണ്ടോ. ഉണ്ടെങ്കിൽ മറന്നേ[ക്കൂ] അത്." ഞാൻ മറുപടി നല്കി. താങ്കൾ പ്രസംഗിച്ചത് [ഒര]ക്ഷരംപോലും ഞാൻ കേട്ടില്ല. കാറ്റുപോയ ബലൂൺപോ[]ലെയായി കേശവദേവ്.

3. തിരുവിതാംകൂറിൽ T.C.S പരീക്ഷയുണ്ടായിരു[ന്നു]. വലിയ ഉദ്യോഗസ്ഥന്മാരുടെ മക്കൾ അതിൽ വിജയം പ്ര[ാ]പിച്ച് ഉന്നതോദ്യോഗങ്ങൾ കരസ്ഥമാക്കിയിരുന്നു. ഒരു[വൻ] ജോലിയിൽ പ്രവേശിച്ച ദിനം തൊട്ട് ഓരോ കീഴ് ജീവ[ന]ക്കാരനെയും നിസ്സാര കാര്യങ്ങൾക്കായി സസ്പെൻ[ഡ്] ചെയ്തു. ഒരുദിവസം ആരെയെങ്കിലും സസ്പെൻഡ് ചെ[]യ്തില്ലെങ്കിൽ അയാൾക്കു ഉറക്കം വരുമായിരുന്നില്ല. ഒ[രു] രാത്രി നിദ്രാരഹിതനായി കിടക്കയിൽ കിടന്ന് ഉരുളു[ന്ന] അയാളെ നോക്കി ഭാര്യ ചോദിച്ചുപോലും: 'ഇന്നു ആ[രെ]യും സസ്പെൻഡ് ചെയ്തില്ലേ?' 'ഇല്ല' എന്നു മറുപ[ടി] കിട്ടിയയുടനെ ഭാര്യ പറഞ്ഞു. 'ആ എക്സൈസ് പ്യൂ[ൺ] ശങ്കരപ്പിള്ള മുണ്ട് വൃത്തിയായി നനയ്ക്കുന്നില്ല. അ[യാ]ളെ സസ്പെൻഡ് ചെയ്തതായി ഓർഡർ എഴുതിവയ്ക്ക[ൂ]' അയാൾ ഓർഡർ എഴുതിവച്ചു. പിന്നീട് സുഖമായി [ഉറ]ങ്ങുകയും ചെയ്തു എന്നാണ് കഥ. ആ ഉദ്യോഗസ്ഥ[ൻ] ഒരുദിവസം ഓഫീസ് മുറിയിലിരുന്ന് ഉച്ചത്തിൽ പ[ല]തവണ ചിരിക്കുന്നതു കേട്ട് എന്റെ സ്നേഹിതൻ ശി[വ]നന്ദപ്പണിക്കർ പറഞ്ഞു: 'നമ്മുടെ യജമാനൻ ഇന്ന് ഏ[റെ] നേരമായി ചിരിക്കുന്നല്ലോ' അപ്പോൾ ഞാൻ പറഞ്ഞു[:] 'ദ്രോഹി ഇന്നു മൂന്നുപേരെയെങ്കിലും ഒരുമിച്ച് സസ്പെ[ൻ]ഡ് ചെയ്തിരിക്കും.' വർഷങ്ങൾക്കു ശേഷം ഞാൻ തി[രു]വനന്തപുരത്തെ ഡിസ്റ്റ്രിക്ട് ട്രഷറിയിൽ നില്ക്കുമ്പോ[ൾ] പെൻഷൻ പറ്റിയ ഈ സസ്പെൻഷൻ വിദഗ്ദ്ധൻ [ഗ]ൗരവം കലർന്ന ഭാവത്തോടെ അകത്തേക്കു കടന്നു. അവിടത്തെ ഒ[രു] പ്യൂൺ വന്ന് 'അങ്ങോട്ടു ഇറങ്ങിനില്ക്കു' എന്ന് ആജ്ഞാ[]പിച്ചു. അതുകേട്ട് അയാൾ വരാന്തയിലേക്കു പോന്നു.

"രണ്ടുനാലു ദിനം കൊണ്ടൊരുത്തനെ
തണ്ടിലേറ്റി നടത്തുന്നതും ഭവാൻ.

## പ്രഭാവർമ്മ

"**നോ**ക്കിനോക്കി ഞാൻ നില്ക്കുന്ന നേരത്ത്
മേഘമൊന്നിൽ മറഞ്ഞു ചന്ദ്രക്കല!
പൂനിലാവിനോടൊത്തു മനസ്സിന്റെ
വാനിലായ് നീറിനിന്ന നക്ഷത്രവും!
കാലിൽ വന്നു തടയുന്നതു കടൽ
ക്കോളുവിട്ടുവരും തിരമാലയോ?
തീരെയില്ലാ വെളിച്ചം: തിരച്ചാർത്തി
നാവുകില്ല തെല്ലും തങ്ങിനിൽക്കുവാൻ"

മാതൃഭൂമി വാർഷികപ്പതിപ്പിൽ ശ്രീ.പ്രഭാവർമ്മ എഴുതിയ 'സംക്രമ കാഴ്ചകൾ' എന്ന സുന്ദരമായ കാവ്യത്തിലെ വരികളാണ് ഇവ. കാലം, മനുഷ്യൻ, അവന്റെ ദുർദ്ദശ, നഷ്ടപ്പെട്ട ഗതകാല വസ്തുതകൾ ഇവയെക്കുറിച്ചുള്ള ധ്യാനാത്മകമായ ഈ കാവ്യം സത്യത്തിന്റെ മണ്ഡലത്തിലേക്ക് അനുവാചകനെ നയിക്കുന്നത് ഹൃദയഹാരിയായ ലയത്തിലൂടെയാണ്. ലയം അതിന്റെ സാന്ദ്രീകൃതമായ അവസ്ഥയിൽ സത്യസാക്ഷാത്കാരം നിർവഹിക്കും. ഞാനെടുത്തെഴുതിയ വരികൾ ഏകാന്തത്തിൽ ഇരുന്ന് ഉറക്കെ ച്ചൊല്ലിനോക്കുക. ഇപ്പറഞ്ഞതു സത്യമാണെന്നു മനസ്സിലാക്കാം. ചിന്താപ്രധാനമാണ് പ്രഭാവർമ്മയുടെ കാവ്യം. പക്ഷേ ആ ചിന്തയിൽ ഭാവാത്മകത്വത്തിന്റെ ദീപം കവി കത്തിച്ചുവച്ചിരിക്കുന്നു. ഭാവാത്മകത ചിന്തയെ തിളക്കുന്നു, ചിന്ത ഭാവാത്മകതയെ തിളക്കുന്നു.

പാരമ്പര്യത്തെ ഗളഹസ്തം ചെയ്യുന്ന കവിയല്ല പ്രഭാവർമ്മ. അനന്തമായ ആ പാരമ്പര്യത്തിൽ ത്യജിക്കേണ്ടത് എന്തുണ്ടോ അതിനെ ത്യജിച്ച് സ്വന്തം അനുഭവങ്ങൾക്കു ക്രമം വരുത്തിയേ അദ്ദേഹം എഴുതാറുള്ളൂ. 'സംക്രമക്കാഴ്ചക'ളും ഈ തത്ത്വനു നിദർശകമാണ്.

## ധൈര്യം

**യു**ദ്ധമൊഴിവാക്കാനായി സാർച്ചക്രവർത്തി നെപ്പോളിയനുമായി ചർച്ച നടത്താൻ റഷ്യൻ അംബാസഡറെ അയച്ച കഥ 'വാർ ആൻഡ് പീസി'ലുണ്ട്. എല്ലാവർക്കുമതറിയാം. ഈ കോളത്തിൽത്തന്നെ അതെഴുതിയോ എന്നു സംശയം. എങ്കിലും എഴുതട്ടെ. റഷ്യൻ അംബാസഡർ നെപ്പോളിയന്റെ മുൻപിലിരിക്കുകയാണ് സംസാരിച്ചുകൊണ്ട്. അംബാസഡറെ പരിശോധിക്കാൻ വേണ്ടി നെപ്പോളിയൻ സ്വർണ്ണനിർമ്മിതമായ ഡപ്പിയിൽ നിന്ന് പൊടിയെടുത്തു മൂക്കിൽ വലിച്ചുകയറ്റിയിട്ടു കൈലേസെടുത്തു തുടച്ചു. എന്നിട്ടു കരുതിക്കൂട്ടി കെർച്ചീഫ് താഴെയിട്ടു. അംബാസഡർ അതെടുത്തു കൊടുക്കുമോ എന്നു പരിശോധിക്കാനായിരുന്നു ആ പ്രവൃത്തി. റഷ്യാക്കാരൻ അതുകണ്ടു. അയാൾ അത് എടുത്തുകൊടുത്തില്ലെന്നു മാത്രമല്ല സ്വന്തം കൈലേസെടുത്തു മുഖം തുടച്ചതിനുശേഷം അതു താഴെയിട്ടിട്ടു തിരിച്ചെടുത്തു പോക്കറ്റിൽ വയ്ക്കുകയും ചെയ്തു. നെപ്പോളിയന് മുൻപിലിരുന്ന ആളിനെ മനസ്സിലായി. ഇതാണു ധൈര്യം. എന്നാൽ ഈ ധൈര്യം പ്രദർശിപ്പിക്കാൻ നമ്മളിൽ പലർക്കും കഴിയുന്നില്ല. ഒരു ഫ്രഞ്ചെഴുത്തുകാരൻ പറയുന്നു: "I am riding a train when I see a woman who attracts me. I want to talk with her, but my nerve fails me. A few moments later, she gets out and the chance is gone. No courage, nothing happens" ഇവിടത്തെ ഭീരുത്വത്തിന് ലേശം സംസ്കാരത്തിന്റെ പിൻബലമുണ്ട്. പക്ഷേ സ്നേഹിതന്റെയോ പ്രചാരമാർന്ന വാരികയുടെ പത്രാധിപരുടെയോ രചന ട്രാഷായിക്കണ്ടാൽ അത് ട്രാഷാണെന്നു പറയാൻ ധൈര്യമുണ്ടാകണം നിരൂപകന്. തീവണ്ടി 10.30-നു യാത്രയാരംഭിക്കും. അതിൽ എനിക്കു പോയേതീരൂ. കാലത്തു വന്നുകയറിയ പരിചയക്കാരൻ 9.30 കഴിഞ്ഞിട്ടും സ്ഥലം വിടുന്നില്ല. 'ചങ്ങമ്പുഴയുടെ ഈ പടം എവിടുന്നു കിട്ടി?' തുടങ്ങിയ അലവലാതിച്ചോദ്യങ്ങൾ ചോദിച്ചുകൊണ്ടേയിരിക്കുന്നു. അപ്പോൾ 'എനിക്കു സമയമായി. നമുക്കു ഇനിയൊരു സന്ദർഭത്തിൽ കാണാം' എന്നുപറയാൻ എനിക്കു ധൈര്യമുണ്ടാകണം. പക്ഷേ ആ ധൈര്യം കാണിക്കാതെ, അയാളുടെ മുൻപിൽവച്ച് റിസ്റ്റ്വാച്ച് നോക്കാൻ പോലും ധൈര്യം പ്രദർശിപ്പിക്കാതെ ഞാൻ അയാളുടെ മണ്ടൻ ചോദ്യങ്ങൾക്കു ഉത്തരങ്ങൾ നല്കിക്കൊണ്ടിരിക്കുന്നു. മാത്രമല്ല "പത്തരമണിക്കല്ലേ ട്രെയിൻ തിരിക്കൂ. സമയമുണ്ടല്ലോ' എന്നു പറയുകയും ചെയ്യുന്നു. ഉള്ളിൽ, 'ഇയാൾ ഇപ്പോൾ പോയില്ലെങ്കിൽ ട്രെയിൻ തെറ്റിപ്പോകുമല്ലോ നാശം' എന്നാവും കരുതൽ. പറയേണ്ട സന്ദർഭത്തിൽ 'നോ' എന്നുപറയാനും സമയമാകുന്ന വേളയിൽ 'സമയമായി. താങ്കൾപോകൂ' എന്നു വിനയംവിടാതെ ആവശ്യപ്പെടാനും നമുക്കു ധൈര്യമുണ്ടാകണം.

*മോപസാങ്*

**പറയേണ്ട സന്ദർഭത്തിൽ 'നോ' എന്നുപറയാനും സമയമാകുന്ന വേളയിൽ 'സമയമായി, താങ്കൾ പോകൂ' എന്നു വിനയം വിടാതെ ആവശ്യപ്പെടാനും നമുക്കു ധൈര്യമുണ്ടാകണം.**

ശ്രീ.വി.ഡി.കൃഷ്ണൻ നമ്പ്യാർ എന്റെ സ്നേഹിതനാണ്. സഹപ്രവർത്തകനായിരുന്നു. അതുകൊണ്ട് അദ്ദേഹത്തിനു നീരസമുളവാക്കാൻ എനിക്കു പേടി. എങ്കിലും ധൈര്യം സമാർജ്ജിച്ച് ഞാൻ എഴുതുന്നു. അദ്ദേഹം മാതൃഭൂമി വാർഷികപ്പതിപ്പിനു നല്കിയ നേപാളിക്കഥയുടെ ഭാഷാന്തരീകരണം വെറും ചവറാണ്. ഉത്സവദിനത്തിൽ കുട്ടികൾക്കു പുതിയ വസ്ത്രങ്ങൾ നല്കാൻ കഴിയാത്ത അച്ഛന്റെയും അമ്മയുടെയും ദുഃഖമാണ് കഥയുടെ വിഷയം. ഇതു കഥയല്ല, വെറും പകർത്തലാണ്. ഉൾക്കാഴ്ചയില്ലാത്ത നിത്യജീവിത സംഭവങ്ങളുടെ പുനരാവിഷ്കാരം നല്ല ജേണലിസം പോലുമല്ല. ഇത്തരം ചവറുകൾ കിട്ടിയാൽ അതു ചവറ്റുകുട്ടയിലേക്ക് എറിയാനുള്ള ധൈര്യവും പത്രാധിപർക്കു വേണം.

(25-ാം പേജിൽ നിന്നും തുടർച്ച)

പ്രത്യേക പരിഗണനാ സിദ്ധാന്തം ദേവഗൗഡാ മന്ത്രിസഭയിലെത്തുമ്പോൾ യാദൃച്ഛികമായിട്ടാണെങ്കിലും സാക്ഷാത്കരിക്കപ്പെട്ടിരിക്കുന്നു.

ഇന്ത്യയിലെ ഭരണയന്ത്രത്തിന്റെ ചുക്കാൻ ഹിന്ദി ഹൃദയഭൂമിയിൽനിന്ന് മാറ്റി ദക്ഷിണേന്ത്യയിൽ പ്രതിഷ്ഠിക്കപ്പെട്ടു എന്നതാണ് ദേവഗൗഡ മന്ത്രിസഭയുടെ മറ്റൊരു സവിശേഷത. നരസിംഹറാവു പ്രധാനമന്ത്രിയായിരുന്നപ്പോഴും ഭരണം നിയന്ത്രിച്ചിരുന്നത് ഹിന്ദി ഹൃദയഭൂമി തന്നെയായിരുന്നു. ഇന്ന് പ്രധാനമന്ത്രി ദാക്ഷിണ്യാത്യനായി എന്നു മാത്രമല്ല ദക്ഷിണ സംസ്ഥാന കക്ഷികളും നേതാക്കളും കേന്ദ്രഗവൺമെന്റിനെ നിയന്ത്രിക്കുന്ന നിലയിലേക്ക് സംഭവഗതികൾ വന്നുചേർന്നിരിക്കുന്നു. ഇതു തികച്ചും വിപ്ളവകരമായ പരിവർത്തനം തന്നെയാണ്.

കഴിഞ്ഞ കാലത്തെ അനീതിയുടെയും അസന്തുലിതാവസ്ഥയുടെയും കുടിശ്ശിക (Back-log) തീർക്കാൻ സവർണ്ണ സാന്നിദ്ധ്യവും ഉത്തരേന്ത്യൻ മേൽക്കോയ്മകളും കുറച്ചുകാലം മന്ത്രിസഭയിൽ തീരെ ഇല്ലാതിരിക്കുന്നത് നീതീകരിക്കാൻ കഴിയുമെങ്കിലും ദീർഘകാലം ഈ അവസ്ഥ തുടരുന്നത് അഭികാമ്യമാണെന്ന് ഈ ലേഖകന് അഭിപ്രായമില്ല. തുടർന്ന്. അത് പുതിയ മേൽക്കോയ്മയ്ക്കും അതിൽനിന്നും ജനിക്കുന്ന അസമത്വങ്ങൾക്കും വഴിതെളിക്കും. ഫലം വർഗ്ഗരഹിത സമൂഹത്തിലേക്കുള്ള യാത്രയിൽ പുതിയ വരേണ്യവർഗ്ഗം തലപൊക്കുകയാവും. അതുകൊണ്ട് എല്ലാ പ്രദേശങ്ങൾക്കും ജനവിഭാഗങ്ങൾക്കും കേന്ദ്രഭരണത്തിൽ പങ്കാളിത്തം ഉണ്ടാകേണ്ടത് ആവശ്യമാണ്. ദേവഗൗഡ മന്ത്രിസഭ വികസിപ്പിക്കുമ്പോൾ ഇതുണ്ടാകുമെന്ന് പ്രതീക്ഷിക്കാം. ഒരു കാരണവശാലും പഴയ മട്ടിൽ ഹിന്ദിമേഖലയ്ക്കും സവർണ്ണവിഭാഗത്തിനും അനുപാതത്തിൽക്കവിഞ്ഞ പങ്കാളിത്തമുണ്ടാകരുത്.

## വെള്ളിയാഴ്ച മുതൽ വെള്ളിയാഴ്ച വരെ

**സം**സ്ഥാനത്തെ എല്ലാ പഞ്ചായത്തുകളിലും മത്സ്യഭവനുകൾ ആരംഭിക്കും. കൃഷിഭവനുകളുടെ മാതൃകയിലായിരിക്കും ഇത്. മത്സ്യസമ്പത്ത് വർദ്ധിപ്പിക്കുന്നതിനെ സംബന്ധിച്ചുള്ള സർക്കാർ ധനസഹായം, മത്സ്യക്കൃഷി സംബന്ധിച്ച സംശയ നിവാരണം, മറ്റു കാര്യങ്ങൾ എന്നിവ ഈ ഭവനുകളിലൂടെ ലഭ്യമാക്കും.

ഫിഷറീസ് മന്ത്രി
ടി.കെ.രാമകൃഷ്ണൻ.

*'മത്സ്യവും മലയാള സാഹിത്യവും' എന്ന വിഷയത്തെക്കുറിച്ചുള്ള ഒരു ലേഖനം താമസം വിനാ നമുക്ക് വായിക്കാം.*

* * *

**ഗ്രൂ**പ്പ് ഫാമിംഗ് സംവിധാനം ചില മാറ്റങ്ങളോടെ നടപ്പാക്കും.

മന്ത്രി വി.കെ.രാജൻ.

***കേരളത്തിൽ പഴയ സോവിയറ്റ് റഷ്യ പുനരുജ്ജീവിപ്പിക്കാനുള്ള നീക്കത്തിന്റെ തുടക്കം.***

* * *

**പു**തിയ രാഷ്ട്രീയ മാറ്റത്തിന്റെ സാഹചര്യത്തിൽ കേരളത്തിലെ ഇടതുപക്ഷ സർക്കാരിനോട് നിഷേധാത്മക നയം സ്വീകരിക്കില്ല.

പി.കെ. കുഞ്ഞാലിക്കുട്ടി.

*വരുന്ന അഞ്ചുകൊല്ലത്തിനകം ഒരു മര്യാദക്കാരനാവാൻ നോക്കണം.*

* * *

**സ**ഹകരണമേഖലയിൽ ജനാധിപത്യം പുനഃസ്ഥാപിക്കും. മുൻ സർക്കാരിന്റെ കാലത്ത് സഹകരണവകുപ്പിൽ ചട്ടവും നിയമവുമൊന്നും ഉണ്ടായിരുന്നില്ല. ഉദ്യോഗസ്ഥരിൽ പലരും ഉദ്യോഗസ്ഥബോധം ഇല്ലാത്തവരായി. സഹകരണ വകുപ്പിൽ ഇറിയിപ്പോൾ ആദ്യം വേണ്ടത് അടിമബോധം മാറ്റി ഉദ്യോഗസ്ഥബോധം തിരിച്ചുകൊണ്ടുവരലാണ്.

മന്ത്രി പിണറായി വിജയൻ.

*രാഘവൻ എന്നു പേരുള്ളവരെപ്പോലും സഹകരണമേഖലയിൽനിന്ന് പിഴുതെറിയണം.*

* * *

**എ**നിക്ക് കഴിയുന്നിടത്തോളം കാലം മുഖ്യമന്ത്രിയായിത്തുടരും. ആരോഗ്യപരമായ കാരണങ്ങളാലാണ് നേരത്തേ മത്സരരംഗത്തുനിന്നു മാറിനിൽക്കാൻ തീരുമാനിച്ചത്. ദേശീയ രാഷ്ട്രീയ രംഗത്തുണ്ടായ ചില സംഭവ വികാസങ്ങൾ മുഖ്യമന്ത്രിയുടെ ചുമതല ഏറ്റെടുക്കാൻ എന്നെ നിർബന്ധിതനാക്കി.

മുഖ്യമന്ത്രി ഇ.കെ.നായനാർ.

*സത്യം മാരാരിക്കുളത്തുകാർക്കല്ലേ അറിയൂ.*

* * *

**ക**രിമ്പിൻതോട്ടത്തിൽ ആനകയറിയ വിധത്തിലായിരുന്നു കഴിഞ്ഞ ഭരണത്തിൽ ഒട്ടുമിക്ക മന്ത്രിമാരും അവരുടെ വകുപ്പു കൈകാര്യം ചെയ്തത്.

എം. എം. ലോറൻസ്.

*ഇനി വയലെല്ലാം നമ്മള് കൊയ്യും.*

* * *

**ക**വിത സവിശേഷമായ ഒരനുഭവത്തിന്റെ പ്രതിഫലനമാണ്.

സച്ചിദാനന്ദൻ.

*എന്തു കേമൻ നിർവ്വചനം!*



**ഇ**.കെ. നായനാർ മുഖ്യമന്ത്രിയായതിനു പിന്നിൽ പാർലമെന്ററി വ്യാമോഹം എന്ന പ്രശ്നം ഉദിക്കുന്നേയില്ല.

ഇ. എം. എസ്.

*അൽസേഷ്യൻ പട്ടിയെയും ജവഹർ കോട്ടും മുപ്പത്തഞ്ച് വാച്ചും ഓക്സ്ഫോഡ് ഇംഗ്ളീഷുമൊക്കെ ഒന്നൊഴിവാക്കിക്കളയാൻ പറഞ്ഞുകൂടേ?*

---

(59-ാം പേജിൽ നിന്നും തുടർച്ച)

ചിഹ്നമായി മനസിൽ തുടർന്നു. ഒരു കത്തു കുറിക്കുമ്പോൾ , ഒരു കയ്യൊപ്പിടുമ്പോൾ.... ഒക്കെ ആരോ, മറഞ്ഞിരുന്നു കാണുമ്പോലെ കഴുകക്കണ്ണിൻ കീഴെ സദാ കഴിയുന്നതിന്റെ അസ്വാസ്ഥ്യം ഒളിക്കാല മാർഗ്ഗമില്ലാത്ത ഒളിവു ജീവിതത്തിന്റെ വിചിത്രഭാരവുമായി തുടരുമ്പോഴണതു കണ്ടത്. തെളിമയൊട്ടി ആ പഴയ നിലക്കണ്ണാടി. മാറാല വകഞ്ഞ്, സൂക്ഷിച്ചുനോക്കുമ്പോൾ കണ്ടു. എഴുത്തിനിരുത്തിയ അതേ കണ്ണുകൾ. അസ്തമിക്കാത്ത കനലുപോലെ ഉറ്റനോക്കികൊണ്ട് അതിന്നും. വീണ്ടും എഴുത്തിനിരുത്താൻ ഒരു പക്ഷെ.

### ഭ്രാന്ത്

**സ്വ**ന്തം ഉച്ചിക്കുയരുന്ന പൊട്ടിച്ചിരി കാതടപ്പിക്കുമ്പോഴും മലയുടെ മനസ്സ് നെഞ്ചും നാഭിയും ഞെരിച്ച് താഴേയ്ക്കുരുളുന്ന വലിയ പാറക്കല്ലിലായിരുന്നു, ശ്വാസമടക്കി നോവുമറച്ച്, കൃഷ്ണമണി താഴേയ്ക്കുതാഴേയ്ക്കു എറ്റിച്ചവൾ പ്രാർത്ഥനയുടെ വിങ്ങൽ പോലെ നിന്നു. മുട്ടും വിരലും ചതച്ച് നിലത്തെത്തി നിലച്ച കല്ലിനെ നോക്കി ഒന്നു നെടുവീർപ്പിടാനാഞ്ഞതേയുള്ളു. വീണ്ടും മുഖം മെതിച്ച്, നെഞ്ചിലൂടൊരു പടയിറക്കം. അയാൾ തന്നെ, അടുത്ത ഊഴത്തിനുള്ള പുറപ്പാടിലാണ്. കിഴക്ക് വെള്ള കീറുമ്പം തുടങ്ങുന്ന ഈ ഭ്രാന്തിന് വയസെത്രയായി? മലയോർത്തു നോക്കി.

പണ്ട്മുരളുന്ന ഗുഹാമുഖത്ത് ശിലയുരച്ച് മുന കൂർപ്പിക്കുന്ന ഇരുൾ ദിനങ്ങളിൽ അവന് വേട്ടമൃഗത്തിന്റെ മുഖമായിരുന്നു. മരം തൊലിച്ച് ഉറയണിഞ്ഞ് അമ്പുരാക്കി നിവരുമ്പോഴും മുഖം അതുതന്നെയായിരുന്നു. ഒറ്റയ്ക്കും തെറ്റയ്ക്കും അവനോടിയതൊക്കെ വേട്ടയ്ക്കു മാത്രം. തേരിും കുതിരയും ചിറകുവച്ച രഥങ്ങളും കൊണ്ടവൻ മല കയറുമ്പോഴും മുഖം മാറിയിരുന്നില്ല. പിന്നിട്ട താഴ്വരകളിലതു നിഴലിട്ടതും കണ്ടില്ലവൻ. കൊടുമുടിയുടെ പ്രലോഭനത്തിൽ ആ മുഖം കൂടുതൽ കനപ്പെട്ടു. താണ്ടിയ ശിഖകളിൽ രക്തചരവി പടരുന്നതറിയാതവൻ ഉരുട്ടിക്കയറിക്കൊണ്ടായിരുന്നു സമ്മതിക്കണം എന്തൊരുശിരാണവന്. ആയുസ്സറുതികൾ അവനറിയുന്നില്ല. നായാടിയുടെ നിശ്ചയങ്ങൾക്ക് അറുതികളുടെ നിനവില്ലല്ലോ. മലയറുതി എന്തെന്നറിഞ്ഞ മല പക്ഷെ മൗനിയുമായിരുന്നു.

ഇടമടക്കുകളിൽ എവിടെയോ തപ്പും തടയലുമറിഞ്ഞപ്പോൾ മല വീണ്ടുമുണർന്നു. അയാളാണ് മുകളിലേക്കുള്ള പ്രയാണം. വേച്ചും ചടഞ്ഞും തൊലി ഉരഞ്ഞും കുരച്ചും ഒടുവിലവൻ നെറുകയിലെത്തും. പിടിവിട്ട് കല്ലു താഴേയ്ക്കുരുളുമ്പോൾ നടു നിവർത്തി കൈകൊട്ടി ആർത്തുചിരിക്കും. കഥയറിയാതെ ചോട്ടിൽ ചെന്നു കല്ലു നിലയ്ക്കുമ്പോൾ . അയാൾ വീണ്ടുമിറങ്ങും. അടുത്ത ഊഴത്തിന്.

എല്ലാം കണ്ട്, നെഞ്ചു തടവി, മുടിയുലച്ച് മല ഇരിക്കുന്നു. പുതിയ ഭ്രാന്തരുടെ കല്ലു കാത്ത്, ഒരു പക്ഷെ.

അശരീരികൾ ഇവിടെ നിലയ്ക്കുന്നില്ല. ചുംബനങ്ങളും. പ്രണയത്തിന്റെ ഹോമകുണ്ഡത്തിൽ., പുതിയ ഹവിസുകൾക്കായി കാത്തിരിക്കുമ്പോൾ പഴയ മന്ത്രങ്ങൾ മറക്കുന്നു. വിശുദ്ധമായ ആഭിചാരങ്ങളുടെ ദംശനത്തിൽ അവ മരിക്കുന്നു. അതു പ്രണയത്തിന്റെ അഗ്നിമൂലമാകാം. ഒരു പക്ഷെ........

---

Edited, Printed and Published by S. Jayachandran Nair on behalf of Kala Kaumudi Publications (P) Ltd. at Kala Kaumudi Press, Thiruvananthapuram
Managing Editor : M. Sukumaran